# തെക്കുംകൂർ റാണി.

[ ചരിത്രസംബന്ധമായ ഒരു ആഖ്യായിക ]

*by*

കരപ്പുംവീട്ടിൽ

കെ. എൻ. ഗോപാലപിള്ള.





THE HINDUSTAN PUBLISHING HOUSE,

TRIVANDRUM.

1123.

Price Rs. 2

# തെക്കുംകൂർ റാണി.

(ചരിത്രസംബന്ധമായ ഒരു ആഖ്യായിക.)



ഗ്രന്ഥകർത്താ,
കരപ്പുംവീട്ടിൽ
**കെ. എൻ. ഗോപാലപിള്ള.**

(പോർക്കളത്തിന്റെ പിന്നിൽ, ശാരദ രണ്ടാംഭാഗം,
വിജയസൌധം, ദളവ, അയിഷാദേവി,
അംബുജാക്ഷി, കേരളമഹാചരിത്രം
മുതലായ ഗ്രന്ഥങ്ങളുടെ
രചയിതാവു്.)

1123.

ഒന്നാം പതിപ്പ് 1123-മകരം 500 Copies.



പ്രകാശകൻ

തോമസ് ജോർജ്ജ്. ബി. എ.

*THE HINDUSTAN PUBLISHING HOUSE,*

TRIVANDRUM.



[ വില രൂപാ രണ്ടു്.

# മുഖവുര

"തെക്കുംകൂർ റാണി" ചരിത്രപരമായ ഒരു ആഖ്യായികയാണ്. കഥനടന്നതായിസങ്കല്പിക്കപ്പെട്ടിരിക്കുന്ന കാലം, തിരുവിതാംകൂർ രൂപീകരിക്കുകയാൽ വിശ്വവിശ്രുതനായി ഭവിച്ച മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ഭരണകാലത്തിനു മുൻപാകുന്നു. പ്രസ്തുത വീരക്ഷത്രിയയോദ്ധാവിന്റെ കാലത്തിനു മുൻപു ദക്ഷിണകേരളം വിവിധ സ്വതന്ത്രരാജ്യങ്ങളായി നിലനിന്നിരുന്ന ദശ തന്നെ കഥാരംഗം. കഥാനായികയായ തെക്കുംകൂർ റാണി, ആധുനികകാലത്തെ കർമ്മകുശലന്മാരായ സി. ഐ. ഡി. പ്രമാണികളേയും വിസ്മയിപ്പിക്കത്തക്കതായ വൈഭവത്തോടുകൂടി പുരുഷവേഷം കൈക്കൊണ്ട്, അജ്ഞാതയായി സഞ്ചരിച്ച് അത്ഭുതകൃത്യങ്ങൾ നടത്തി കഥാഗതിയെ ആദ്യന്തം നയിച്ചുകൊണ്ടുപോയി, മഹത്തായ തന്റെ ഉദ്ദിഷ്ടകാര്യം സാധിക്കുന്ന സംഭവബഹുലമായ ഈ ആഖ്യായികയേക്കുറിച്ചു, എന്റെ ചരിത്രാഖ്യായികകളിൽ ഒന്നായ "കോപാർക്കളത്തിന്റെ പിന്നിൽ" എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ സുപ്രസിദ്ധ സാഹിത്യകാരനായ അവതാരികാകർത്താവു ഹൃദയംഗമമായ പ്രശംസ നൽകിയിട്ടുള്ളതാണ്.

ഉദ്ദേശം ഒരു വ്യാഴവട്ടത്തിനു മുൻപു ഞാൻ രചിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ള "ചിത്രരാജൻ" എന്ന ചരിത്രാഖ്യായികയുടെ കഥാവസ്തുവിലും രൂപത്തിലും പാത്രസൃഷ്ടിയിലും ഗണ്യങ്ങളായ പല മാററങ്ങളും വരുത്തി മിക്കവാറും ഒരു നൂതന ഗ്രന്ഥത്തിന്റെ രൂപത്തിൽ രചിച്ചിട്ടുള്ളതാകുന്നു പ്രസ്തുത കൃതി.

ഈ സാഹിത്യോപഹാരത്തെ കൈരളിയുടെ പരിപാവനപാദങ്ങളിൽ ഞാൻ സമർപ്പണം ചെയ്തു കൊള്ളുന്നു.



ഈ ഗ്രന്ഥത്തിന്റെ പ്രകാശനം കൈദ്യൂററ ഭംഗിയായി മുദ്രണം ചെയ്ത തിരുവനന്തപുരം ഹിന്ദുസ്ഥാൻ പ്രസിദ്ധീകരണശാലയുടെ ഉടമസ്ഥൻ ശ്രീ. തോമസ് ജോർജ്ജ് അവർകളോട് എനിക്കുള്ള നിസ്സീമമായ കൃതജ്ഞതയും ഈ ഘട്ടത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

തിരുവനന്തപുരം,
1123 മകരം 5.

ഗ്രന്ഥകർത്താവ്,
കുറുപ്പംവീട്ടിൽ കെ. എൻ. ഗോപാലപിള്ള.

# തെക്കുംകൂർ റാണി

---

ചരിത്രസംബന്ധമായ ഒരു ആഖ്യായിക.

## വിഷയസൂചി.

(ഒന്നാംഭാഗം)

അദ്ധ്യായം

1. അമാറിന്റെ ഓടം
2. കുഞ്ഞിക്കാവുകെട്ടിലമ്മ
3. റസ്സം എന്ന നാവികൻ
4. തിരോധാനം
5. റാണിയുടെ ഗതി
6. കണ്ടൻകോരമാരാർ
7. പുതിയ ധാത്രി
8. മംഗലാപുരത്തെ വാർത്ത
9. ഭാഗ്യോദയം
10. അഭ്യൂഹങ്ങൾ

(രണ്ടാംഭാഗം)

1. വ്യാഴവട്ടത്തിനുശേഷം
2. കട്ടൻരാജാ
3. ഉദയനൻപടത്തലവൻ
4. ദമ്പതികളുടെ നിശ്ചയം
5. അനുരാഗവ്യക്തി
6. പൂർവകാലസ്മരണകൾ
7. രജതോത്സവം

8. റാണിയും ഉദയനനും
9. പ്രേമാർപ്പണം
10. രണ്ടുസുഹൃത്തുക്കൾ
11. വനത്തിലെസരസ്സിൽ
12. കാഷായകഞ്ചുകി
13. അന്തഃപുരത്തിൽ
14. പട
15. പടയൊഴിഞ്ഞപോർക്കളം
16. ഉണ്ണിനീലിയുടെ ഭവനത്തിൽ
17. കൌസല്യാദേവി
18. യതിവാടത്തിലെവാസം
19. അപ്രതീക്ഷിതസംഭവങ്ങൾ
20. മരിച്ചവർ തിര്യെവന്നു
21. യതിശ്രേഷ്ഠൻ
22. റാണി ഇന്ദിര
23. ഔഷധത്തിന്റെ ശക്തി
24. ഭിക്ഷുകി
25. കട്ടൻരാജാവിന്റെ അനന്തരോദ്യമം
26. ഗുരുസ്വാമി
27. കുടിലിൽനിന്നു മേനാവിലേക്കു്
28. അപ്രതീക്ഷിതമായ ആഘാതം
29. മറെറാരു രംഗം
30. ഗൂഢാലോചന
31. അപരാധത്തിന്റെ ചടങ്ങുകൾ
32. ഹോമപ്പുരയിൽ
33. രാജദമ്പതികൾ

# തെക്കുംകൂർ റാണി.

[ചരിത്രസംബന്ധമായ ഒരു ആഖ്യായിക]

(ഒന്നാംഭാഗം)

## അദ്ധ്യായം ൧.

### അമാറിന്റെ ഓടം.

"തിരുമനസ്സുകൊണ്ടു പേടിയൊന്നും കൂടാതെ എഴുന്നള്ളിയിരിക്കണം. പടച്ചതമ്പുരാന്റെ കൃപയാൽ കോളും പിശറും ഒന്നും ഉണ്ടാകുന്ന ലക്ഷണം കാണുന്നില്ല. കാററു് ഇതുപോലെ നിന്നാൽ അത്താഴം അമ്രേത്തിനു മുയിരിക്കോട്ടു കോവിലകത്തു് എഴുന്നള്ളിക്കാം." എന്നിങ്ങനെ കപ്പിത്താൻ അമാർ തെക്കുംകൂർ റാണിയോടു വിനീതമായി ഉണർത്തിച്ചു. തെക്കുംകൂർ രാജ്യാവകാശിയും ഇളയമുറയുമായ രാജകുമാരനോടൊന്നിച്ചു മാതാവായ റാണി ഒരു ഓടത്തിൽ, മാതൃകുടുംബമായ മംഗലാപുരത്തേക്കു യാത്രചെയ്യുകയായിരുന്നു. നാടുവാണുകൊണ്ടിരുന്ന തെക്കുംകൂർ രാജാവിനു പിൻതുടർച്ചയ്ക്കു് അവകാശികൾ ഇല്ലാതെവരുകയാൽ മംഗലാപുരം കോവിലകത്തുനിന്നു റാണിയെയും പുത്രനെയും കൂടി ദത്തു് എടുത്തിട്ടുള്ളതാണു്. ഉണ്ണിനീലി എന്ന മംഗലാപുരത്തുകാരി യുവതിയും, തെക്കുംകൂർ കോവിലകത്തെ വൃഷളികളിൽ ഒരുവളായ മാണിക്കയമ്മ എന്ന വൃദ്ധയും കൊട്ടാരത്തിലെ എട്ടുപത്തു പരി

ചാരകന്മാരും വെങ്കുഅയ്യൻ എന്നൊരു ബ്രാഹ്മണനും റാണിയോടും കുമാരനോടും ഒന്നിച്ച് ഓടത്തിൽ യാത്ര ചെയ്തു.

ഓടം പുറപ്പെട്ടതു പിറക്കാട്ടുതുറയിൽ നിന്നാണ്. പിറക്കാട്ടായിരുന്നു, തെക്കുംകൂറിലെതുറമുഖം. ചെമ്പകശ്ശേരി രാജ്യം അക്കാലം ഉണ്ടായിട്ടില്ല. കേരള സമുദ്രത്തിൽ കപ്പലോട്ടംസാധാരണമായിരുന്നു. കേരളീയർക്കു നൗകകൾ പണിയുവാനും കപ്പലോട്ടം നടത്താനും പരിചയംഉള്ള കാലമായിരുന്നു, അതു്. നാടുവാഴികളുംസാമന്തന്മാരും സ്ത്രീപുരുഷഭേദമെന്യേ നൗകകളിൽ കയറി തീരംപററിയുള്ളസമുദ്രയാത്ര സാധാരണമായി നടത്തിവന്നു.



അമാററിൻെറ വാക്കുകൾകേട്ടു റാണി ഇങ്ങനെ കല്പിച്ചു:—"എനിക്കു ഭയം ഒന്നുമില്ല. വെങ്കുവിനും മാണിക്ക്യയ്ക്കുംമററും തീരെസുഖമില്ലല്ലൊ. അതുകൊണ്ടു് തെല്ലു കുണ്ഠിതം"

കപ്പിത്താൻ—"കപ്പലിൽ പരിചയം ഇല്ലാത്തവർക്കു് ആദ്യം ഇങ്ങനെഎല്ലാം ഉണ്ടാവും. വഞ്ചി പരിചയമില്ലാത്തവർക്കു വഞ്ചി ചൊരുക്കാറുണ്ടല്ലൊ. ഇവിടെ അതിനു കടൽച്ചൊരുക്കു് എന്നുപറയും. സാരമില്ല. ഇതിനെല്ലാം മറുമരുന്നുകൾ ഞങ്ങടെ പക്കൽ ഉണ്ടേ തമ്പുരാട്ടീ!"

റാണി—"ഏതായാലും അവരേ വേണ്ടവിധം നോക്കിക്കൊള്ളണം. കൊട്ടാരത്തിലായിരുന്നുവെങ്കിൽ നിവൃത്തി ഉണ്ടായിരുന്നു. ഇവിടെ അതൊന്നും ആലോചിച്ചിട്ടു ഫലം ഇല്ലല്ലൊ."

കപ്പിത്താൻ—"തിരുമേനി കൊട്ടാരത്തിൽ എഴുന്നള്ളിയിരിക്കയാണെന്നു നിനച്ചുകൊണ്ടാൽമതി. ദീനക്കാരുടെ കാൎയ്യം അടിയൻ ഏററിരിക്കുന്നു."

എന്നിങ്ങനെ പറഞ്ഞു് അമാർ വിടവാങ്ങി ഓടത്തിന്റെ മറെറാരുഭാഗത്തേക്കുപോയി.

അനുകൂലമായ മരുൽ പ്രസരത്താൽ "നളിനി", നീലിമപൂണ്ട സമുദ്രജലോപരി പ്രസന്നയായി ചാഞ്ചാടി, തീരത്തിൽനിന്നു. വളരെ അകലെയല്ലാതെ പ്രയാണം ചെയ്തുകൊണ്ടിരുന്നു. ഉച്ചസ്ഥനായിരുന്ന ആദിത്യദേവൻ അസ്തശിഖരം പ്രാപിക്കുവാനുള്ള അധോഗതിയിൽപെട്ടു് ഊൎജ്ജസ്വലത ക്ഷയിച്ചതുപോലെ കാണപ്പെടുന്നു. വിസ്തൃതവും ഗംഭീരവുമായ പാരാവാരത്തെയും നാനാവൎണ്ണാലംകൃതമായ അംബരദേശത്തെയും ഇടയ്ക്കിടെ സൂക്ഷിച്ചുവീക്ഷിച്ചും, ഗാഢനിദ്രയിൽ ലയിച്ച് ശയ്യയിൽ കിടക്കുന്ന സ്വപുത്രനെ സാനുകമ്പം കടാക്ഷിച്ചും, ദീർഘനിശ്വാസങ്ങൾവിട്ടും റാണി സമയംകഴിച്ചു. അനുയായികളിൽ ഉണ്ണിനീലി ഒഴികെയുള്ളവർ ഒന്നൊന്നായി കടൽച്ചൊരുക്കു നിമിത്തം തല ഉയർത്തിപ്പിടിക്കുവാൻപോലും പാടില്ലാത്ത നിലയിൽ, ഓടത്തിൽ ഓരോഭാഗത്തു കിടന്നു ഛർദ്ദിക്കുന്നു! നാവികന്മാരുടെ ശുശ്രൂഷയും ഔഷധപ്രയോഗവുംകൊണ്ടു ഗണ്യമായ ഫലപ്രാപ്തി ഉണ്ടായതേഇല്ല.

അതിനിടയ്ക്കു കാർമേഘശകലങ്ങൾ ആകാശദേശത്തു പൊട്ടുന്നനവെ വ്യാപിച്ചു; അസ്തമനദിവാകരനെ കാളമേഘപംക്തികൾ ആവരണം ചെയ്തു. കാററു

ഉഗ്രമായിവീശുവാൻ തുടങ്ങി. തിരമാലകൾ അത്യുന്നതമായി ഉയരുവാൻ ആരംഭിച്ചു. സമുദ്രത്തിൻെറ കർണ്ണകഠോരമായ ഗർജ്ജനം അത്യുച്ചത്തിൽ മുഖരിതമായി. കഠിനമായ വൃഷ്ടിപാതവും ഉണ്ടായി. ഈ സന്ദർഭത്തിൽ യാത്രക്കാർ ഭയവിഹ്വലരായിച്ചമഞ്ഞു.

ചിന്താകലുഷചിത്തയായ റാണി രാജകുമാരനെ മാറോടുചേർത്തു് അണച്ചുപിടിച്ചുകൊണ്ടു് ജീവച്ഛവമായി ഓടത്തിൽ ഇരുന്നു. തത്സമയം അമാറിൻെറ ആജ്ഞാനുസരണം നാവികന്മാർ ഓടത്തിൻെറ പാകളുടെ കെട്ടഴിച്ചു മെല്ലെ ചുരുട്ടി ബന്ധിച്ചു. സമുദ്രത്തിലെങ്ങും ഭീകരമായ അന്ധകാരം വ്യാപിച്ചു. കപ്പലിനു ഗതിഭേദംസംഭവിച്ചുവെന്നു മാത്രമല്ല, ആ യാനപാത്രം, വിയന്മണ്ഡലത്തോളം ഉയർന്നു, ഭീമാകാരം അവലംബിച്ചു തിരമാലകളുടെ ഉത്തുംഗമസ്തകങ്ങളിൽ നർമ്മകന്ദുകമായി പരിണമിക്കുക കൂടെ ചെയ്തു.

കപ്പിത്താനും നാവികരും നെഞ്ചിൽകൈവച്ചു വരുണദേവനെപ്രാർത്ഥിച്ചുകൊണ്ടിരുന്നു. അല്ലാതെ അവരാൽ എന്തുശക്യം? യാത്രക്കാരുടെ അവസ്ഥ ഊഹാഗോചരമായിരുന്നു. കൂരിരുട്ടും കോളും പിശറും നിമിത്തം ഒരാൾക്കു മററൊരാളേ കാണാൻ പാടില്ലായിരുന്നു. ഓടത്തിലെകപ്പൽവിളക്കുകൾകത്തിക്കുവാൻ അമാർതൻെറ സിൽബന്തികൾക്കു് അത്യുച്ചത്തിൽ ആജ്ഞ നൽകി. എങ്കിലും കർണ്ണാരുന്തുദമായ സമുദ്രരവത്തിൻെറ അന്തരാളത്തിൽ ആ ശാസനംലയിച്ചുപോയി. കപ്പൽ നിമേഷംപ്രതി ഉയർന്നും, അടുത്തമാത്രയിൽ തിരമാലകളുടെ മടക്കത്താൽ ഊക്കോടേ ജലോപരി പതിച്ചും,

കൊണ്ടിരുന്നതിനാൽസ്വസ്ഥാനത്തുനിന്നു് ഇളകുവാൻ വിരുതന്മാരായനാവികന്മാർ പോലും ശക്തരല്ലാതെഭവിച്ചു. ഭീതിയുടെയുംനൈരാശ്യത്തിൻെറയുംകാഠിന്യത്താലും വാതശീതാദികളുടെ ഉഗ്രതയാലുംയാത്രക്കാർ മിക്കവാറും പ്രജ്ഞനശിച്ചവരായിത്തീർന്നു. ഓരോ നിമേഷവും മരണത്തെ പ്രതീക്ഷിച്ചു, നാവികന്മാർപാമരക്കാലുകളിലുംമററും പിടിച്ചുകൊണ്ടു നിശ്ചേഷ്ടരായി ഇരുന്നു. കപ്പിത്താൻ ചിന്താവിഷ്ടനായി ശീതവാതപ്രവാഹം സഹിച്ചുകൊണ്ടു വിനാഴികകൾ എണ്ണി എണ്ണിക്കഴിച്ചു. കഠിനമായ ദൈവകോപത്തിനു താൻ വിധേയനായിരിക്കുന്നുവെന്നു് അയാൾക്കുതോന്നി. തൻെറ അതീതകാലങ്ങളിലെ ദൌഷ്ട്യമനോഭാവത്തിനു, തൽക്കാലം അനുഭവിച്ച സങ്കടത്തിൽപരമായ ഒരു ദാരുണശിക്ഷ നൽകരുതേയെന്നും നാവികന്മാരുടെയും യാത്രക്കാരുടെയും, വിശിഷ്യ റാണിയുടെയും കോമളനായ രാജകുമാരൻെറയും ജീവനു് അപകടം വരാതെ കാത്തുകൊള്ളണമേയെന്നും, അമാർ കണ്ണീർ ഒലിപ്പിച്ചുകൊണ്ടു് ഉള്ളഴിഞ്ഞു പ്രാർത്ഥിച്ചു. എത്രനേരം അയാൾ ഈ വിധം ഈശ്വരചിന്തയ്ക്കു അധീനനായിരുന്നുവെന്നു നിശ്ചയമില്ല. കപ്പലോട്ടത്തിൽ എന്നതുപോലെ തന്നെ ധനമോഹം നിമിത്തം നിഷ്ഠുരവും നിന്ദ്യവും നീചവുമായ കർമ്മങ്ങൾ നടത്തിയും പഴക്കം സിദ്ധിച്ചിട്ടുള്ള ആ നാവികപ്രമാണിയുടെ മനസ്സ് ആർദ്രമായി, പരമകാരുണികനായ ജഗന്നിയന്താവിൽ ഏകാഗ്രമായി പതിഞ്ഞു. തിരമാലകളുടെ രൌദ്രരവമോ, മേഘനിർഘോഷങ്ങളോ, പിന്നീടു് അയാളുടെ ശ്രവണപുടങ്ങളിൽ എത്തി

യില്ല. നളിനിയുടെ ഗതിയോ, യാത്രക്കാരുടെ സ്ഥിതിയേക്കുറിച്ചുള്ള ചിന്തയോ പിന്നീട് അയാളേ പീഡിപ്പിച്ചില്ല; അമാർ, ക്രമേണ മോഹസദൃശമായ ഒരു അവസ്ഥയെ പ്രാപിച്ചു. ഓടം കാററിൻെറയും തിരമാലകളുടെയും ദയയ്ക്കു വിധേയമായി അടിച്ചു പറത്തപ്പെട്ടു കൊണ്ടിരുന്നു. അതു കോളിളക്കത്തിൽപെട്ടു മറിഞ്ഞു മുങ്ങിപ്പോകാഞ്ഞതു തന്നെ വലുതായ ഭാഗ്യം.

കപ്പിത്താൻ മോഹാലസ്യത്തിൽനിന്നു് ഉണർന്നപ്പോൾ സൂര്യൻ പ്രകാശിച്ചുകൊണ്ടിരുന്നു. സമുദ്രം ശാന്തവും പ്രസന്നവും ആയി കാണപ്പെട്ടു. ഉദ്ദേശം കാൽ നാഴിക അകലെയായി വൃക്ഷച്ഛായാനിബിഡമായ ഒരു കര കാണുന്നുണ്ടു്. അവിടെ ചില സ്ഥാനങ്ങളിൽനിന്നു ധൂമം അംബരമാർഗ്ഗത്തിൽ ഉയരുന്നതായും അയാൾ കണ്ടു. മനുഷ്യാധിവാസം ഉള്ള ഒരു കര കണ്ടെത്തിയതിനാലുണ്ടായ സന്തോഷാധിക്യത്തോടുകൂടി ആ കപ്പിത്താൻ നാവികന്മാരുടെയും യാത്രക്കാരുടെയും സമീപത്തേക്കു് ഓടി. അവർ എല്ലാവരും ഗാഢനിദ്രയിൽ ആണെന്നു് അയാൾക്കു തോന്നി. തന്നിൽ കരുണ വർഷിച്ച ദൈവത്തെ വാഴ്ത്തിക്കൊണ്ടു് ഉടൻതന്നെ, അമാർ ഓരോരുത്തരുടെയും അടുത്തുചെന്നു് ഒരു പരിശോധന നടത്തി. റാണിയും രാജകുമാരനും ഗാഢനിദ്രയിൽ ലയിച്ചുകിടക്കുന്നതും, സ്വാമിനിയോടുള്ള അചഞ്ചലമായ ഭക്തിനിമിത്തം ഉണ്ണിനീലി അവരുടെ സമീപത്തു് ഇരുന്നു് അനുകമ്പയോടുകൂടി സാലപകൾകൊണ്ടു് അവരെ മൂടിപ്പുതപ്പിക്കുന്നതും അയാൾ കണ്ടു സന്തുഷ്ടനായി. യാതൊന്നും സംസാരിക്കുവാൻ ഉദ്യമിക്കാതെ

കപ്പിത്താൻ പിന്നീട റാണിയുടെ അനുയായികളുടെ സ്ഥിതി അന്വേഷിക്കുവാൻ,അവർ ഓരോരുത്തരും കിടന്നിരുന്ന സ്ഥാനങ്ങളിൽചെന്നു പരിശോധിച്ചു. അടുത്ത ഏതാനും നിമേഷങ്ങൾക്ക് ഉള്ളിൽ അമാറിൻെറ മുഖം ശോകകലുഷമായി കാണപ്പെട്ടു.

കഷ്ടം! വെങ്കുഅയ്യനും മാണിക്കയമ്മയും സേവകക്കാരും ജഡാവശേഷരായികിടക്കുന്ന ദയനീയരംഗം കണ്ടു് ആ നാവികവര്യൻ ദീർഘനിശ്വാസം ചെയ്തു. അനന്തരം അയാൾ തൻെറ സിൽബന്തികളുടെ സമീപത്തേക്കുചെന്നു. അവർ പതിനഞ്ചുപേരും ഭയങ്കരമായ കൊടുങ്കാററുമായുണ്ടായ പോരാട്ടത്തിൽ അടിപെട്ടു ക്ഷീണിച്ചു തളർന്നു് ഉറങ്ങുകയായിരുന്നു. അയാൾ ഈ കാഴ്ചകൾ എല്ലാം കണ്ടു് ഒരു നിമേഷനേരം ചിന്താമഗ്നനായി ഓടത്തിൻെറ തട്ടിൽനിന്നു. അനന്തരം, ദൃഢഗാത്രരായ നാലു് അനുചരന്മാരെ തട്ടിഉണർത്തി പാമരം ഉയർത്തികെട്ടുവാൻ ആജ്ഞനൽകി. നായകൻെറ നിയോഗം അനുസരിച്ചു് അവർ കപ്പലോടിക്കുവാനുള്ള സജ്ജീകരണങ്ങൾ ആരംഭിച്ചു. തലേന്നാളത്തെ ഉഗ്രമാരുതൻെറ പ്രചണ്ഡപ്രഹാരങ്ങൾ ഏൽക്കുകയാൽ പാമരങ്ങൾ ഒടിഞ്ഞും തകർന്നും മിക്കവാറും ഉപയോഗശൂന്യമായി തീർന്നിരിക്കുന്നുവെന്നു് അപ്പോൾ വെളിവായി. എങ്കിലും അവയെ ഉപയോഗപ്പെടുത്തി, ഏതുവിധവും കരയ്ക്കു് ഓടം അടുപ്പിക്കുവാൻ, കപ്പിത്താൻ നാവികരെ ഉത്സാഹിപ്പിച്ചതനുസരിച്ചു് അവർ പ്രയത്നം തുടങ്ങി.

പാമരങ്ങളുടെ ചലനം കേട്ടു റാണി ഉണർന്നു കുമാരനെ എടുത്തു മാറിൽ ചേർത്തു പിടിച്ചുകൊണ്ടു് എഴുന്നേററു ഇരുന്നു. ഉണ്ണിനീലി വിവർണ്ണയായി സമീപത്തു് ഇരിക്കുന്നുണ്ടായിരുന്നു. അവളുടെ മുഖം വിളറിയും നേത്രങ്ങൾ രൂഷീകൃതങ്ങളായും കാണപ്പെട്ടു. റാണി അവളോടു ചോദിച്ചു:—"ഉണ്ണിനീലി! നീ ഉറങ്ങിയില്ലേ? ഇന്നലത്തെ കോലാഹലത്തിനിടയ്ക്കു ഞാൻ മോഹാലസ്യപ്പെട്ടിരിക്കും. യാതൊന്നും ഓർമ്മയില്ല."

ഉണ്ണിനീലി:—"അടിയൻ ഇമ കൂട്ടിയിട്ടില്ല. എങ്ങനെ ഉറങ്ങുന്നു എന്റെതമ്പുരാട്ടീ! ഇന്നലത്തെ സ്ഥിതി ഓർമ്മിക്കുമ്പോൾ പേടിയാകുന്നു."

റാണി:—"വെങ്കുവും മാണിക്കവും മററും എങ്ങിനെ?"

സംഭാഷണം ഈ ഘട്ടത്തിലായപ്പോൾ കപ്പിത്താൻ റാണിയുടെ മുമ്പിൽ വന്നു നിന്നു തൊഴുതുകൊണ്ടു അറിയിച്ചു:—"പൊന്നുതമ്പുരാട്ടിയുടെയും കൊച്ചു തമ്പുരാന്റെയും ഭാഗ്യം കൊണ്ടു അടിയങ്ങളും രക്ഷപ്പെട്ടു. ഈ വൈതരണിയും കടന്നു. ദീനക്കാരുടെ കാര്യം മാത്രം പരുങ്ങലിൽ ആയിപ്പോയേ പൊന്നുതമ്പുരാട്ടീ!"

റാണിസംഭ്രമവിവശയായിചോദിച്ചു:—"അയ്യോ! അവർക്കു് എന്തുഭവിച്ചു? അമ്മാർ!"

അമ്മാർ:—"അവർ കാലംചെയ്തിരിക്കുന്നു, തമ്പുരാട്ടീ! നാവികന്മാർക്കു് ഒന്നും പിണഞ്ഞില്ല. കപ്പലിനും പാമരത്തിനും വലിയ കേടുകൾ പററിയിരിക്കുന്നു. എങ്കിലും അക്കാണുന്ന കരയിൽ എത്തുന്നതുവരെ വലിയ വൈഷമ്യം ഉണ്ടാകുമെന്നു തോന്നുന്നില്ല."

"ജഗദീശ! അങ്ങ് ഇത്ര കരുണയില്ലാതെ പ്രവർത്തിച്ചോ? വെങ്കുവിന്റെയും മാണിക്കയുടേയും മററം കാര്യം ഓർമ്മിക്കാൻ കൂടി വയ്യേ!" എന്നു റാണി വിലപിച്ചു.

അമീർ പറഞ്ഞു:—"തിരുമനസ്സുകൊണ്ടു ഇങ്ങനെ കേഴരുതേ! ആരും പിഴച്ചതല്ലല്ലൊ. ശവങ്ങൾ കടലിലേക്കു് എറിയുവാൻ കല്പനകിട്ടണം. ഒരു നൊടി നേരത്തിനുള്ളിൽ തമ്പുരാനേയും തമ്പുരാട്ടിയേയും ആ കാണുന്ന ദ്വീപിൽ എത്തിക്കാം."

റാണി:—"ആ ദ്വീപു് ഏതു്?"

അമാർ:—"അതു് അടിയരുടെ ഒരു തമ്പുരാന്റെ നാടു തന്നെ. മാലദ്വീപ്. തമ്പുരാട്ടിയും മററം കുറേ ദിവസം അവിടെ എഴുന്നള്ളിയിരിക്കേണ്ടിവരും. അതിനകം അടിയൻ ഒരു നല്ല കപ്പലും കൊണ്ടു വന്നു മംഗലപുരത്തേക്കു് എഴുന്നള്ളിക്കാം."

അമീറിന്റെ വാക്കുകൾകേട്ടു റാണി വിവർണ്ണവദനയായിത്തീർന്നു. ആ സാധ്വി ചോദിച്ചു:— "അതു് എന്തു്? ഈ ദ്വീപു് മംഗലപുരത്തുനിന്നു് എന്തു ദൂരേയാണു്?"

അമാർ:—"പൊന്നുതമ്പുരാട്ടി! ആയുസ്സിന്റെ ബലം കൊണ്ടു് ഇവിടെ വന്നെത്തിയെന്നേയുള്ളു. ഇന്നലെ കോളുതുടങ്ങിയതു് ആർത്തുങ്കൽ കടലിൽ വച്ചാണു്. ഇപ്പോൾ നമ്മൾ അവിടെനിന്നു തെക്കോട്ടുവന്നു ലക്ഷദ്വീപുവരെ ആയിരിക്കുന്നു. മുപ്പതുനാഴികകൊണ്ടു് ഇത്ര ദൂരം പാഞ്ഞ ഈ

കപ്പൽ മറിയാഞ്ഞതും തകരാഞ്ഞതും തന്നെ അതിശയം ദൈവത്തിന്റെ കൃപ എന്നേ പറയേണ്ടു."

റാണി ദീർഘമായി ഒന്നു നിശ്വസിച്ചു. ശവങ്ങൾ ാമൂലമനുസരിച്ചു വെള്ളത്തുണിയിൻ പൊതിഞ്ഞുകെട്ടി, ാരവുംതൂക്കി കടലിൽ താഴ്ത്തുവാനും, വേഗത്തിൽ ദാശ ീപിശ കപ്പൽ അടുപ്പിക്കുവാനുമായി അമാർ പുറപ്പെട്ടു. അപ്പോൾ റാണി തോഴിയോടു ഇങ്ങനെ കല്പിച്ചു:—"ഇതെല്ലാം വിധിബലം! ഈ പൊളിഞ്ഞ ഓടവുംകൊണ്ടു് ഇവരുണ്ടോ തെക്കുംകൂറിൽ തിരിച്ചു എത്തുവാൻപോകുന്നു!"



## അദ്ധ്യായം ൨.

### കുഞ്ഞിക്കാവുകെട്ടിലമ്മ.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച കടൽക്ഷോഭവും അത്യാഹിതങ്ങളും നടന്നതിന്റെ ഏഴാംദിവസം മുത്താഴം അമൃത്തു കഴിഞ്ഞ തെക്കുംകൂർരാജാവും നേത്യാരമ്മയുംകൂടി വലിയ നാലുകെട്ടിലെ വലിയ തളത്തിൽ ഒരു രമ്യസംഭാഷണത്തിൽ ഏർപ്പെട്ടിരിക്കയായിരുന്നു. ഒരു സന്ദർഭത്തിൽ പ്രകൃതവശാൽ രാജാവു് ഇങ്ങനെ കെട്ടിലമ്മയോടു കല്പിച്ചു.

നമ്മുടെ മരുമകളും മരുമകനും മംഗലപുരത്തേക്കു പുറപ്പെട്ടിട്ടു് ഇന്നു് ഏഴുനാളായി. കപ്പിത്താൻ അമാർ ഇതുവരെ തിരിച്ചു വന്നിട്ടില്ല. ഒരു വർത്തമാനവും അറിയുന്നുമില്ല.

കുഞ്ഞിക്കാവു്:—"മഴയും കാററും ഒന്നും ഇല്ലായിരുന്നു വല്ലൊ. ശങ്കിക്കുവാൻ ഒന്നും ഇല്ല. അവർ ഉടനെ വരും."

രാജരാജവർമ്മ:—"അമ്മാർ മുൻപു പലപ്പോഴും മംഗലാപുരത്തു പോയിട്ടു അഞ്ചാംനാൾ മടങ്ങിവന്നിട്ടുണ്ടു്. ഇപ്രാവശ്യം ക്രമത്തിൽ കൂടുതൽ താമസിക്കുന്നു. ഇടത്തു കണ്ണു ഇളകുകയും ചെയ്യുന്നു."

കുഞ്ഞിക്കാവു്:—"ഓ! ഇങ്ങനെയൊന്നും ആധിപ്പിടിച്ചിട്ടു് ആവശ്യമില്ല. കണ്ണു വിറയ്ക്കുന്നതു ഞരമ്പിനു് ഇളക്കംതട്ടിയിട്ടായിരിക്കും."

രാജ:—"കുഞ്ഞിക്കാവിന്റെ സരസ്വതിനാവിന്റെ അഗ്രത്തിൽതന്നെ. നമ്മുടെ കുടുംബത്തിന്റെ സന്താനവല്ലിയാണു മരുമകൾ ഭവാനി. അപ്പൻ നമ്മുടെ കർമ്മാധികാരിയും."

കുഞ്ഞിക്കാവു്:—"ഈ നശിച്ച ദായക്രമം എങ്ങനെ നടപ്പിൽവന്നോ? ഏതൊരു കാലത്തു നടപ്പിൽ വന്നോ? അതോ, ഈ പുതുമ മലയാളക്കരയിൽ മാത്രം. അച്ഛന്റെ പിന്തുടർച്ചയ്ക്കും സ്വത്തിനും മക്കൾക്കു് അവകാശമില്ല. മരുമക്കൾ ഇല്ലെങ്കിൽ അന്യന്റെ മക്കളെ ദത്തു കയററിയെങ്കിലും ഒരു മക്കളെ സൃഷ്ടിക്കണം. ലോകത്തിൽ മറെറാരിടത്തും ഇല്ലാത്ത ഒരു ഏർപ്പാടു്."

രാജ:—"ഈ അവസ്ഥയ്ക്കു് നാമോ കുഞ്ഞിക്കാവോ ഉത്തരവാദികൾ അല്ലല്ലൊ. നാടു് ഓടുമ്പോൾ നടുവേ. പാരമ്പര്യമായി നാട്ടിൽ നടന്നുവരുന്ന ഒരു ആചാരം."

കുഞ്ഞിക്കാവു്:—"അവിടത്തേക്കു് എന്നിൽ ജനിച്ച കുഞ്ഞിന്നു—നമ്മുടെ ഇന്ദിരയ്ക്കു്, അവിടത്തെ മുതലുകൾക്കോ രാജ്യത്തിനോ അവകാശം ഇല്ലെന്നു വരുന്ന അവസ്ഥ എന്തു ഭയങ്കരം! ആലോചിച്ചു നോക്കണം."

രാജ:—"ഈ ഗഡുവിൽ ഇങ്ങനെയെല്ലാം പറയുന്നതു് ഒരു ദുശ്ശകുനംപോലെ തോന്നുന്നു."

കുഞ്ഞിക്കാവു്:—"ഞാൻ പറഞ്ഞാൽ തിരുവുള്ളക്കേടുണ്ടാകും. അമാരിന്റെ ചില വേലക്കാർ ഇവിടെ എത്തിയിട്ടുണ്ടു്. അവർക്കു തിരുമുമ്പിൽ വരാൻ ഭയമായിരിക്കുന്നു. ഒളിച്ചും മറഞ്ഞും നില്ക്കുന്നുവെന്നു മേനവൻ പറഞ്ഞു."

രാജ:—"എന്താണു കഥ. അവർ വരട്ടെ ഇവിടെ!"

രാജകല്പനയനുസരിച്ചു് രണ്ടു ദാസന്മാർ മുററത്തു വന്നു നിന്നു രാജാവിനെ തൊഴുതു. അവരോടു രാജാവു ഇങ്ങനെ കല്പിച്ചുചോദിച്ചു:—

"നിങ്ങൾ അമാരിന്റെ ആളുകളല്ലേ?"

ഒരു ദാസൻ:— "അടിയങ്ങൾ അമാരത്തേകത്തിന്റെ ശമ്പളക്കാർ. അത്തേകവും ആൾക്കാരും ഓടവും തിരിച്ചു വിടകൊണ്ടിട്ടില്ല. അടിയങ്ങൾ അന്വേഷിച്ചു. ആ ഓടം ഉടഞ്ഞു കടലിൽ ആണ്ടുപോയെന്നു കപ്പൽക്കാർ ചിലർ വിടകൊണ്ടു അറിയിച്ചു. എങ്ങനെ തിരുമനസ്സറിയിക്കേണ്ടുവെന്നു പരുങ്ങി വിടകൊണ്ടിരിക്കയാണേ തമ്പുരാനേ!"

രാജാവു പിന്നീടു് ഒരു അക്ഷരംപോലും സംസാരിച്ചില്ല. ശോകകലുഷിതങ്ങളായ നേത്രങ്ങളോടുകൂടി അദ്ദേ

ഹം പള്ളിയറയിലേക്കു നടന്നു. ഭർത്താവിനെ സമാശ്വസിപ്പിക്കുവാനായി വൈഭവശാലിനിയായ കെട്ടിലമ്മയുംകൂടെ പുറപ്പെട്ടു.

---

## അദ്ധ്യായം ൩.

### റസ്സം എന്ന നാവികൻ.

റാണിയേയും പുത്രനെയും ദ്വാരദ്വീപിൽ ഇറക്കി, അവരുടെ തൽക്കാലവാസത്തിനു് ഒരു ചെറുഭവനം ഏർപ്പാടുചെയ്തുകൊടുക്കുകയും അവശ്യം വേണ്ടതായ സഹായ സഹകരണങ്ങൾ നൽകുവാൻ ചില ദ്വാരപ്രമാണികളെ ചുമതലപ്പെടുത്തുകയും ചെയ്തശേഷം, ഓടത്തിന്റെ കേടുപാടുകൾ ചെട്ടെന്നു തീർത്തുകൊണ്ടു് അമാർ തെക്കുംകൂറിലേക്കു പുറപ്പെട്ടു. എന്നാൽ മദ്ധ്യേമാർഗ്ഗം സമുദ്രം വീണ്ടും ക്ഷോഭിച്ചുവശമാകുകയും, കപ്പൽഉടഞ്ഞു കപ്പിത്താനും അനുചരന്മാരും കടലിൽ മുങ്ങി മരണം പ്രാപിക്കുകയും ചെയ്തു. ഈ വസ്തുതയൊന്നും ദ്വാരദ്വീപിൽ വസിക്കുന്ന റാണി അറിഞ്ഞതേ ഇല്ല. നാവികപ്രമാണിയുടെ പ്രത്യാഗമനം പ്രതീക്ഷിച്ചു റാണി ദിനരാത്രങ്ങൾ പലതു തള്ളിനീക്കി. എന്നിട്ടും അമാറിന്റെ വരവു് ഉണ്ടാകായ്കയാൽ നൈരാശ്യംപൂണ്ടു് ആ മനസ്വിനി കാലയാപനംചെയ്തു. തെക്കുംകൂർവരെ സമുദ്രസഞ്ചാരം ചെയ്യത്തക്കവിധം സാമാന്യം ബലവും വലിപ്പവും ഉള്ള ഒരു ഒററ ഓടമെങ്കിലും ആ ദ്വീ

പിൽ ഉണ്ടായിരുന്നില്ല. മത്സ്യം പിടിക്കുവാൻ കടലിൽ പോകുന്നതിനുള്ള വഞ്ചികളും തോണികളും ആയിരുന്നു ദാശന്മാർക്കു ഉണ്ടായിരുന്ന യാനപാത്രങ്ങൾ. ദാശരാജാവിന്നു മച്ചുപ്പാകൾ ഏതാനും ഉണ്ടായിരുന്നുവെങ്കിലും അവ റാണിയുടെയും കുമാരന്റെയും യാനത്തിന്നു തീരെ പര്യാപ്തങ്ങളായിരുന്നില്ല. രണ്ടു മൂന്നു മാസങ്ങൾക്കു് ഉള്ളിൽ ഒരു വലിയ ഓടം പണിഞ്ഞു് ഇറക്കി റാണിയേയും കുമാരനേയും മംഗലാപുരത്തേയ്ക്കോ, തെക്കുംകൂറിലേക്കോ കൊണ്ടുപോകാമെന്നും, അക്കാലംവരെ ക്ഷമയോടെ ആ ദ്വീപിൽ താമസിക്കണമെന്നും ദാശരാജാവു റാണിയേ അറിയിക്കാതിരുന്നില്ല. തന്നിമിത്തം ഒരു കപ്പൽ പണിഞ്ഞു് ഇറക്കുന്നകാലം പ്രതീക്ഷിച്ചു റാണി ദിവസങ്ങൾ കഴിച്ചു. സാധാരണമായി പുറമേനിന്നു വലിയ യാനപാത്രങ്ങൾ ആ ദ്വീപിൽ അടുക്കുക പതിവില്ലായിരുന്നു. വലിയ ഉരുക്കളെ അടുക്കുന്നതിന്നു് ഉപയുക്തമായ നൌകാശയം ഒന്നും തന്നെ അവിടെ ഉണ്ടായിരുന്നില്ല.

ദ്വീപാന്തരത്തിലെ വാസം നിമിത്തം റാണിയും രാജകുമാരനും ശരീരസുഖം ഇല്ലാതായി. വർഷകാലവും ആയി. അക്കാരണവശാൽ, തെളിവുള്ള ദിവസം വൈകുന്നേരം കടൽക്കാറ്റു് ഏൽക്കുന്നതു നന്നായിരിക്കുമെന്നു ചില ദാശന്മാർ അഭിപ്രായപ്പെട്ടതനുസരിച്ചു, റാണി, പ്രകാശമുള്ള ദിവസങ്ങളിൽ സായാഹ്നംതോറും പുത്രനോടും തോഴിയോടുംകൂടി കടലോരത്തു പൊയ്ക്കൊണ്ടിരുന്നു,

ഒരു ദിവസം പതിവുപോലെ റാണി വൃക്ഷച്ഛായ പററി വെണ്മണലിൽ വിശ്രമിക്കുകയായിരുന്നു. തത്സമയം ഉണ്ണിനീലി രാജകുമാരനെയുംകൊണ്ടു് കുറേദൂരെ മാറി കടലോരത്തു ചിപ്പികൾ ശേഖരിച്ചുകൊടുത്തുകൊണ്ടിരുന്നു. സമീപത്തെങ്ങും മററാരും ഉണ്ടായിരുന്നില്ല.

ഉണ്ണിനീലിയും രാജകുമാരനും ഇരുന്നിടത്തുനിന്നു അധികം അകലെയല്ലാതെ ഒരു ഓടം യാത്രയ്ക്കു് തയ്യാറായിരുന്നതു് ആ സ്ത്രീ കണ്ടു. അവൾ ആ കപ്പലിനേയും അതിനകത്തിരുന്ന ഒരു നാവികനേയും സൂക്ഷിച്ചുനോക്കിനിൽക്കവെ, അയാൾ പെട്ടെന്നു് ഓടത്തിൽനിന്നു് ഇറങ്ങി അവളുടെ സമീപത്തേയ്ക്കുവന്നു. ആഗതനായ അന്യനെ കണ്ടു ഭയവിഹ്വലനായിത്തീർന്ന കുമാരൻ ഉണ്ണിനീലിയുടെ അരയിൽ കെട്ടിപ്പിടിച്ചു. തന്നിമിത്തം അവൾ ആ കുഞ്ഞിനെ എടുത്തു മാറോടുചേർത്തു പിടിച്ചു. ആഗതൻ അവളെ പൊടുന്നനവെ ബലമായി പിടിച്ചു കപ്പലിലേയ്ക്കു കൊണ്ടുപോയി. നിലവിളികൂടിയാൽ, അവളുടെ സഹായാർത്ഥം ഓടിയെത്തുവാൻ സമീപത്തെങ്ങും ആരും ഉണ്ടായിരുന്നില്ല. അവിടെനിന്നു വിളിച്ചാൽ കേൾക്കാൻപാടില്ലാത്ത ദൂരത്തിലായിരുന്നു റാണി ഇരുന്നതു്. എന്നു മാത്രമല്ല കർണ്ണശല്യമായ സമുദ്രരവത്തിന്റെ നിരന്തരധ്വനി മററു സ്വശബ്ദങ്ങളെല്ലാം ഗ്രസിക്കത്തക്കവിധം ശക്തിമത്തായിരുന്നു. റാണി തന്റെ രോദനം കേൾക്കുവാൻ ഇടയാകുന്ന പക്ഷം, അതിരൂപവതിയായ ആ സാദ്ധ്വിയുടെ അവസ്ഥയും തന്നോടൊപ്പം പരുങ്ങലിൽ ആവാൻ ഇടയുണ്ടെന്നും. ബുദ്ധിശാലിനിയായ തോഴി അനുമാനിക്ക

തിരുന്നില്ല. ഏതാദൃശങ്ങളായ ചിന്തകളാൽ അവൾ രോദനം ചെയ്യാൻ ഉദ്യമിക്കാതിരുന്നതു ബുദ്ധിപൂർവ്വമായിരുന്നു.

ഉണ്ണിനീലിയും രാജകുമാരനും കപ്പലിൽ ചെന്നെത്തിയയുടൻതന്നെ ആ യാനപാത്രം യാനം ആരംഭിച്ചു. നേരിടുന്ന ആപത്തുകളെ ധൈര്യസമേതം തരണംചെയ്യാമെന്നുള്ള സ്ഥിരനിശ്ചയത്തോടുകൂടി അവൾ കുമാരനെ മടിയിൽ വച്ചുകൊണ്ടു, താൻ അടയ്ക്കപ്പെട്ടിരുന്ന മുറിയിൽ ഇരുന്നു. തന്നേ ചോരണം ചെയ്തയാൾ ആ കപ്പലിലെ കപ്പിത്താൻ ആണെന്നു് ഉണ്ണിനീലിയ്ക്കു് അചിരേണ മനസ്സിലായി. വിശേഷപ്പെട്ട ആഹാരസാധനങ്ങൾ അയാളുടെ ആജ്ഞാനുസരണം അവൾക്കും കുമാരനും നൽകപ്പെട്ടു. രാത്രിയായപ്പോൾ നാവികപ്രമാണി ഉണ്ണിനീലിയുടെ കാരാഗാരത്തിൽ എത്തി, അവളുമായി രമ്യസംഭാഷണം ആരംഭിച്ചു. അപ്പോൾ കുമാരൻ ഗാഢനിദ്രയെ പ്രാപിച്ചിരുന്നു;

കപ്പിത്താൻ ഇങ്ങനെ പറഞ്ഞു,—"ഹേ! സ്ത്രീയേ! നിങ്ങൾ ദുഃഖിക്കേണ്ട. ഞാൻ ഒരു മലയാളി ആയിരുന്നു. നിങ്ങളും ഒരു മലയാളി സ്ത്രീയാണെന്നു ഞാൻ ഊഹിക്കുന്നു. ഞാൻ തെക്കൻ തിരുവിതാംകൂറിൽ കോവളത്തിനു സമീപം, ഔപ്പാട്ടുതുറ എന്ന ഗ്രാമത്തിൽ ജനിച്ചു. ഏഴുവയസ്സു പ്രായമുള്ളപ്പോൾ ഇതുപോലെ ഒരു നാവികൻ എന്നെ അപഹരിച്ചുകൊണ്ടുപോയി, കപ്പൽജോലി പരിചയിപ്പിച്ചു. പല ദൂരദേശങ്ങളിലും മഹാസമുദ്രങ്ങളിലും എന്നെ കൂട്ടിക്കൊണ്ടുപോയി. അദ്ദേഹത്തിനു പുത്രന്മാർ ഇല്ലാതിരുന്നതിനാൽ ദത്തുപുത്രാ

നായി എന്നെ സ്വീകരിച്ചു; ഏദാൻ തുറമുഖമാണു് അ
ദ്ദേഹത്തിന്റെ ദേശം. അദ്ദേഹം മരിച്ചപ്പോൾ ഞാൻ
സ്വത്തുകൾക്കു് അവകാശിയായി. ഏഴുവലിയ കപ്പലു
കളും പന്ത്രണ്ടു് ഓടങ്ങളും എനിക്കു് ഉണ്ടു്. കച്ചവട
ത്തിൽ നല്ല സമ്പാദ്യവും വരുമാനവുമായി. കല്യാണം
ആയിട്ടില്ല. നിങ്ങൾക്കാണു് എന്റെ ഭാര്യയാകാൻ
ഭാഗ്യം. നിങ്ങളുടെ സൌന്ദര്യവും യൌവ്വനപുഷ്ടിയും
കണ്ടപ്പോൾ എനിക്കു് ഇങ്ങനെ ഒരു മോഹം തോന്നി.
അതു് എന്റെ വീഴ്ചയെങ്കിൽ ക്ഷമിക്കണം. ജാതിയിൽ
ഇപ്പോൾ മഹമ്മദാണെങ്കിലും,കളങ്കമില്ലാത്ത നായർരക്ത
മാണു് എന്റെ രക്തനാഡികളിൽക്കൂടി ഓടുന്നതെന്നു
നിങ്ങൾ ഓർമ്മിക്കണം. നമുക്കു സുഖമായിരിക്കാം. നി
ങ്ങൾ ആരെന്നു് അറിയുന്നില്ല. എങ്കിലും ഒരു നല്ല
കുടുംബത്തിൽ ജനിച്ചവളെന്നു മുഖം വിളിച്ചുപറയു
ന്നുണ്ടു്. ഈ കുട്ടി ആരുടേതായാലും രാജകലയുള്ളവൻ."

വിസ്മയവും വിധിമത ചിന്തയും പൂണ്ടു് ഉണ്ണി
നീലിപറഞ്ഞു:—"നിങ്ങളുടെ വൃത്താന്തം കേട്ടതിൽ
അത്ഭുതമായിരിക്കുന്നു. തൃശ്ശൂർ അടുത്താണു് എന്റെ
വീടു്. നിങ്ങൾ ഊഹിച്ചതുപോലെ തന്നെ ഒരു നല്ല
തറവാട്ടിൽ ജനിച്ചവൾ. നല്ല നായർ സ്ത്രീ. വിധിബ
ലം നിമിത്തം ഇങ്ങനെയെല്ലാം പററി"

കപ്പിത്താൻ:—"നിങ്ങൾ എന്റെ കൈയ്യിൽ പെട്ടതി
നാൽ ഭാഗ്യവതിയായിത്തീർന്നിരിക്കുന്നു. ദാശ
ദ്വീപിൽ വന്നു ചേർന്നതു് എങ്ങനെ?"

ഉണ്ണിനീ:—"ഒരു വഴിയാത്രയിൽ കപ്പൽ അപകടം
പററി. കൂടെ ഉണ്ടായിരുന്നവർ കടലിൽ ആണ്ടു

മരിച്ചു. അക്കൂട്ടത്തിൽ ഈ കുഞ്ഞിന്റെ തള്ളയും കഴിഞ്ഞു. ഈ കുട്ടി വലിയൊരു മാടമ്പിയുടെ പുത്രൻ. ഞാൻ ഇവനെയുംകൊണ്ട് ആരും ശരണമില്ലാതെ ഒരു വിധത്തിൽ ആ ദ്വീപിൽ ചെന്നെത്തി.

കപ്പി:—"അങ്ങനെയോ? നിങ്ങൾ ഒരു നാവികന്റെ ഭാര്യയായിരിക്കാൻ പററിയ ആൾ തന്നെ. സംശയമില്ല. ഈ കുട്ടിയും ഇരിക്കട്ടെ. എങ്കിലും ഇവൻ നമ്മുടെ ദൂരദേശയാത്രകളിൽ ഒരു തടസ്സമായിട്ടാണ വന്നിരിക്കുന്നതു്. നിങ്ങളുടെ പേരെന്താ?"

ഉണ്ണിനീലി:—"എന്റെപേർ സാവിത്രി എന്നു്. വിളിക്കുന്നപേർ ഉണ്ണിനീലി. ഇവനെ എതു വിധവും വളർത്തണമെന്നാണു് എന്റെ മോഹം."

കപ്പി:—"അങ്ങനെയെങ്കിൽ ആകട്ടെ. എന്റെ ഇപ്പോഴത്തെപേർ റസ്റ്റം എന്നു്. സാവിത്രിക്കു യഹൂദപ്പേർ ഇഷ്ടമല്ലേ? ഈ പേരോടുകൂടി നാട്ടിൽ ചെന്നാൽ കുറവാണു്. ഉടയും വേഷവും മാററിക്കളയാം."

ഉണ്ണി:—"ഇഷ്ടമുള്ള പേർചൊല്ലി എന്നെ വിളിച്ചുകൊള്ളു. ഏതായാലും ഞാൻ നിങ്ങളുടെ പിടിയിൽ ആയല്ലൊ. ഇതാണുവിധി. കുണ്ഠിതം ലേശവും ഇല്ല. നല്ല സന്തുഷ്ടിയോടെ താമസിച്ചുകൊള്ളാം."

ഉണ്ണിനീലി ഇങ്ങനെ പറഞ്ഞതു ഹൃദയപൂർവ്വം ആയിരുന്നു. അവൾ യൌവ്വനാരൂഢയാണു്. ദാമ്പത്യസുഖം നാളിതുവരെ അനുഭവിച്ചിട്ടുമില്ല. റസ്റ്റമോ, സുമുഖനും

ദൃഢഗാത്രനും. മതഭ്രംശം സംഭവിച്ചിട്ടുണ്ടെങ്കിലും നായർ കുലത്തിൽ ജനിച്ചവനെന്ന് അയാളുടെ മുഖത്തുനിന്നു തന്നെ കേൾക്കുവാനും ഇടയായി. അയാൾക്ക് അവളിൽ ദൃഢമായ അനുരാഗം ഉണ്ടെന്നും അചിരേണ വെളിവായി. ഏതാദൃശ പരിതസ്ഥിതികളിൽ റസ്സം തന്റെ വരനായി ഭവിച്ചതു ഭാഗധേയം എന്നു തന്നെ ഉണ്ണിനീലി നിനച്ചതു് അത്ഭുതമല്ലല്ലൊ. അതിവിസ്തൃതമായ സിന്ധുമണ്ഡലത്തിൽവച്ചു തന്നെ ആ യുവതീയുവാക്കന്മാർ ദമ്പതികളായിതീർന്നു. മനസ്സന്തുഷ്ടിയോടുകൂടെ സമുദ്രതരണം ചെയ്തു ദേശാന്തരങ്ങൾ തോറും അവർ സഞ്ചാരം നടത്തി.

---

## അദ്ധ്യായം ൪.

---

### തെക്കുംകൂർ രാജാവിന്റെ തിരോധാനം

റാണിയും രാജകുമാരനും കടലിൽ മുങ്ങിമരിച്ചതായി ദാശന്മാരിൽനിന്നു ലഭിച്ച ദുഃഖവാർത്താനിമിത്തം ചിത്തകാലുഷ്യത്തോടുകൂടി പള്ളിയറയിലേക്കു പുറപ്പെട്ട രാജാവു കഠിനമായ ഉൾത്താപത്തിനു വിധേയനായി നാഴികകൾ കഴിച്ചു. രാജാവിന്റെ ഉദ്യോഗസ്ഥന്മാർ നാടാകെ ദുഃഖാചരണത്തിനു് ആജ്ഞകൾ നൽകി; വസ്തുതകൾ കാണിച്ചു കുറികൊടുത്തു മംഗലാപുരം കോവിലകത്തേക്കും ദൂതന്മാരെ നിയോഗിച്ചു.

രാജാവിനു ക്രമേണമനഃസ്വാസ്ഥ്യം തീരെനശിച്ചു. തന്നിമിത്തം നേത്യാരമ്മായോടുകൂടി അവിടുന്നു കുറേ കാലം വെന്നിമലക്കൊട്ടാരത്തിൽ എഴുന്നള്ളിത്താമസിച്ചു. രാജാവിൻെറ പുത്രിയായ ഇന്ദിരയ്ക്കു കളിച്ചങ്ങാതിയായ രാജകുമാരൻെറ അസാന്നിദ്ധ്യത്താൽ കുണ്ഠിതം ഉണ്ടായി. മാററംകൊണ്ടു് ഒന്നും, രാജാവിനു പ്രതീക്ഷിച്ച മനസ്സമാധാനം ഉണ്ടായില്ല. തന്നിമിത്തം അദ്ദേഹം, നീരാഴി, തളിക്കോട്ട, കേരളപുരം മുതലായ കോവിലകങ്ങളിലേക്കു മാറി മാറി വാസം ചെയ്തു.

രാജാവു കേരളപുരം കോവിലകത്തു എഴുന്നള്ളിയിരുന്ന കാലത്തു പതിവായി കുതിരസ്സവാരിചെയ്തു വന്നു. ഒരു ദിവസം സായാഹ്നത്തിൽ അദ്ദേഹം സവാരിപോയ ശേഷം തിരിച്ചു എഴുന്നള്ളുകയുണ്ടായില്ല. ഉദ്യോഗസ്ഥന്മാരും രാജഭടന്മാരും കൂടി നടത്തിയ അന്വേഷണങ്ങൾ വിഫലീഭവിച്ചതേയുള്ളു. വേദഗിരിഎന്ന അരണ്യപ്രദേശത്തു് അദ്ദേഹത്തിൻെറ ചില വസ്ത്രങ്ങൾ ഛിന്നഭിന്നമായി ചോരം പൊടിയും പററിക്കിടക്കുന്നതായും, കുതിര കുറേ അകലേ നടന്നു മേയുന്നതായും കാണപ്പെട്ടു. വസ്ത്രാവശിഷ്ടങ്ങളും എടുത്തു കുതിരയേ നടത്തിക്കൊണ്ടു രാജഭടന്മാർ പ്രധാന മന്ത്രിയുടെ സവിധത്തിൽ എത്തി, ലക്ഷ്യങ്ങൾ കാണിച്ചു വസ്തുതകൾ ധരിപ്പിച്ചു. രാജാവിനേ ഏതോ വന്യമൃഗം ഭക്ഷിച്ചതായിരിക്കണമെന്നു് എല്ലാവരും അനുമാനിച്ചു. നേത്യാരമ്മയുടെ ദുഃഖം അതിദുസ്സഹമായിരുന്നു. എന്തുചെയ്യാം! എങ്കിലും ആ സ്ത്രീ രത്നം വിപദിധൈര്യം കൈക്കൊണ്ടു, തെക്കും

കൂറിന്റെ ഭാവി ഭരണത്തെ സംബന്ധിച്ചു സ്വപാർശ്വത്തിലുള്ള മന്ത്രിമാരും മാടമ്പിമാരുമായി ഗാഢാലോചനനടത്തി; മാമൂലനുസരിച്ച് ഏഴു ദിവസത്തെ ദുഃഖാചരണം രാജ്യമൊട്ടുക്ക് നടത്തപ്പെട്ടു. ദിവംഗതനായ രാജാവിന്റെ ആത്മശാന്തിക്കായുള്ള അപരക്രിയകളും പുണ്യാഹവും കഴിയുംവരെ മുറപ്രകാരം ഇളംകൂററിൽ കൈമ്മൾ എന്ന സ്ഥാനികൻ രാജാവിന്റെ പ്രതിനിധിയെന്ന നിലയിൽ രാജ്യഭാരം വഹിച്ചു. പിൻവാഴ്ചയ്ക്കു് ആളില്ലാതെ ചമഞ്ഞ ആ രാജകുടുംബത്തിലേക്കു മററെതെങ്കിലും രാജവംശത്തിൽ നിന്നു സമുചിതമായ ഒരു ദത്തു് എടുക്കുന്നകാലംവരെ രാജപ്രതിനിധിയായി കുഞ്ഞിക്കാവു നേത്യാരമ്മ തന്നെ വാഴുവാൻ ഭൂരിപക്ഷം മന്ത്രിമാരും മാടമ്പിമാരും തീരുമാനിച്ചു. അതനുസരിച്ചു് രാജപ്രതിനിധിയുടെ അവരോധം സാഡംബരം നടത്തപ്പെട്ടു. ഇപ്രകാരം കുഞ്ഞിക്കാവു കെട്ടിലമ്മ തെക്കുംകൂറിന്റെ രാജപ്രതിനിധിയായി ഭരണം ആരംഭിച്ചു. ക്രമേണ ആ രാജന്യസ്ത്രീയുടെ പ്രാഭവവും പ്രതാപവും വർദ്ധിച്ചു തന്നെവന്നു.

# അദ്ധ്യായം ൫.

## റാണിയുടെ ഗതി

രാജകുമാരനേയും കൊണ്ടു് ഉണ്ണിനീലി തിരിച്ചു വന്നു കാണായ്കയാൽ, റാണി സംഭ്രമവിവശയായി കടലോരത്തിൽ അങ്ങുമിങ്ങും ഉഴന്നു നടന്നു പരിശോധിച്ചു. ഒരിടത്തും അവരെ കണ്ടതേഇല്ല. സന്ധ്യാവേളയുമായി. അന്ധകാരം ക്രമേണ കടൽക്കരയിൽ എങ്ങുംവ്യാപിച്ചു. ആ സന്ദർഭത്തിൽ റാണിക്കു് ഉണ്ടായ ദുഃഖം നിസ്സീമമായിരുന്നു. തിരമാലകളിൽപെട്ടു കുമാരനും തോഴിയും കടലിൽ മുങ്ങിമരിച്ചിരിക്കുമെന്നോ, കടൽജന്തുക്കൾ ഏതെങ്കിലും അവരേപിടിച്ചു വിഴുങ്ങിയിരിക്കുമെന്നോ റാണി ശങ്കിച്ചു. അങ്ങനെ സംഭവിച്ചിരിക്കുവാൻ ഇടയില്ല. തന്നേ അന്വേഷിച്ചതിൽ കാണായ്കയാൽ അവൾ ശിശുവിനെയും കൊണ്ടു് വസതിയിലേക്കു തിരിച്ചുപോയെന്നു വരുമോ? ഇല്ല. അങ്ങനെവരാനും തരമില്ല. തന്നോക്കൂടാതെ അവൾ ഒരിക്കലും കടലോരം വിട്ടു പോകാറേ പതിവില്ല. വല്ല കടൽക്കള്ളന്മാരും അവരെ അപഹരിച്ചു കൊണ്ടുപോയെന്നുവരാം. അങ്ങനെ സംഭവിച്ചിരുന്നാൽ അവൾക്കു് ഉച്ചത്തിൽ നിലവിളിക്കാമായിരുന്നുവല്ലോ. ഒന്നും നിശ്ചയിക്കുവാൻ നിവൃത്തിയില്ല. നേരവും അസമയമായി. ഇത്ര ദാരുണമായ തരത്തിൽ ഈശ്വരൻ തന്നെ പരീക്ഷിക്കുകയായിരിക്കും! ഈശ്വരവിരോധത്തിനു ഹേതുകങ്ങളായ ഒരു വിധ കർമ്മവും താൻ മനസാവാചാകർമ്മണാ പ്രവർത്തിച്ചിട്ടില്ലല്ലോ.

വിദൂരമായ ഒരു ദ്വീപിൽ, അപരിചിതരായ ജനങ്ങളുടെ ഇടയിൽ, നിരവലംബയായ താൻ അമാറിന്റെ ആഗമനംവരെ കഠിനമായ ഈ ഉൽത്താപം സഹിച്ച് ഏതുവിധം കഴിച്ചുകൂട്ടേണ്ടു! സർവ്വസങ്കടങ്ങളും ജഗദീശനിൽ തന്നെ സമർപ്പിക്കുകയേ തരമുള്ളു. എന്നിങ്ങനെയുള്ള മനോവ്യാപാരങ്ങളോടുകൂടി ദുസ്സഹമായ തീവ്രദുഃഖത്താൽ വിങ്ങിവിങ്ങിക്കരഞ്ഞുകൊണ്ടു റാണി വസതിയിലേക്കു ധൃതിയിൽ പാഞ്ഞുപോയി. തദ്ദേശീയനായ ഒരു പരിചാരകനല്ലാതെ ഭവനത്തിൽ മററാരും ഉണ്ടായിരുന്നില്ല. സ്വാമിനിയുടെ സങ്കടത്തിന്റെ കാരണം അറിഞ്ഞു് ആ ഭൃത്യൻ, അയല്ക്കാരായ മററ ചില ദാസന്മാരുടെ സഹായത്തോടുകൂടി ചൂട്ടുകത്തിച്ചു പിടിച്ചുകൊണ്ടു് കടപ്പുറത്തു പലേടത്തും യുവതിയെയും കുമാരനേയും ആരാഞ്ഞുനടന്നു. ഒടുവിൽ അവരുടെ ശ്രമം വിഫലമായി ഭവിച്ചതു് അത്ഭുതമല്ലല്ലൊ. റാണിക്കു് അന്നത്തെ രാത്രി ഭയങ്കരമായ ഒരു കാളരാത്രി തന്നെ ആയിരുന്നു. അടുത്ത ദിവസം സായാഹ്നംവരെ ആ സാദ്ധ്വി ചിന്താവിഷ്ടയായി ആ ഭവനത്തിൽ കഴിച്ചുകൂട്ടി. ആഹാരാദി ദിനവൃത്തികളിൽ പോലും അവർ തല്പരയല്ലാതെ കാണപ്പെട്ടു. ദാസന്മാർ പലവിധ സാന്ത്വനങ്ങളാൽ റാണിയെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. എങ്കിലും കഠിനവ്യഥയ്ക്കു യാതൊരു ശമനവും ഉണ്ടായില്ല. ദിവസന്തോറും സായാഹ്നത്തിൽ ആ മഹിളാമണി കടൽത്തീരത്തുചെന്നു്, അതുവഴിപോയ്ക്കൊണ്ടിരുന്ന ഓരോ യാനപാത്രത്തെയും സൂക്ഷിച്ചുനോക്കിക്കൊണ്ടു നിൽക്കുക സാധാരണമായി

തീൎന്നു. ദാസപരിചാരകൻ ഭവനത്തിലിരുന്നു് അവൎക്കു് ആഹാരം പാകപ്പെടുത്തി കൊടുത്തുകൊണ്ടിരുന്നു. ഇങ്ങനെ ദിവസങ്ങൾ ഏതാനും അതിക്രമിച്ചു. ഒരു ദിവസം പതിവുപോലെ റാണി കടൽക്കരയിലേക്കു പോകുന്നതു ഭൃത്യനും മറവപലരും കണ്ടു. എന്നാൽ അന്നു് അവർ വസതിയിൽ തിരിച്ചുവന്നില്ല. പരിചാരകനും മറവപലരുംകൂടി അന്വേഷണംനടത്തിയതിലും അവരെക്കുറിച്ചുള്ള വൎത്തമാനം ഒന്നും ലഭിക്കുകയുണ്ടായില്ല. റാണിക്കു് എന്തു സംഭവിച്ചുവെന്നു നിൎണ്ണയിക്കുവാനും ആൎക്കും കഴിവില്ലാതെവന്നു. ദുസ്സഹമായ പുത്രവിയോഗദുഃഖവും നൈരാശ്യവും നിമിത്തം ആ ശീലവതി ആത്മഹത്യ ചെയ്തിരിക്കുമെന്നുതന്നെ ദാസദ്വീപിലെ ജനങ്ങൾ തീൎച്ചയാക്കി. സുശീലയായ റാണിയുടെ ഗുണങ്ങളെ വാഴ്ത്തിയും, അവരുടെ കഷ്ടാനുഭവങ്ങളെക്കുറിച്ചു വ്യാകുലപ്പെട്ടും ദാസന്മാർ ദീൎഘകാലം ആ യുവതിയെ സ്മരിച്ചുപോന്നു.

## അദ്ധ്യായം ൯.

### കണ്ടൻകോരമാരാർ.

തെക്കുംകൂർ രാജാവിന്റെ അകാലചരമത്തിൽ ഏറ്റവും കൂടുതൽ ദുഃഖം ഉള്ളയാൾ പള്ളിയറ വിചാരിപ്പു കണ്ടൻകോരമാരാരായിരുന്നു. തന്റെ അന്നദാതാവിനു സംഭവിച്ച വിപത്തു് ഓൎത്തു മാരാർ ദുഃഖാൎണ്ണവത്തിൽ നിമഗ്നനായിത്തന്നെ ദിനരാത്രങ്ങൾ നയിച്ചു.

ദിവംഗതനായ രാജാവിന്റെ പള്ളിയറ നിത്യവും ശുചിപ്പെടുത്തിച്ചു ശുദ്ധിവരുത്തി, പള്ളിമെത്തകൾ വിരിച്ചൊരുക്കി, നിലവിളക്കുകൾ പതിവുപോലെ കത്തിച്ചുവച്ചു സ്വാമിയെ ആരാധിച്ചശേഷം, അയാൾ നിത്യവും ആ പള്ളിയറയുടെ വാതുക്കൽതന്നെ കിടന്നു് ഉറങ്ങിവന്നു. രാജാവിന്റെ നാടുനീങ്ങലിനുശേഷം ഇതുപര്യന്തം അയാൾ കോടിവസ്ത്രം ധരിക്കുകയോ, ക്ഷൌരക്രിയ നടത്തിക്കുകയോ, വെററിലയും പാക്കും ചുണ്ണാമ്പും കൂട്ടി മുറുക്കുകയോ, പർപ്പടകം കാച്ചി ഉപയോഗിക്കുകയോ ചെയ്തിട്ടില്ല. പരേതനായ രാജാവിന്റെ പ്രത്യേക തിരുവുള്ളത്തിനു പാത്രമായിരുന്നു, കണ്ടൻ കോരൻ.



ഓട്ടം, തടയും, കളരിപ്പയററും മർമ്മവിദ്യയും, ആയുധ പ്രയോഗങ്ങളും പാരതന്ത്ര്യവും, മററും തെക്കുംകൂറിലെ വിശ്രുത സേനാധിപനായിരുന്ന ഇരയിമ്മൻ പിള്ളയുടെ അടുക്കൽനിന്നു് അഭ്യസിച്ചിട്ടുള്ള ബലിഷ്ഠനും ദൃഢഗാത്രനുമായ ഒരു യുവാവായിരുന്നു, കണ്ടൻ കോരൻ. അയാൾ തന്റെ സ്വാമിയുടെ ചരമത്താലുള്ള ദാരുണദുഃഖം പൊറുക്കാൻ ശക്തനല്ലാതെ ചമയുകയാൽ നാടും വീടും ഉപേക്ഷിച്ചു, കാഷായവസ്ത്രം ധരിച്ചുകൊണ്ടു്, ഒരു ദിവസം രാവിലെ യാത്രയായി. പുറപ്പെടുംമുൻപു ഗുരുവിനെ കണ്ടു് അനുഗ്രഹം വാങ്ങിക്കുവാനായി സേനാധിപന്റെ വസതിയിൽ എത്തി. ശിഷ്യന്റെ വേഷവിധാനം കണ്ടു് ഇരയിമ്മൻപിള്ള സകൌതുകം ചോദിച്ചു:—

"എന്താ, കണ്ടൻകോരാ! ഇത്ര ചെറുപ്പത്തിലെ വിരക്തിയായോ?"

കണ്ടൻകോരാ:—"യജമാനനേ! എൻെറ തമ്പുരാൻെറ പിന്നാലെ ഞാനും."

ഇരയിമ്മൻപിള്ള ശിഷ്യൻെറ മുഖത്ത് ഒരു നിമിഷം സൂക്ഷിച്ചുനോക്കിക്കൊണ്ടു പറഞ്ഞു:—

"കൊള്ളാം; ആയിക്കൊള്ളു. ഞാൻ പഠിപ്പിച്ചതെല്ലാം വേണ്ടവിധം ഉപയോഗിച്ചുകൊള്ളണം. നന്നായ്‌വരും."

കണ്ടൻകോരൻ:—"ഈ അനുഗ്രഹം വാങ്ങുവാൻതന്നെ കണ്ടൻകോരൻെറ വരവ്. ഇനി സമാധാനത്തോടെ പോകാം. യോഗമുണ്ടെങ്കിൽ വന്നു കണ്ടുകൊള്ളാം."

ഇരയിമ്മൻപിള്ള:—നിൻെറ അന്തർഗ്ഗതം ഇവിടെ മനസ്സിലായി. അതു വഴിപിടിച്ചു കയറിനോക്ക്. ഗുണം കിട്ടാൻ എളുപ്പമുണ്ട്. അതുകൊണ്ടു ശ്രേയസ്സും ഉണ്ടാകും."

കണ്ടൻകോരൻെറ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു. അയാൾ പിന്നീട് ഒന്നും സംസാരിച്ചില്ല. ഗുരുവിൻെറ പാദങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്ത് എഴുന്നേററു വീണ്ടും വീണ്ടും തൊഴുതു വിടവാങ്ങി പുറപ്പെട്ടു.

# അദ്ധ്യായം ൧.

## പുതിയ ധാത്രി

ഉണ്ണിനീലിയും രാജകുമാരനും റസ്റ്റമിന്റെ സംരക്ഷണയിൽ ആയിട്ടുമാസം മൂന്നു കഴിഞ്ഞിരിക്കുന്നു: കടൽക്കാററും കപ്പലിലെ ജീവിതവും നിമിത്തം കുമാരനു ശരീരസുഖം തീരെ ഇല്ലാതെയായി. അമ്മയെക്കുറിച്ചുള്ള ബാലന്റെ ചോദ്യങ്ങൾ ആദ്യത്തെ ഏതാനുംദിവസം കൊണ്ടു നിലച്ചുവെങ്കിലും, കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന ചുമയുംപനിയും നിമിത്തം കുമാരന്റെ കോമളഗാത്രം മെലിഞ്ഞും മുഖത്തെ ഓജസ്സുകുറഞ്ഞും വരുന്നതായി കാണപ്പെട്ടു. തന്നിമിത്തം ഉണ്ണിനീലി ഉൽകണ്ഠാകുലയായിത്തീർന്നു. നവോഢയായ സ്വപത്നിയുമായുള്ള സ്വൈരവിഹാരങ്ങൾക്കു ബാലൻ ഒരു പ്രതിബന്ധമായി തീർന്നിരിക്കയാണെന്നു കപ്പിത്താനും തോന്നിത്തുടങ്ങി. ക്രമേണ ആ നാവികൻ കുമാരനെ വെറുക്കുവാനും ദ്വേഷിക്കുവാനും ആരംഭിച്ചു. ഈ നിലയിൽ തന്റെ ഓമനക്കുഞ്ഞിന്റെ പര്യവസാനം ഭയങ്കരമായി പരിണമിച്ചേക്കുമെന്നു, നാവികന്മാരുടെ സമ്പ്രദായങ്ങൾ കണ്ടുപരിചയംവന്ന ഉണ്ണിനീലി ശങ്കിച്ചു. അടുത്ത തുറമുഖത്തു് എവിടെയെങ്കിലും അവനെ വിട്ടുംവച്ചുപോകണമെന്നായിരുന്നു റസ്റ്റമിന്റെ നിശ്ചയം. താൻ കുമാരനു നിശ്ചയിച്ചിരിക്കുന്ന വിധിയുടെ സ്വഭാവം അയാൾ പത്നിയെ മനസ്സിലാക്കി. ഉണ്ണിനീലി ഭർത്തൃശാസനം ആദരിച്ചു് പ്രവർത്തിക്കാമെന്നു സമ്മതിച്ചു.

കപ്പൽ അന്നേയ്ക്ക് ഏഴാംനാളിൽ പറവൂർ രാജ്യത്തുള്ള തുറയിൽ അടുത്തു. ഉടൻതന്നെ ചരക്കുകൾ വാങ്ങുവാനും വില്ക്കുകൊടുക്കുവാനുമായി കുറേ ആളുകൾ അവിടെക്കൂടി. കപ്പലിനു കുറേനേരത്തേക്ക് അവിടെ താമസം ഉണ്ടായിരുന്നു. ആ സമയം ഭർത്താവിൻെറ ആജ്ഞാനുസരണം ഉണ്ണിനീലി കുമാരനെ എടുത്തുകൊണ്ടു കടൽക്കരയിൽ ഇറങ്ങി, നാലുപാടും നോക്കിത്തുടങ്ങി. പുത്രനിൽവിശേഷമായ വാത്സല്യത്തോടുകൂടി താൻ പരിപാലിച്ചുപോരുന്ന ആ അരുമക്കിടാവിനെ എങ്ങനെ വിട്ടുപിരിയേണ്ടുവെന്നും, ആരുടെ സംരക്ഷണയിൽ ഏല്പിക്കേണ്ടുവെന്നും, ചിന്തിച്ച് അവൾ വ്യാകുലചിത്തയായി, കുമാരൻെറ മൂർദ്ധാവിലും നെററിത്തടത്തിലും പലയുരു ചുംബനംനൽകി. തീരത്തുനിന്ന് അല്പം അകലെമാറി വൃക്ഷങ്ങളും നിറമുള്ള പുഷ്പങ്ങളും നില്ക്കുന്ന ഒരു തോട്ടം അവളുടെ ദൃഷ്ടിപഥത്തിൽപെട്ടു. പുഷ്പങ്ങളിൽ കൌതുകം ഉള്ള കുമാരന് ഏതാനുംകുസുമങ്ങൾ പറിച്ചുകൊടുത്ത് ആ പ്രസന്നമുഖത്തു ജന്യമാകുന്ന നിഷ്കളങ്ക മന്ദസ്മിതം അവസാനമായി ഒരു പ്രാവശ്യമെങ്കിലും കണ്ടിട്ട് അതിനെ വിട്ടുപിരിയാമെന്നുള്ള ഉദ്ദേശത്തോടുകൂടി ആ യുവതി ധൃതിയിൽ തോട്ടത്തിലേക്കുനടന്നു. ഒരു കോമള ശിശുവിനെ മാറൊടണച്ചുപിടിച്ചും, കൈയ്യിൽ ഒരു ചെറുഭാണ്ഡം തൂക്കിയുംകൊണ്ടു വരുന്ന ചെറുപ്പക്കാരിയെ സൂക്ഷിച്ചുനോക്കി, ആ തോട്ടത്തിൽ പ്രൌഢയായ ഒരു സ്ത്രീ നില്ക്കുന്നുണ്ടായിരുന്നു. അവിടെ നിന്നിരുന്ന ചെടികളിലും പടർന്നുപിടിച്ചു കിടക്കുന്ന

ലതകളിലും നിന്നു സുരഭിലകുസുമങ്ങൾ പറിച്ചു്, അവ ൾ അടുത്തുവച്ചിരുന്ന ഒരു പൂക്കൂടയിൽ നിക്ഷേപിച്ചു കൊണ്ടിരുന്നു. അവൾ ഉണ്ണിനീലിയോടു ചോദിച്ചു:—
“അമ്മ! നിങ്ങൾ ആരു? ഇവിടെയെങ്ങും മുൻപുകണ്ടി ട്ടില്ലല്ലൊ.”

ഉണ്ണിനീലി—“ഞാൻ ആരെന്നും ഏതെന്നും ചോദി ക്കേണ്ട. ഒരു നിർഭാഗ്യവതി. അത്രേ ഉള്ളു.

സ്ത്രീ—“അമ്മ! ഇതു് ഒരു **ആൺ**കുഞ്ഞാണല്ലൊ. നിങ്ങ ടെ മകനോ?”

ഉണ്ണിനീലി—“ഓടംമറിഞ്ഞു് ഇതിൻെറ അമ്മ മരിച്ചു പോയി. ഞാൻ ഇതിൻെറ വളർത്തമ്മ. വലിയൊ രുകുലത്തിൽ ജനിച്ചകുഞ്ഞു്.”

സ്ത്രീ:—“ഈ കുഞ്ഞിൻെറ കാര്യം കേട്ടതിൽ വലിയ ദുഃഖമായിരിക്കുന്നു. നിങ്ങൾക്കു് എന്തുവേണം?”

എന്നിങ്ങിനെ പറഞ്ഞിട്ടു, നിറവും സൌരഭ്യവു മുള്ള ചില പുഷ്പങ്ങൾ തിരിഞ്ഞെടുത്തു് ഒരു ചെറിയ ജെണ്ടുകെട്ടി, ആ സ്ത്രീ കുമാരൻെറ കയ്യിൽ കൊടുത്തു. അനന്തരം അവൾ ശിശുവിനെ തൻെറ കരങ്ങളിൽ ഗ്രഹിച്ചു മാറോടുചേർത്തു ചുംബനം നൽകി. കുമാരൻ മന്ദസ്മിതത്തോടുകൂടി ആ സ്ത്രീയുടെ ദേഹത്തോടു പററി പ്പിടിച്ചിരുന്നു. ആ കാഴ്ചകണ്ടു ഉണ്ണിനീലി വിസ്മയം പൂണ്ടു. അവൾ പറഞ്ഞു:—“കുഞ്ഞു വലിയ ശാഠ്യക്കാ രൻ. എങ്കിലും ആദ്യത്തെ കാഴ്ചയിൽതന്നെ നിങ്ങളോ ടു് ഇണങ്ങിയിരിക്കുന്നു.”

സ്ത്രീ:—“അമ്മാ! ഞാൻ ഭാഗ്യംകെട്ടവൾ. പ്രസവിച്ചി ട്ടില്ല. ഇനി അതു് ഉണ്ടാകുമെന്നും തോന്നുന്നില്ല.

ഒരു കുഞ്ഞിനെ വളർത്താൻ കൊതിയായിരിക്കുന്നു. ദൈവത്തിന്റെ നിശ്ചയം മറിച്ചായിരിക്കും."

ആ സ്ത്രീയുടെ വാക്കുകൾ കേട്ടു് ഉണ്ണിനീലി അല്പനേരം ചിന്താകുലയായിനിന്നു. കുമാരന്റെ ധാത്രിയാവാൻ പററിയ ആൾ അവൾതന്നെയെന്നു് ആ യുവതി തീർമാനിച്ചുകഴിഞ്ഞു. ആശതയുടെ മനോരാജ്യം കണ്ടറിഞ്ഞ ആ സ്ത്രീ ചോദിച്ചു:—"അമ്മാ, നിങ്ങൾ എന്താണു വല്ലാതെ ആലോചിച്ചു നില്ക്കുന്നതു്? ഈ കുഞ്ഞിനെ എനിക്കു തന്നേക്കാമോ? മോഹംകൊണ്ടു ചോദിച്ചതാണേ."

ഉണ്ണിനീലി:—"തുറയിൽ കിടക്കുന്ന ആ കപ്പലിൽ നിന്നു് ഇറങ്ങിവന്നതാണു ഞാൻ. ഈ കുഞ്ഞിനെ ആരെയെങ്കിലും ഏല്പിച്ചിട്ടു മടങ്ങിപ്പോകണമെന്നുകരുതി പുറപ്പെട്ടു. നിങ്ങളെയും കണ്ടു. ഇതിനു കടൽക്കാററു തീരെ പററിയതല്ല."

ആ സ്ത്രീ പ്രസന്നമുഖിയായി; അവൾ പറഞ്ഞു:—"അമ്മാ!. കുഞ്ഞു വലിയൊരു കുടുംബക്കാരനെന്നല്ലേ പറഞ്ഞതു്! ഞാൻ പാവപ്പെട്ട ഒരു പുഷ്പകസ്ത്രീ. ഭർത്താവു മാത്രമേ കൂടെയൊള്ളു. ഞങ്ങൾ പട്ടിണി കിടന്നും ഈ കുഞ്ഞിനെ രക്ഷിച്ചുകൊള്ളാം."

ഉണ്ണിനീലി:—"നിങ്ങളുടെ പേർ എന്തു്?"

സ്ത്രീ:—"പാർവ്വതി എന്നു്. ഇവിടത്തെ കോവിലകത്തേയ്ക്കു പൂവുകൊടുക്കുന്ന ജോലിയാണു്. ആ വകയ്ക്കു കരം ഒഴിവായി വസ്തു വിട്ടുതന്നിട്ടുണ്ടു്. പെരുവാരത്തു് അമ്പലത്തിൽ ചില അനുഭവങ്ങൾ പതിച്ചുതന്നിട്ടുമുണ്ടു്."

ഉണ്ണിനീലി:—"ഈ കുഞ്ഞും ഇതുപോലുള്ള ഒരു രാജകുലത്തിൽ ജനിച്ചതാണെന്നു കരുതി രക്ഷിച്ചുകൊള്ളണം. ഞങ്ങൾ നാട്ടിൽ നിന്നു പുറപ്പെട്ടപ്പോൾ കുഞ്ഞിൻെറ വിശേഷപ്പെട്ട വില്ലുസ് ഉടുപ്പും തൊപ്പിയും മററുംകൂടി കൊണ്ടുപോന്നിട്ടുണ്ടു് അതാണു് ഈ ഭാണ്ഡം. ഇതു നിങ്ങൾ അഴിച്ചു നോക്കുകയോ മററാരെയെങ്കിലും കാണിക്കുകയോ ചെയ്യരുതു്. ഭദ്രമായി സൂക്ഷിച്ചുകൊള്ളണം. ഒരു കാലത്തു് ഈ കുഞ്ഞു് ഇന്നാരെന്നു വെളിപ്പെടുത്തേണ്ടിവരും. അന്നത്തേക്കു് ഈ ഭാണ്ഡത്തിലെ സാധനങ്ങൾ ഉപകരിക്കും." എന്നിപ്രകാരം പറഞ്ഞിട്ടു ഭാണ്ഡം പാർവ്വതിയെ ഏല്പിച്ചശേഷം ഉണ്ണിനീലി കണ്ണീർവാർത്തു. അവൾ അരുമയോടെ കുമാരൻെറ മൂർദ്ധാവിൽ ചുംബിച്ചു. അനന്തരം ഗൽഗദവാണികളിൽ അവൾ പറഞ്ഞു:—"കുഞ്ഞിൻെറ പേർ "ഉദയനൻ" എന്നു്. ഉദയമാർത്താണ്ഡദേവൻ എന്നാണു ശരിയായ നാമം. ഉദയനൻ എന്നു വിളിച്ചാൽ കുഞ്ഞു വിളികേൾക്കും."

പിന്നീടു് അവൾ ബാഷ്പാന്ധയായി, കുമാരൻെറ മുഖത്തുനോക്കുവാൻ ധൈര്യമില്ലാതെ, ഭ്രാന്തിയെപ്പോലെ കപ്പലിലേക്കു് ഓടിപ്പോയി. മാതൃവൽ പരിഗണിനപോന്ന ആ യുവതി തന്നെ വിട്ടുപിരിഞ്ഞു് ഓടിപ്പോകുന്നതു കണ്ടു് ഉദയനൻ ഉറക്കെ രോദനംതുടങ്ങി. എന്നാൽ പാർവ്വതിയുടെ നയോപായങ്ങളാൽ കുഞ്ഞിൻെറ ദുഃഖം പെട്ടെന്നുശമിച്ചു. ഉദയനൻ സ്വസ്ഥനായി പുതിയ ധാത്രിയുടെ എളിയിൽ പററി ഇരുന്നു. പുഷ്പക

സ്ത്രീ ഉത്സാഹഭരിതയായി തനിക്കു ലഭിച്ച അമൂല്യരത്നത്തെയും വഹിച്ചു, പൂക്കടയും എന്തി ഭവനത്തിലേക്കു തിരിച്ചു. അതിനിടയ്ക്കു കപ്പൽ നങ്കൂരം ഇളകി പുറപ്പെട്ടുകഴിഞ്ഞു.

---

## അദ്ധ്യായം ൫.

മംഗലാപുരത്തുനിന്നു ലഭിച്ച വാർത്ത.

കുഞ്ഞിക്കാവു് കെട്ടിലമ്മ രാജപ്രതിനിധിയായി തെക്കുംകൂർ നാടുവാണുതുടങ്ങിയിട്ടു വാരങ്ങൾ രണ്ടിലധികം ആയിട്ടില്ല. ഒരു ദിവസം രാവിലെ പതിവനുസരിച്ചു മന്ത്രിശ്രേഷ്ഠമേനവൻ രായിരമേനവൻ രാജപ്രതിനിധിയെ മുഖംകാണിച്ച സന്ദർഭത്തിൽ ഇങ്ങനെ അറിയിച്ചു:—"മംഗലാപുരംനാടു സാമൂതിരിപ്പാടു തമ്പുരാൻ ആക്രമിച്ചു പിടിച്ചിരിക്കുന്നു."

രാജപ്രതി:—"അതൊരു അസുഖവാർത്തയാണല്ലോ."

മന്ത്രി:—"അത്രമാത്രമല്ല; കോലോത്തെ തമ്പുരാക്കന്മാർ എല്ലാം പടയിൽ വീരസ്വർഗ്ഗം പ്രാപിച്ചു.

രാജപ്രതി:—"അതും കഷ്ടംതന്നെ. ഇവിടെയ്ക്കു ദത്തുകയറിയനാൾതൊട്ടു് ആ രാജകുടുംബത്തിന്നു ദൈവദോഷംതന്നെ."

മന്ത്രി:—"ആകപ്പാടെ അവിടെ ഗ്രഹപ്പിഴതന്നെ. കോവിലകം തീവച്ചു ചുട്ടുവത്രേ. മുതലുകളും ഒക്കെ പിടിച്ചടക്കി."

രാജ:—"സാമൂതിരിപ്പാടിലേക്ക ശക്തി ഏറിയകാലം. സൂക്ഷിച്ചിരിക്കണം."

മന്ത്രി:—നമുക്ക് അവിടുന്നുമായി ഒരു സഖ്യ ഉടമ്പടി ചെയ്യുകയാണ നന്ന്."

രാജപ്രതി:—"ഇവിടെ പുരുഷന്മാർ ഇല്ലാത്ത കാലമല്ലേ? ഇങ്ങോട്ടേയ്ക്കും നോട്ടം ഉണ്ടാവാം. മംഗലാപുരത്തു മററ വിശേഷമൊന്നുമില്ലല്ലൊ."

മന്ത്രി:—"അതു് ഇവിടെ അറിയിക്കവാനുള്ള മടികൊണ്ടു മൌനംപൂണ്ടു എന്നേ ഉള്ളു."

രാജപ്രതിനിധി:—"എന്താ! പറയാമല്ലൊ."

മന്ത്രി:—തമ്പുരാട്ടിമാർ കുട്ടികളോടുകൂടി അഗ്നിപ്രവേശംചെയ്തു."

രാജപ്രതി:—"അതുഭയങ്കരം. കഠിനം! കഠിനം! അവമാനം ഭയന്നായിരിക്കും. പടയിൽജയിച്ചവർ തോൽവി പററിയവരോടു കരുണയില്ലാതെ പെരുമാറുകയാണ ലോകത്തിലെ വഴക്കം."

മന്ത്രി:—"നമ്മുടെ കൊച്ചുതമ്പുരാന്റെയും അമ്മതമ്പുരാട്ടിയുടേയും മുത്തശ്ശിഅമ്മമാരും അക്കൂട്ടത്തിൽ മരിച്ചിരിക്കുന്നു."

കുഞ്ഞിക്കാവുകെട്ടിലമ്മ ദീർഘനിശ്വാസത്തോടേ പറഞ്ഞു:—അങ്ങനെ ആ വംശം അന്യച്ഛേദംവന്നു. നമ്മുടെ റാണിയും പോയി. ഉദയനകുമാരനും പോയി. ദൈവേച്ഛ എന്നല്ലാതെ എന്തു പറയേണ്ടു?"

മന്ത്രി:—"അത്രേ പറയുവാനുള്ളു. നമ്മുടെ തിരുമേനിയും പോയി."

കുഞ്ഞിക്കാവു്:—"ഇനി ഈ വംശം നിലനിർത്താൻ എന്താ വേണ്ടതു്?

മന്ത്രി:—"അക്കാര്യം ഇപ്പോൾ ആലോചിക്കാൻ ധൃതി ഇല്ല. അവിടത്തെ ഭരണത്തിൽ ജനങ്ങൾക്കു പൊതുവെ തൃപ്തിതന്നെ."

കുഞ്ഞിക്കാവു് കെട്ടി:—"അങ്ങനെയാണെങ്കിലും നമ്മുടെ ഇന്ദിരയുടെ ഭാവി എങ്ങനെ."

മന്ത്രി:—"നമ്മുടെ പക്ഷത്തു നില്ക്കുന്ന മാടമ്പിമാർക്കു അങ്ങനെയും ഒരു പക്ഷം ഇല്ലാതില്ല. ഇന്ദിരക്കൊച്ചമ്മയെ അവിടത്തെ പിൻവാഴ്ചയ്ക്കു ഇളമുറയായി നിശ്ചയിക്കാമെന്നു്."

കെട്ടിലമ്മ:—"അയൽ രാജാക്കന്മാർക്കു് അതിൽ അഭിപ്രായവ്യത്യാസം ഉണ്ടായെന്നുവരുമോ?"

മന്ത്രി:—"ആരും ഇതുവരെ അങ്ങനെ ഒന്നും പ്രകാശിപ്പിച്ചിട്ടില്ല. ഇവിടെ ദത്തു കയറിയാൽകൊള്ളാമെന്നു മോഹമുള്ളവർ പലരും കാണും. എങ്കിലും ശക്തന്മാരായ മാടമ്പിമാരും മററും ഇവിടെ ഈ പക്ഷത്തിൽ ഉള്ളതുകൊണ്ടു ശങ്കയ്ക്കു കാരണമില്ല."

കെട്ടിലമ്മ;—"വേണ്ടവിധം എല്ലാം നോക്കിക്കൊള്ളണം സർവ്വഭാരവും അവിടെ ഏല്പിച്ചിരിക്കുന്നു."

മന്ത്രി:—"അക്കാര്യം പ്രത്യേകം പറയണമെന്നില്ല. കല്പിക്കുന്നവും ആശ്രസ്ഥാനവും, ഇളംകൂറം നാട്ടുകാര്യവും, ചേങ്ങാട്ടം, ഈ പക്ഷത്തിൽ ഉള്ളപ്പോൾ വീണ്ടും ഒരു ദത്തിന്റെ വിഷയമേ ഉണ്ടാകില്ല. സമാധാനമായിരിക്കണം. തീപ്പെട്ടുപോയെന്നിരിക്കുന്നവർ ആരെങ്കിലും തിരിച്ചുവരുന്ന ഒരു കാല

മുണ്ടെന്നുവന്നാൽ, അന്നുമാത്രമേ ഈ വ്യവസ്ഥയ്ക്കു് ഇളക്കംവരു."

"ഇങ്ങനെ ഈ മുഖത്തുനിന്നു് ഒരു ഉറപ്പു കിട്ടിയാൽമതി. നമുക്കു സമാധാനമായി." എന്നു കെട്ടിച്ചമ്മ മറുപടി പറഞ്ഞു.

---

## അദ്ധ്യായം ൻ.

### ഭാഗ്യോദയം.

പാർവ്വതി ഉദയനനേയുംകൊണ്ടു സ്വഗൃഹത്തിൽ എത്തിയപ്പോൾ അവളുടെ ഭർത്താവു കൊട്ടാരത്തിലേക്കു രാവിലെ കൊണ്ടുപോകുവാനുള്ള പുഷ്പമാല്യങ്ങൾ കെട്ടുവാൻ നാരുകൾ ഒരുക്കിവച്ചുകൊണ്ടിരിക്കയായിരുന്നു. ഒരു കോമളശിശുവിനെ, പത്നി എടുത്തുകൊണ്ടു വരുന്നതുകണ്ടു് ആദിച്ചൻ വിസ്മയഭരിതനായിത്തീർന്നു. കുഞ്ഞിനെ ലഭിച്ച വൃത്താന്തം സമസ്തവും പാർവ്വതിയുടെ മുഖത്തുനിന്നു കേട്ടപ്പോൾ സന്തുഷ്ടചിത്തനായി അയാൾ പറഞ്ഞു:—"ഈശ്വരൻ നമ്മളെ അനുഗ്രഹിച്ചു. ഈ കുഞ്ഞു മിടുക്കനായിവരും. സംശയമില്ല. നമുക്കു് ഇതിനെ ഏതുവിധവും വളർത്താം."

ആ സ്ത്രീ ഉദയനനെ ചൂടുവെള്ളത്തിൽസ്നാനംചെയ്യിച്ചശേഷം, ചൂടുള്ളപാലും മധുരമുള്ള ചില പലഹാരങ്ങളും കുമാരനു നൽകി. കൊട്ടാരത്തിൽ പൂക്കൾകൊണ്ടുചെന്നുകൊടുക്കുവാനുള്ള സമയം അതിക്രമിച്ചതിനാൽ, അവൾ അനന്തരം, പൂക്കൂടയുംപേറി പുറപ്പെട്ടു

വാൻ ഉദ്യമിച്ചു. അപ്പോൾ ഉദയനൻ കരയുവാൻ തുടങ്ങി. തന്നിമിത്തം പാർവതി മനസ്സുമുട്ടി നിലയായി. ശിശുവിനെക്കൂടെ കൊണ്ടുപൊയ്ക്കൊള്ളുന്നതാണു് ഉത്തമമെന്നും, അതിനെ ദുഃഖിപ്പിക്കുന്നതു കഷ്ടമാണെന്നും ആദിച്ചൻ അഭിപ്രായപ്പെട്ടതനുസരിച്ചു് അവൾ ഉദയനനേയും എടുത്തുകൊണ്ടു യാത്രയായി. നേരം പതിവിൽ വളരെ അതിക്രമിച്ചശേഷമേ അന്നു് അവൾക്കു കൊട്ടാരത്തിൽ എത്തുവാൻ സാധിച്ചുള്ളു. സ്നാനാദികൾ നിർവ്വഹിച്ചശേഷം പൂക്കാരിയെ പ്രതീക്ഷിച്ചിരുന്ന സാവിത്രിത്തമ്പുരാട്ടി, അവൾ വന്നുചേരായ്കയാൽ തെല്ലു വൈമനസ്യത്തോടെ ഇരിക്കുമ്പോഴാണു പാർവ്വതിയുടെ ആഗമനം ഉണ്ടായതു്. വന്ധ്യയായ ആ സ്ത്രീ ഒരു കോമളനായ ആൺകുട്ടിയേയും കൊണ്ടുവന്നിരിയ്ക്കുന്നതു് ആ റാണി കൌതുകത്തോടേ ചോദിച്ചു:— “പാർവ്വതി! നിന്നെ കാണാതിരുന്നു മുഷിഞ്ഞു. ഇത്ര വൈകാൻ കാരണം എന്തു്? ഈ കുട്ടി ആരുടെ?”

പാർവ്വതി:—“താമസിച്ചതിന്നു തിരുവുള്ളക്കേടു് ഉണ്ടാകരുതേ! ഈ കുഞ്ഞു വന്നുചേർന്നതുകൊണ്ടു കുറച്ചു വൈകിപ്പോയി. ഒരു സ്ത്രീ അടിയനു തന്നതാണു്.”

പൂക്കാരിയുടെ വാക്കുകൾ കേട്ടു റാണി അത്ഭുതപരവശയായി ചോദിച്ചു:—“ഏതു സ്ത്രീ? അവൾ എവിടെ?”

പാർവ്വതി:—“ഏതു സ്ത്രീയെന്നു് അടിയനു് അറിഞ്ഞുകൂടാ. തുറയിൽ രാവിലെ ഒരു ഓടം വന്നു് അടുത്തു. അതിൽനിന്നു് ഒരു ചെറുപ്പക്കാരി ഇറങ്ങിവന്നു് അടിയനു് ഇതിനെ തന്നിട്ടുപോയി.”

റാണി:—“അവൾ ഒന്നും പറഞ്ഞില്ലേ? ഏതു ജാതിക്കാരി?”

പാർവ്വതി:--"പറഞ്ഞു. പറഞ്ഞു. ആ ചെറുപ്പക്കാരി നായർ ജാതിതന്നെ. അവരു പറഞ്ഞു. ഓടം മുങ്ങി ഇതിൻെറ തള്ള മരിച്ചു. പിന്നെ ഇതിനെ രക്ഷിക്കാൻ വഴിയില്ല. ആരെയെങ്കിലും ഏല്പിക്കാൻ വന്നുവെന്നു പറഞ്ഞു. പൂങ്കാവനത്തിൽ അടിയനെ കണ്ടുംകൊണ്ടു വന്നു. കിടാങ്ങൾ ഇല്ലല്ലൊ എന്നു നിനച്ചു് അടിയൻ വാങ്ങി."

റാണി പറഞ്ഞു:--"ആരുടെ കുട്ടിയായാലും ലക്ഷണം ഒത്തവൻതന്നെ. മറെറാന്നുംഅവൾ പറഞ്ഞില്ലേ?"

പാർവ്വതി:--"ഒരു കാൎയ്യം കൂടെ പറഞ്ഞു. ഈ കുഞ്ഞു് ഒരു വലിയ കുലത്തിൽ പിറന്നതാണെന്നും രാജകുമാരനെപ്പോലെ നോക്കിക്കൊള്ളണമെന്നും പറഞ്ഞു."

റാണി അല്പനേരം ആലോചനാനിമഗ്നയായിനിന്നു. ആ സാധ്വിക്കു് ഇങ്ങനെ ഒരു ആത്മഗതം ഉണ്ടായി:--"ഈ കുട്ടി ഒരു ഉയർന്ന കുലത്തിൽ ജനിച്ചവൻതന്നെ. ഇവൻെറ മുഖം അക്കാൎയ്യം വിളിച്ചു പറയുന്നു. രാജലക്ഷണങ്ങൾ ഇവനിൽ കാണുന്നുണ്ടു്. ഏതോ ഭാഗ്യദോഷം നിമിത്തം ഈ വിധം അന്യ കൈവശം വരാൻ ഇടയായിരിക്കണം. നമുക്കു് ഒരു ആൺ കുട്ടിയുടെ കുറവു് ഉണ്ടു്. ഇവനെ ഇവളോടു വാങ്ങി ഇവിടെ വളർത്താം. കുലവും ജാതിയും ഇല്ലെന്നു ജനങ്ങൾ പഴി പറഞ്ഞേക്കും. ഹീനകുലത്തിൽ പിറന്നവനെന്നു് ഇവനേ കണ്ടോർ ആരും പറയുകയില്ല. അതു നിശ്ചയംതന്നെ. നമ്മുടെ കൌസല്യകുമാരിക്കു് ഒരു കളിക്കൂട്ടുകാരനായി ഇവളുടെ പക്കൽ നിന്നു വാങ്ങി

യതാണെന്നു് ആരും പറയുകയില്ല. ഇക്കഥ ഇതിനകം ആരും അറിഞ്ഞിരിക്കാനും ഇടയില്ല. പാറക്കടവിലെ നമ്മുടെ കോവിലകങ്ങളിൽ ഒന്നിൽനിന്നുകൊണ്ടുവന്നു് ഇവിടെ നിർത്തിയിരിക്കുകയാണെന്നു പറഞ്ഞാൽ ആരും വിശ്വസിക്കാതിരിക്കുകയില്ല. ഇവളെ ഞാൻ പറഞ്ഞു തൃപ്തിപ്പെടുത്തിക്കൊള്ളാം തിരുമനസ്സുകൊണ്ടു എൻെറ ഹിതത്തിനു വിപരീതം പറയുകയില്ല. ഇവൾ ഇവനെ തൊട്ടു തീററിക്കാണുമോ? ആകട്ടെ. അതു സൂത്രത്തിൽ ചോദിച്ചു മനസ്സിലാക്കാം."

അനന്തരം റാണി ഇങ്ങനെ ചോദിച്ചു:—

"ഈ കുട്ടിയെ കണ്ടതിൽ എനിക്കു വളരെകൗതുകം തോന്നുന്നു. അതുകൊണ്ടു് ആലോചിച്ചു നിന്നുപോയി. ആകട്ടെ ഇവനു് ആഹാരം എന്തു കൊടുത്തു?"

പാർവ്വതി:—"കുറേ ചൂടു പാൽ കൊടുത്തു."

റാണി:—"വലിയ സുഖവൃത്തിയിൽ വളർന്ന കുട്ടിയാണെന്നു തോന്നുന്നു. ഇതിൻെറ പേരു വല്ലതും അവൾ പറഞ്ഞുവോ?"

പാർവ്വതി:—"പേരു പറഞ്ഞു. ഉദയമാർത്താണ്ഡനെന്നു്; ഉദയനനെന്നു വിളിക്കുന്നത്രേ."

റാണി;—ഇപ്പേർ, ഞങ്ങൾ ക്ഷത്രിയർ മാത്രമേ ഉപയോഗപ്പെടുത്താറുള്ളു. ഇവൻ ക്ഷത്രിയവംശത്തിൽ ജനിച്ചവനെന്നാണു് എൻെറ ഊഹം."

പാർവ്വതി:—"വലിയ ഒരു കുലത്തിൽ ജനിച്ച കുഞ്ഞാണെന്നു് ആ സ്ത്രീ തന്നെ പറഞ്ഞു കല്പിച്ചു്. ഏതായാലും അടിയനു കിടാങ്ങൾ ഇല്ലല്ലൊ. വല്ല പാടും ഇതിനെ വളർത്താം."

റാണിപറഞ്ഞു:—"പാർവ്വതീ! നിൻെറ ആശ ന്യായം തന്നെ. എങ്കിലും നിനക്കു് ഈ കുട്ടിയെ കൂടിയേ തീരു എന്നുണ്ടോ? ഇവനെ കണ്ടതിൽ ഇവൻ കൊട്ടാരത്തിൽ വളരേണ്ടവൻ എന്നു തന്നെ തോന്നിപ്പോകുന്നു. നിനക്കു് എങ്ങനെയെന്നു വച്ചാൽ വേണ്ടവിധം ചെയ്യാം. ഈ കുഞ്ഞിൻെറ കുലവും മററു വിവരങ്ങളും ക്രമേണ അന്വേഷിച്ചു കണ്ടു പിടിക്കുകയും ചെയ്യാം."

"തിരുമനസ്സിലെ കല്പനപ്പടി നടന്നുകൊള്ളാം. അത്രമാത്രമേ അറിയിക്കുവാനുള്ളു." എന്നു പാർവ്വതി അറിയിച്ചു. അതിൻെറ ശേഷം കുമാരനെ റാണിയുടെ സന്നിധിയിൽ തറയിൽനിർത്തി. ഗുണവതിയായ ആ റാണി ഉദയനനെ എടുത്തു് മാറോടണച്ചു മൂർദ്ധാവിൽ ചുംബിച്ചു. പിന്നീടു് ആ സാധ്വി കുമാരനെ അകത്തു കൊണ്ടുപോയി മൃഷ്ടാന്നഭോജനം നൽകി. അനന്തരം ഉദയനനെ വിശേഷവസ്ത്രങ്ങൾ ധരിപ്പിച്ചു കൊണ്ടു കൌസല്യകുമാരിയുമൊന്നിച്ചു റാണി പാർവ്വതിയുടെ സമീപത്തുവന്നു. മാതൃനിർവ്വിശേഷമായ പരിചരണത്താൽ സന്തുഷ്ട ചിത്തനായിത്തീർന്നിരിക്കുന്നുവെന്നു കുമാരൻെറ മുഖഭാവം പ്രത്യക്ഷമാക്കി. വിശിഷ്ടവസ്ത്രാലംകൃതനും ഭൂഷാവിഭൂഷിതനുമായ ബാലകനെ കണ്ടു പാർവ്വതിയുടെ നേത്രങ്ങളിൽകൂടി ഹർഷാശ്രുഗളിച്ചു. പുഷ്പകസ്ത്രീയുടെ ഗണ്ഡങ്ങളിൽകൂടി ബാഷ്പം പ്രവഹിക്കുന്നതുകണ്ടു് അതിൻെറ ഹേതു മനസ്സിലാക്കിയ റാണി പറഞ്ഞു:—"നിനക്കും ഈ കുഞ്ഞിനും തമ്മിലുള്ള ബന്ധത്തിനു് ഏതാനും നാഴികമാത്രമേ ദൈർ

ല്പമുള്ളവെങ്കിലും, നിനക്കു് ഇവനോട്ടു് ഒരു മാതാവിന്നു് ഉള്ളതുപോലെ സ്നേഹമുണ്ടെന്നു് എനിക്കു് അറിയാം. അതുകൊണ്ടു ഞാൻ നിന്നെ തൃപ്തിപ്പെടുത്തി അയക്കുവാൻ നിശ്ചയിച്ചിരിക്കയാണു്. ഇപ്പോൾ ഒരു ചെറിയ സമ്മാനം തരാം. ഇന്നു് ഇക്കാൎയ്യം തിരുമനസ്സറിയിച്ചു, നാളെ രാവിലെ കൂടുതലായി വേണ്ടവിധം ചെയ്യാം."

ഇപ്രകാരം പറഞ്ഞു നിർത്തിയശേഷം സാവിത്രി റാണി ഒരു നൂററിഒന്നുവരാഹൻ അടങ്ങിയ ഒരു ചെറിയ ജാളിക പാൎവ്വതിക്കു ദാനംചെയ്തു. അവൾ ആ രാജസമ്മാനം കൈയ്യിൽ വാങ്ങാതെ വിനയസൂചകമായി വസ്ത്രപുച്ഛത്തിൽ ഗ്രഹിച്ചു. ഇത്രവളരെ സ്വൎണ്ണനാണ്യങ്ങൾ ഒരുമിച്ചു് അവൾ മുൻപു് ഒരിക്കലും കണ്ടിരുന്നില്ല. ജാളികയുടെ വലക്കണ്ണികൾക്കു് ഇടയിൽകൂടി തെളുതെളെ മിന്നങ്ങിക്കൊണ്ടിരുന്ന വരാഹന്റെ സമ്പർക്കത്താൽ പാൎവ്വതി രോമാഞ്ചംപൂണ്ടു. അഭൂതപൂൎവ്വമായ ഒരു ആഹ്ലാദവും സന്തുഷ്ടിയും അവൾക്കു് ഉണ്ടായി. അവളുടെ കണ്ണുകളിൽനിന്നു് അശ്രുധാരയായി വർഷിച്ചു. അപ്രതീക്ഷിതമായ ധനലാഭത്താൽ ഇതികർത്തവ്യതാവിമൂഢയായി ഭവിച്ച ആ സ്ത്രീ റാണിയെ പലപ്രാവശ്യം താണുതൊഴുതു. കുറേനേരത്തേക്കു് അവൾക്കു യാതൊന്നും സംസാരിക്കുവാൻ ശക്തിയുണ്ടായില്ല.

പാൎവ്വതിയുടെ മനപ്രസാദം കണ്ടു സന്തുഷ്ടയായ റാണി അവളോടു പറഞ്ഞു:—"പാൎവ്വതീ! നാളെരാവിലെ നീ ഇവിടെവരണം. നിന്റെ പുരുഷനെക്കൂടെ

കൊണ്ടുവരണം, നിങ്ങൾ ദാരിദ്ര്യംകൂടാതെ ഇനിമേൽ കഴിച്ചുകൂട്ടുവാൻ എന്റെ കഴിവുപോലെ ചെയ്യാം. ഈ നടന്നസംഗതികൾ എല്ലാം ഗോപ്യമായിരിക്കണം."

അവർ റാണിയേ വീണ്ടുംതൊഴുതു വിടവാങ്ങിപ്പോയി. വസ്തുതകൾ മനസ്സിലായതോടുകൂടി ആദിച്ചനും അപരിമിതമായ ആഹ്ലാദം ഉണ്ടായി.

പിറ്റേന്നാൾ രാവിലെ ആ ദമ്പതികൾ രാജസന്നിധിയിൽ ഹാജരായി. പറവൂർ വീരകേരളവർമ്മ രാജാവ് അവർക്ക് ഒരു നൂറ്റിഒന്ന് പറനിലം കരം ഒഴിവായി വിട്ടുകൊടുത്തു. മേലിൽ അവർ പൂവുകൊടുക്കുന്ന ജോലി ചെയ്യേണ്ടതില്ലെന്നും കല്പനയായി. മുക്തഹസ്തമായ രാജസമ്മാനം ലഭിക്കുകയാൽ അത്യാഹ്ലാദഭരിതരായി രാജാവിനെയും റാണിയെയും തൊഴുത്, ആ പുഷ്പകമിഥുനങ്ങൾ ഗൃഹത്തിലേക്കുപോയി. പിന്നീട് ഒരിക്കലും അവർ ദാരിദ്ര്യദുഃഖം അനുഭവിക്കേണ്ടിവന്നില്ല.

---

# അദ്ധ്യായം ൫ം.

## അഭ്യൂഹങ്ങൾ.

ഉദയനനെ പറവൂർ കൊട്ടാരത്തിൽ പ്രവേശിപ്പിച്ചദിവസം രാത്രിയിൽ രാജാവും രാജദാരങ്ങളും ആയി അന്തഃപുരത്തിൽ വച്ചു് ഒരു ഗൂഢസംഭാഷണം നടന്നു. ഓജസ്വിയും കോമളകളേബരനുമായ കുമാരൻതന്നെയായിരുന്നു അവരുടെ സംഭാഷണവിഷയം. റാണി ഇങ്ങനെ പറഞ്ഞു:--"ഉദയനൻ എന്ന പേരു സാധാരണമായി ക്ഷത്രിയർക്കേ ഇടാറുള്ളുവല്ലൊ. "ഉദയനൻ" ഓമനപ്പേരാണെന്നും "ഉദയമാർത്താണ്ഡൻ" എന്നാണു ശരിയായ പേരെന്നും അവൾ പറഞ്ഞു. അപ്പേരും നമ്മുടെ ആളുകൾക്കു് മാത്രം ഉള്ളതാണു്."

രാജാ:—"ഓടം അപകടത്തിൽപെട്ടു മരിച്ചുപോയ ഏതെങ്കിലും രാജസ്ത്രീകളുടെ കുട്ടിയായിരിക്കും ഇവൻ. നല്ല ചൈതന്യമുള്ളവൻ. അന്തസ്സുള്ളിടത്തു വളർന്നവനുമാണു്."

റാണി:—"എനിക്കു് ഒരു സംശയം തോന്നുന്നു. ഇയ്യിടെ തെക്കുംകൂറിലെ ഭവാനിത്തമ്പുരാട്ടിയും മററും ഒരു ഓടത്തിൽ മംഗലാപുരത്തേക്കു പോയെന്നും, ഓടം കോളിൽ അകപ്പെട്ടു മുങ്ങിയെന്നും ഒക്കെകേട്ടു."

രാജാ:—"തെക്കുംകൂറിലെ രാജാവു തിരുമേനി കാട്ടിൽ നായാട്ടിനു പോയപ്പോൾ കടുവാപിടിച്ചു മരിച്ചുവെന്നു കുറി വന്നിട്ടുമുണ്ടു്. അവിടെ ഇപ്പോൾ അവിടത്തെ കെട്ടിലമ്മ രാജപ്രതിനിധിയായി വാഴുന്നു. ആ വംശം അന്യപ്പെട്ടു വന്നുപോയി."

റാണി:—"അവിടത്തെ രാജകുമാരനായിരിക്കുമോ ഉദയനൻ?"

രാജാ:—"ഈ പ്രതനത്തിൽ നാം മുന്നിട്ടുനിന്നു് അന്വേഷിച്ചതുകൊണ്ടു ഫലമുണ്ടെന്നു തോന്നുന്നില്ല. ഈ കുഞ്ഞു് അവിടത്തെ റാണിയുടെ പുത്രനാണെന്നു തെളിയിക്കുന്നതും മററം പ്രയാസം. ജനപ്രമാണികൾ കെട്ടിലമ്മയുടെ പക്ഷത്തിൽ. അവർ ഇച്ഛി അധികാരപ്രമത്തതയും വലിയ സ്വാധീനബലവുമുള്ളവർ. ആ നിലയ്ക്കു നാം കുമാരനെയുംകൊണ്ടു് അവിടെ ചെന്നാൽ ഒരു പക്ഷേ വല്ലതും സാധിച്ചാലും കുമാരന്റെ ജീവൻ അപകടത്തിൽ ആകയന്നവന്നേക്കാം."

റാണി:—"അങ്ങനെയാണെങ്കിൽ ഈ വസ്തുതകൾ ഒന്നും മററാരും അറിയേണ്ട. കുമാരനെ ഇവിടെ വളർത്താം. അവൻ യോഗശാലിയാണു്. സംശയമില്ല. അല്ലെങ്കിൽ ഈ വിധം ഇവിടെ വന്നുചേരുകയില്ലായിരുന്നു. തക്കതായ സമയം വരുമ്പോൾ അവൻ ഇന്നാരെന്നു വെളിപ്പെടും."

രാജാ:—"അനുമതി. പാറക്കടവിലെ ഒരു അകന്ന ശാഖയിൽ ഉള്ള ഒരു കുമാരനെന്നു പുറമേ ധരിപ്പിച്ചുകൊള്ളാം. മംഗലാപുരത്തു് ഒരു ശാഖക്കാർ ഉണ്ടുതാനും."

റാണി:—"ഞാനും അങ്ങനെ ആലോചിച്ചതാണു്. നമ്മുടെ കൌസല്യക്കുഞ്ഞിനു് ഒരു കളിക്കൂട്ടുകാരനായി."

രാജാ:—"ആ ആദിച്ചന്റെ സ്ത്രീയോടു വാങ്ങിയതെന്നുള്ള രഹസ്യം പുറത്തു വന്നുകൂടാ. അതുകൊണ്ടു് ആ കുടുംബക്കാരെ ഈ രാജ്യത്തുനിന്നു് പുറത്തു് അയച്ചുകളയാം."

റാണി:—"അതു വേണമെന്നുണ്ടോ? കഷ്ടമല്ലേ?"

രാജാ:—"അവർക്കു സുഖമായ കാലക്ഷേപത്തിനു വസ്തുവകകൾ കൊടുത്തിട്ടുണ്ടു്. അതു വിററു പണമാക്കികൊണ്ടു് അകലെ എങ്ങാനും പൊയ്ക്കൊള്ളട്ടെ. ധൃതി ഒന്നുമില്ല. സാവധാനത്തിൽ ആകാം."

റാണി:—"അവിടത്തെ ഇഷ്ടംപോലെ."

രാജാ:—"ഈ സ്വാതന്ത്ര്യം ലാക്കുവെച്ചുകൊണ്ടു് അവനും അവളുംകൂടി നമ്മുടെ അടുത്തു കൂടുതൽ കാൎയ്യങ്ങൾ സാധിക്കുവാൻ കൂടെക്കൂടെ വന്നേയ്ക്കും. ആ ദുസ്വാതന്ത്ര്യം അനുവദിച്ചുകൂടാ."

റാണി:—"സാധുക്കൾ!"

രാജാ:—"ഇങ്ങനെയുള്ള അലിവൊന്നും ക്ഷത്രിയർക്കു യോജിച്ചതല്ല. ഒരു വീടിന്റെ രക്ഷയ്ക്കായി ഒരു ആളിനെ ഉപേക്ഷിക്കേണ്ടിവന്നാൽ അങ്ങനെ ചെയ്യണം. ഒരു നാടിന്റെ രക്ഷയ്ക്കായി ഒരു ഗൃഹം നശിപ്പിക്കേണ്ടിവന്നാൽ അങ്ങനെ ചെയ്യണം. ജനങ്ങളോടു് അലിവും ആർദ്രതയും വേണം. എന്നാൽ നാട്ടിൽ അനീതിയും അധർമ്മങ്ങളും വളരുവാൻ സമ്മതിച്ചുകൂടാ. അങ്ങനെ നീതികേടും ക്രമക്കേടും തടയുവാൻ നിഷ്കരുണമായും നിഷ്കണ്ടകമായും ഭരണാധികാരികൾ പലപ്പോഴും പെരുമാറേണ്ടിവരും. ഭരണത്തിന്റെ ചുമതലക്കാരായ

നമ്മുടെ അഭിമാനവും അന്തസ്സും ഹാനി വരാതെ സൂക്ഷിക്കേണ്ടതു് ഈ രാജ്യത്തിന്റെയും ജനങ്ങളുടെയും രക്ഷയ്ക്കു് ആവശ്യമാണു്. അതുകൊണ്ടു് ആദിച്ചനെ സകുടുംബം ഇവിടെനിന്നു നാടുകടത്തിക്കളയാം. ഈ നിശ്ചയം ഉടനടി നടപ്പിൽ വരുത്തുന്നില്ല. അവരുടെ വസ്തുവകകൾ നമ്മുടെ ഭണ്ഡാരവകയിലേയ്ക്കു് അടക്കം ചെയ്യുന്നില്ല. നേരത്തേ വിററുകിട്ടുന്ന മുതലുംകൊണ്ടു് അവർ പൊയ്ക്കൊള്ളട്ടെ."

രാജാവിന്റെ ഈ വാക്കുകൾ റാണിക്കു് ബോദ്ധ്യമായി.




## ഭാഗം ൨.

## അദ്ധ്യായം ൧.

### വ്യാഴവട്ടത്തിനുശേഷം

പറവൂർ രാജാവിന്റെ കോവിലകത്തു സാവിത്രി റാണിയുടെ മാതൃനിർവിശേഷമായ പരിചരണത്തിൽ കൌസല്യകുമാരിയോടൊന്നിച്ചു് ഉദയനൻ വളരുന്നു. കോമളഗാത്രനും സമർത്ഥനുമായ കുമാരന്റെപേരിൽ രാജാവിനു് അപരിമിതമായ വാത്സല്യം തോന്നി. ഉദയനന്റെ [illegible] സമീപമുള്ള [illegible]

ത്തമായ മറകം കണ്ടപ്പോറം കുമാരൻ അതിഭാഗ്യവാനാണെന്നു രാജാവും റാണിയും തീർമാനിച്ചു. ആ ദമ്പതികഠംക്കു ഒരു പുത്രാപത്യത്തിൻെറ അഭാവത്താൽ നേരിട്ടിരുന്ന കണ്ഠിതം കുമാരൻെറ സാന്നിദ്ധ്യത്താൽ ക്രമേണ നീങ്ങിപ്പോയി. കൊട്ടാരത്തിൽ സുകുമാരകളേബരനായ ഒരു രാജകുമാരൻ വളർന്നുവരുന്നുണ്ടെന്നും, ആ കുമാരൻ, പാറക്കടവിൽ കോവിലകത്തുനിന്നു മംഗലാപുരത്തേക്കു, വളരെക്കാലം മുൻപു പാർപ്പുമാററിയ ഒരു ശാഖയിലേ അംഗമാണെന്നും തന്നെ രാജാവിൻെറ ഉദ്യോഗസ്ഥന്മാരും ജനങ്ങളും ധരിച്ചുവശായി. ദേശസ്ഥിതിക്കും നാട്ടുനടപ്പിനും അനുസരണമായി രാജകുമാരന്മാർക്കു നൽകപ്പെടാറുള്ള ശിക്ഷണങ്ങളായ അക്ഷരവിദ്യയിലും ഗ്രന്ഥസംസ്കാരണത്തിലും ആയുധവിദ്യയിലും അഭ്യാസമുറകളിലും ഉദയനനും സമഗ്രമായും നിപുണമായും, പ്രാവീണ്യം സിദ്ധിച്ചു. രാജകുമാരികഠംക്കുള്ള ശിക്ഷണം യാതൊരു വിലോപവും കൂടാതെ കൌസല്യകുമാരിക്കും നൽകപ്പെട്ടു.

പറവൂർ രാജാക്കന്മാരുടെ ആയുധവിദ്യാഗുരുസ്ഥാനം വഹിച്ചുപോന്ന തറയിൽപണിക്കരുടെ മേൽനോട്ടത്തിലായിരുന്നു ഉദയനകുമാരൻ ചോട്ടു്, തട, മർമ്മവിദ്യ, ആയോധനവിദ്യ എന്നിത്യാദി മുറകഠം അഭ്യസിച്ചതു്. പണിക്കരുടെ കളരിയിലേ പ്രധാനശിഷ്യനായി കണ്ടൻനായർ എന്നൊരു അഭ്യാസി ഉണ്ടായിരുന്നു. അയാഠം രാജകുമാരൻെറ പ്രത്യേക പ്രീതിക്കും സ്നേഹവിശ്വാസങ്ങഠംക്കും പാത്രീഭൂതനായിത്തീരുകയാൽ, ഉദയനൻെറ നിത്യസഹചാരിയായി ഭവിച്ചു.

രാജകുമാരനു് ഇക്കാലം പതിനെട്ടും, കുമാരിക്കു പതിനഞ്ചും വയസ്സു പ്രായമായിരുന്നു. ശൈശവം മുതൽ നർമ്മസുഹൃത്തുകളായി വളർന്നും, ഒരേരീതിയിലുള്ള ആഹാരം ഭുജിച്ചും, രാജാവിന്റെയും റാണിയുടെയും വാത്സല്യപുരസ്സരമായ ലാളനകൾക്കു പാത്രീഭവിച്ചും സന്തുഷ്ടചിത്തരായി കൊട്ടാരത്തിൽ ദിനരാത്രങ്ങൾ കഴിച്ചുപോന്ന രാജകുമാരനും കുമാരിയും, പരസ്പരം പിരിയുവാൻ അശക്യമായുള്ള ദൃഢമായ മൈത്രീപാശത്താൽ ബന്ധിതരായി തീർന്നുകഴിഞ്ഞു. വിദ്യാഭ്യാസം നിമിത്തം പരിപക്വമായ സംസ്കാരം, മനസ്സിനും ബുദ്ധിക്കും സിദ്ധിച്ചതോടുകൂടി അവടെ സ്നേഹബന്ധം അത്യധികം ദൃഢതരമായ ഭവിച്ചു. കൌമാരദശ അതിക്രമിച്ചതോടുകൂടി അവർ ഇരുവരുടെയും പരസ്പരസൌഹൃദത്തിനും ഒരു ഭാവഭേദം സംഭവിച്ചു. കൌസല്യകുമാരി ഉദയനന്റെ സവിധത്തിൽ സ്വാതന്ത്ര്യത്തോടെ ചെന്നു വിനോദസംഭാഷണത്തിലും മറ്റും ഏർപ്പെടാറുള്ള പഴകിയ നടപടി ഒന്നുനിലച്ചു. കുമാരി, മിക്കവാറും അന്തഃപുരത്തിൽത്തന്നെ കഴിച്ചുകൂട്ടുവാൻ തുടങ്ങി. ഉദയനകുമാരൻ കൌസല്യ കുമാരിക്കു സർവ്വപ്രകാരേണയും അനുരൂപനായ വരനായിത്തീരത്തക്കതായ സർവ്വഗുണങ്ങളും തികഞ്ഞ ഒരു യുവാവാണെന്നു പ്രഥമവീക്ഷണത്തിൽത്തന്നെ പ്രേക്ഷകജനങ്ങൾക്കു ബോദ്ധ്യം ജനിപ്പിക്കുവാൻ പര്യാപ്തങ്ങളായ ലക്ഷണങ്ങൾ സമസ്തവും അദ്ദേഹത്തിൽ തികഞ്ഞും തെളിഞ്ഞും കാണപ്പെട്ടുതുടങ്ങി. അനന്യാദൃശമായ സ്ത്രീസൌന്ദര്യത്തിന്റെ മൂർത്തീകരണമായിരുന്ന കൌസല്യകുമാരി, എന്ന വസ്തുതയും വിസ്മരണീയമല്ല

ഇക്കാലത്തിനിടയ്ക്കു് എന്റെ വായനക്കാർക്ക് ഈ കഥാവശാൽ പരിചയമുള്ള നാടുകളുടെ ചരിത്രങ്ങളിലും, വ്യക്തികളുടെ ജീവിതഗതിയിലും സ്മരണീയങ്ങളായ സംഭവവികാസങ്ങൾ ഉത്ഭവിച്ചു.

തെക്കുംകൂർ നാടുവാണിരുന്ന രാജപ്രതിനിധി കഞ്ഞിക്കാവുകെട്ടിലമ്മ കാലഗതിയെ പ്രാപിച്ചു. ആ യോഷാമണിയുടെ പുത്രി ഇന്ദിരക്കൊച്ചമ്മ രാജപ്രതിനിധിയായി നാടുവാഴുന്നകാലമാണു്.

കപ്പലോട്ടക്കാരൻ റസ്സത്തിന്റെ കപ്പലുകൾ എല്ലാം കടലിൽ ആണ്ടുപോകയാൽ അയാൾ ഒരു ദിവസം രാവിലെദരിദ്രനായിത്തീർന്നു. സർവ്വമുതലുകളും നശിക്കുകയാൽ ദാരിദ്ര്യദുഃഖം ദാരുണമായി അനുഭവിക്കുവാൻ തുടങ്ങിയ അയാൾ ആത്മഹത്യചെയ്തു ജീവിത നൈരാശ്യത്തിനു് അറുതിവരുത്തി. തന്നിമിത്തം ഉണ്ണിനീലിയുടെ നില പരുങ്ങലിലായി. ഏദനിലുണ്ടായിരുന്ന ചില കപ്പൽക്കാരുടെ ദയനിമിത്തം ഒരുവിധത്തിൽ അവൾക്കു മലയാളക്കരയിൽ വന്നെത്തുവാൻ സാധിച്ചു. മംഗലാപുരത്താണു്, അവർ അവളെ ഇറക്കിയതു്. എന്നാൽ കോഴിതോടും മംഗലാപുരവും തമ്മിൽ നടന്ന യുദ്ധത്തിൽ ആ നാട്ടിൽ പൊതുവിൽ നേരിട്ട വിപത്തുകളുടെ കൂട്ടത്തിൽ അവളുടെ ഭവനത്തിനും സ്വജനങ്ങൾക്കും നാശം സംഭവിച്ചിരിക്കുന്നതായി അവൾ കണ്ടറിഞ്ഞു. ഭവാനിറാണിയുടെ കോവിലകത്തേ അഭയം പ്രാപിക്കാമെന്നു കരുതി ആ പ്രദേശത്തു ചെന്നപ്പോഴാണു് അവിടത്തെ അവസ്ഥയും ശോച്യമെന്നു് അറിയാറായതു്. നൈരാശ്യം മുഴുത്തു് ഉണ്ണി

നീലി എരിപൊരിപൂണ്ടു. ദാരിദ്ര്യദുഃഖവും അവളെ കഠിനമായി പീഡിപ്പിച്ചു. തെക്കുംകൂറിലെ രാജാവു് അന്തരിച്ചു പോയെന്നും, അവകാശികൾ ഇല്ലാതെ ഭവിച്ച ആ നാടിന്റെ ഭരണം രാജാവിന്റെ കെട്ടിലമ്മയ്ക്കു ലഭിച്ചുവെന്നും, അവരും കാലംചെയ്തുവെന്നും മററുമുള്ള വാർത്തകൾ, റാണിയുടെ കോവിലകവുമായി ബന്ധമുള്ള ചില പരിചിത ജനങ്ങളിൽനിന്നു് ഉണ്ണിനീലി മനസ്സിലാക്കി.

ഉദയനകുമാരന്റെയും അമ്മറാണിയുടെയും വസ്തുതകൾ ആർക്കും യാതൊന്നും അറിവുണ്ടായിരുന്നില്ല. അവർ രണ്ടുപേരും ഓടംമുങ്ങി മരിച്ചുപോയിരിക്കുന്നതായിട്ടേ അദ്ദേശത്തു വർത്തമാനം പ്രചരിച്ചിരുന്നുള്ളു. എന്നാൽ രാജകുമാരനെക്കുറിച്ചു തനിക്കു് അറിവുണ്ടായിരുന്ന രഹസ്യം അവൾ ആരെയും ധരിപ്പിച്ചിരുന്നില്ല. ഉദയനകുമാരനെ സംബന്ധിച്ചു് ഒരു ആശയുടെ നിഴൽ അവളുടെ അന്തരംഗത്തിൽ ശേഷിച്ചിരുന്നു. തന്നിമിത്തം രാജകുമാരനേ ആരാഞ്ഞു, പണ്ടത്തേ പുഷ്പകസ്ത്രീയുടെ വസതി കണ്ടുപിടിക്കുവാൻ പറവൂരേക്കു പുറപ്പെടുന്നതിനു് അവൾ തീർച്ചയാക്കി. മംഗലാപുരത്തുനിന്നു് ഒരു ഓടത്തിൽ കയറി ഉണ്ണിനീലി പറവൂർ തുറയിൽ ഇറങ്ങി.

കൊട്ടാരത്തിൽ പൂവുകൊടുക്കുന്ന പുഷ്പകസ്ത്രീ പാർവ്വതിയെക്കുറിച്ചു് ആ സ്ത്രീ പലരോടും അന്വേഷിച്ചതിൽ ശരിയായ വിവരങ്ങൾ ലഭിച്ചില്ല. പാർവ്വതിയും ഭർത്താവും മററും ഏതാനും വർഷം മുൻപു നാടുവിട്ടു

പോയെന്നും എവിടെയാണ്, അവരുടെ താമസമെന്ന നിശ്ചയമില്ലെന്നും പലരും അവളോടുപറയുകയുണ്ടായി. ഉണ്ണിനീലി, ഒടുവിൽ ഇച്ഛാഭംഗത്തോടുകൂടി പറവൂർ കൊട്ടാരത്തിന്റെ പുരോഭാഗത്തു കോട്ടയുടെ തണൽ പററി നിൽക്കവെ, അതു വഴി കടന്നുപോയ ഒരു പുരുഷന്റെ മുഖം അവൾക്കു പൂർവപരിചയം ഉള്ളതുപോലെ തോന്നി. ഉടൻതന്നെ അവൾ അയാളുടെ സമീപത്തേക്കു ദ്രുതഗതിയിൽ നടന്നുചെന്നു ചോദിച്ചു:--
"ഇതാരാണോ? പണ്ടുകണ്ടിട്ടുള്ള മുഖമാണെന്നുതോന്നുന്നു."
അയാൾ ആ യുവതിയെ സൂക്ഷിച്ചുനോക്കി മന്ദസ്മിതം തൂകിക്കൊണ്ടു പറഞ്ഞു:—"പണ്ടെങ്ങാണ്ട് എവിടെയോ വച്ചു കണ്ടിട്ടുള്ളതുപോലെ തോന്നുന്നു. അതിരിക്കട്ടെ. നിങ്ങൾക്ക് എന്നെക്കൊണ്ടു എന്തെങ്കിലും സാധിക്കുവാനുണ്ടോ? വേഗംപറയണം. പോകാൻധൃതിയുണ്ടു്."

ഉണ്ണിനീലി:--"പണ്ടത്തെ പരിചയത്തിന്റെ മഹത്വംകൊണ്ടായിരിക്കും ഇത്രയെങ്കിലും പറയുവാൻ ദയതോന്നിയതു്. എന്നെ അറിഞ്ഞില്ലെന്നുണ്ടോ? ഞാൻ ആരു് അറിഞ്ഞുകൊണ്ടാണു സംസാരിക്കുന്നതു്"

ആ പുരുഷൻ അവളുടെമുഖത്തു സൂക്ഷിച്ചുനോക്കി. അയാൾപറഞ്ഞു:—"ഓഹോ! ഇതു നമ്മുടെ ഉണ്ണിനീലി! അമ്മയല്ലേ? കണ്ടുകൂടിയതു വലിയൊരു ഭാഗ്യം. നമ്മുടെ തമ്പുരാട്ടിയുടെയും കൊച്ചുതമ്പുരാന്റെയും ഒന്നിച്ചു നിങ്ങളും കടലിൽ മുങ്ങിമരിച്ചെന്നല്ലേ നിനച്ചിരുന്നതു്."

"ലോകത്തിലെ ദുരിതം എല്ലാം അനുഭവിക്കാൻ വേണ്ടി ഈയുള്ളവളെ ദൈവം വിട്ടു. നല്ലവരെ കൊണ്ടുപോയി."

അയാൾ:—"ഉണ്ണിനീലിയമ്മേ! ഇവിടെ ഇങ്ങനെ നിന്നാൽ ആവില്ല. നിങ്ങളുമായി എനിക്കു വളരെ സംസാരിക്കാനുണ്ട്. കാൎയ്യവശാലാണ്. ഗൌരവമുള്ള കാൎയ്യങ്ങൾ. എല്ലാം വളരെ ഗോപ്യമായിരിക്കുകയും വേണം. നിങ്ങൾ എന്നോടു ഒരു സത്യം ചെയ്യണം. നിങ്ങൾക്കു വേണ്ടതു് എന്തെല്ലാമെന്നുവച്ചാൽ, കഴിവുള്ളതെല്ലാം ചെയ്തുതരാം."

ഉണ്ണിനീലി:—ഇതു വല്ലാത്ത ഒരു കരാർ പറച്ചിലാണല്ലോ ചേട്ടാ! ഇതിലെല്ലാം ഏതോ ചില രഹസ്യങ്ങൾ ഉള്ളതുപോലെ തോന്നുന്നുവല്ലോ."

അയാൾ:—"ഉണ്ണിനീലിഅമ്മയുടെ പക്കൽ ഉള്ളടത്തോളം രഹസ്യങ്ങൾ എന്റെ പക്കൽ ഇല്ലേ ഇല്ല. നമ്മുടെ രണ്ടുപേരുടേയും ഈ തിരപ്പുറപ്പാടിന്റെ ഉദ്ദേശം ഒന്നുതന്നെ എന്നു ഞാൻ ഊഹിക്കുന്നു. ഏതായാലും എന്റെ താമസസ്ഥലത്തേക്കു പോകാം. എന്റെ ഒരു മരുമകൾ എന്നെ കാണാൻ വന്നിരിക്കയാണെന്നു പറഞ്ഞേക്കാം."

ഉണ്ണിനീലി:—"ആരെന്നു പറഞ്ഞാലും വിരോധമില്ല. വീട്ടിൽ ആരെല്ലാമുണ്ടു് ഇവിടെ?"

അയാൾ:—"ഇവിടെ മററാരു വരാൻ? ഏകനേ ഏകൻ. അതിനെക്കുറിച്ചും വളരെപ്പറയാനുണ്ടു്. എല്ലാം രഹസ്യം. അതിരഹസ്യം."

ഉണ്ണിനീലി:—"രഹസ്യം ഒക്കെ ഏതായാലും പുറത്തു വരാതെ തരമില്ലല്ലോ."

അയാൾ:—അതു് അതിനുള്ള ഗാഢു ആകുമ്പോൾ മതിയല്ലോ. നമ്മുടെ ഉദ്ദേശങ്ങൾ സാധിക്കുന്നതോടുകൂടി രഹസ്യമെല്ലാം പരസ്യമാക്കാം.

എന്നിങ്ങനെ പറഞ്ഞിട്ടു് ആ പുരുഷൻ ഉണ്ണിനീലിയെ കൂട്ടിക്കൊണ്ടു് അയാളുടെ വസതിയെ ലക്ഷ്യമാക്കി പുറപ്പെട്ടു. അയാൾ കണ്ടൻനായർതന്നെ ആയിരുന്നു.

---

## അദ്ധ്യായം ൫.

### കുട്ടൻരാജാ

പറവൂർ രാജാവിന്റെ പ്രധാനസേനാധിപത്യം, വംശപരമ്പരയാ വഹിച്ചുപോന്ന ഒരു ബ്രാഹ്മണമാടമ്പിയായിരുന്നു കുഞ്ഞുണ്ണിരാജാവെന്ന വിഖ്യാതപുരുഷൻ. ഇദ്ദേഹം പ്രസിദ്ധനായ ഒരു യുദ്ധവീരനും നാട്ടിൽ അനന്യസാധാരണമായ സ്വാധീനബലം ഉള്ളയാളും ആയിരുന്നു. ഈ കഥാരംഭകാലത്തു കുഞ്ഞുണ്ണിരാജാവിനു് അൻപതുവയസ്സു പ്രായംഉണ്ടു്. എങ്കിലും പ്രായാനുരൂപമായ ശരീരക്ഷീണമോ, വാർദ്ധക്യചിഹ്നങ്ങളായ ജരാനരകളോ അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. അദ്ദേഹം സത്സ്വഭാവിയും സമ്മതനും ആയിരുന്നു. അദ്ദേഹത്തിന്റെ കോവിലകം ധനപുഷ്ടിയും കുലീനതയും നിമിത്തം പ്രാഭവം ഉള്ളതും രാജകുടുംബവുമായി പൂർവ്വകാലം മുതൽക്കേ ബന്ധപ്പെട്ടതും ആയിരുന്നു.

സേനാധിപനു കുട്ടൻ എന്നൊരു പുത്രനും അരുന്ധതി എന്നൊരു പുത്രിയും മാത്രമേ സന്താനങ്ങളായി ഉണ്ടായിരുന്നുള്ളു. പുത്രനു പത്തൊൻപതും പുത്രിക്കു് പതിമൂന്നും വയസ്സുപ്രായം ഉണ്ടു്. ആയുധവിദ്യയിലും

അശ്വചോദനത്തിലും കട്ടൻ രാജാവു് അതിനിപുണൻ ആയിരുന്നു, എങ്കിലും അയാൾ ആഡംബരപ്രിയനും ഗർവ്വിഷ്ഠനും ദുർവൃത്തനും ആയിരുന്നതിനാൽ ജനങ്ങൾക്കു് അയാളോട്ടു് സ്നേഹമോ ബഹുമാനമോ ഉണ്ടായിരുന്നില്ല. എന്നാൽ കോവിലകവും രാജകുടുംബവുമായുള്ള പൂർവ്വബന്ധവും, കോവിലകത്തെ അപാരമായ സമ്പൽസമൃദ്ധിയും, കുഞ്ഞുണ്ണിരാജാവിൻെറ സൌശീല്യവും, അദ്ദേഹത്തിനു രാജാവിൻെറ മേലുണ്ടായിരുന്ന അനിതരസാധാരണമായ സ്വാധീനബലവും പരിഗണിച്ചു്, കട്ടൻരാജാവിനെ പരസ്യമായി അനാദരിക്കുവാൻ ആരും ഉദ്യമിച്ചിരുന്നില്ല.



കട്ടൻരാജാവു് ഉദയനകുമാരനോടു മൈത്രീഭാവത്തിൽ വർത്തിച്ചുപോന്നു. രാജകുമാരനും സേനാധിപൻെറ പുത്രനെ, ആപ്തസുഹൃത്തായി നിനച്ചു സ്നേഹിച്ചുവന്നു. കട്ടൻരാജാവിൻെറ സ്വഭാവത്തിൻെറ ഗഹനവശം കണ്ടറിയുവാൻ ഋജുബുദ്ധിയായ ഉദയനനു സാധിച്ചില്ല. സേനാധിപൻെറ പുത്രൻ പറവൂർ കൊട്ടാരത്തിലെ നിത്യസന്ദർശകൻ ആയിരുന്നു. പലപ്പോഴും ആ യുവാവു് കൌസല്യകുമാരിയെകാണുവാൻ ഇടയായിട്ടുണ്ടു്. കുമാരിയുടെ നിസ്സീമമായ സൌന്ദര്യവിലാസം നിമിത്തം അയാൾ അത്ഭുതപരവശനായി തീർന്നിട്ടുമുണ്ടു്. ഉദയനനും കുമാരിയും ബലവത്തായ മൈത്രീബന്ധത്തിൽ പെട്ടിരിക്കുകയാണെന്നും അയാൾ മനസ്സിലാക്കി കഴിഞ്ഞു. അക്കാരണവശാൽ കട്ടൻ രാജാവിനു രാജകുമാരൻെറ പേരിൽ അസൂയ അങ്കുരിച്ചിരുന്നു. ഏതു വിധവും കുമാരനെ കൊട്ടാരത്തിൽനിന്നു് അകററി രാജകകന്യയെ വശംവദയാക്കി വിവാഹം കഴിക്കുവാൻ സാധിക്കുന്നപക്ഷം മാത്രമേ, തനിക്കു ജീവിതസൌഭാഗ്യം

സിദ്ധിക്കുകയുള്ളുവെന്നും അയാൾ തീർച്ചയാക്കിയിരുന്നു. ഈ ഉദ്ദേശത്തോടുകൂടി കുട്ടൻരാജാവു് ഉദയനന്റെ നിത്യസഹചാരിയായി ദിവസങ്ങൾ നയിച്ചുവന്നു. തന്റെ പിതാവിനു രാജസന്നിധിയിൽ അപരിമിതമായ സ്വാധീനവും സ്വാതന്ത്ര്യവും ഉണ്ടെന്നുള്ള വസ്തുത കുട്ടൻരാജാവിനു് അറിവുള്ളതാണു്. ഉദയനനെ കൊട്ടാരത്തിൽനിന്നു് അകലെയാക്കുവാൻ അച്ഛനെത്തന്നെ ആയുധമാക്കാമെന്നു് ആ യുവാവു് ഉറച്ചുകൊണ്ടു് ഒരുദിവസം പിതൃസന്നിധിയിൽചെന്നു് ഇങ്ങനെ അറിയിച്ചു:—"അച്ഛാ! ഒരു പ്രധാനകാര്യം അറിയിക്കുവാനുണ്ടു്. കാര്യത്തിന്റെ ഗൌരവം നിനച്ചു പറയുകയാണു്. ദുസ്സ്വാതന്ത്ര്യമെന്നു കരുതരുതേ!"

കുഞ്ഞുണ്ണിരാജാ:—"എന്റെ മകനേ! അപ്പൻ എന്തു് ഉദ്ദേശിച്ചാണു പറയുന്നതു്? തുറന്നു പറയൂ."

കുട്ടൻ:—രാജാവിനു് ആൺകുട്ടികൾ ഇല്ല. കുമാരിക്കു് പ്രായം ആയിട്ടുമുണ്ടു്. രാജകുടുംബവും നമ്മുടെ കുടുംബവും ക്ഷത്രിയധർമ്മം ആചരിക്കുന്ന ബ്രാഹ്മണർ തന്നെ."

സേനാധിപൻ എന്തോ ഒന്നും നിമേഷം വരെ ആലോചനാനിമഗ്നനായിരുന്നു. അനന്തരം ആ വയോധികൻ ഇങ്ങനെപറഞ്ഞു:—"അപ്പന്റെ സൂചന മനസ്സിലായി. നമ്മുടെ കുടുംബക്കാർ പണ്ടു് ഈ രാജ്യം ഭരിച്ചുവന്നവരാണു്. കാലദോഷം നിമിത്തം അതു തെററി. ആ കൌസല്യകുമാരിയെ എന്റെ അപ്പനെക്കൊണ്ടു കല്യാണം കഴിപ്പിച്ചാൽ രാജാവിന്റെ പിൽക്കാലം, ചടങ്ങിൽ അല്ലെങ്കിലും കാര്യമായി എന്റെ അപ്പനു

പറവൂർനാട്ടുവാഴാം. എന്നാൽ ഒരു ശങ്കയേ ഉള്ളു. ക്ഷത്രിയബന്ധത്തിലാണു് അവിടെ താല്പര്യം; ഈ ആലോചന അവിടെ ഹിതമല്ലാതെ വന്നേക്കാം."

കുട്ടൻ:—"ഇക്കാര്യത്തിൽ രാജാവിനെ ഗുണദോഷിക്കാൻ അച്ഛനെക്കാൾ അർഹതയുള്ളവർ ഇന്നു വേറെ ആരുണ്ടു്?"

കുഞ്ഞുണ്ണി:—"അതു വാസ്തവംതന്നെ. പറഞ്ഞുനോക്കാം. അവിടുന്നു തെററിദ്ധരിക്കുമോ എന്നു് അറിഞ്ഞില്ല."

കുട്ടൻ:—"ഉദയനൻ സ്വജനമാണെന്നുണ്ടു്. അയാളെയായിരിക്കും രാജാവു് ഉദ്ദേശിച്ചിരിക്കുന്നതും."

പുത്രൻെറ മുഖത്തുനിന്നു പുറപ്പെട്ട വാക്കുകളിൽ അന്തർല്ലീനമായിരിക്കുന്ന കാര്യഗൌരവം അനുസ്മരിച്ചു, ഹാസലേശം ചരിച്ചുകൊണ്ടു സേനാധിപൻ അല്പനേരം ചിന്താഗ്രസ്തനായിരുന്നു. പിന്നീടു് ഇങ്ങനെ പറഞ്ഞു:—"ആകട്ടെ. അതിനു നിവൃത്തി ഉണ്ടു്. ഇന്നു തന്നെ ഉദയനനെ കൊട്ടാരത്തിൽ നിന്നു പറഞ്ഞയപ്പിച്ചേക്കാം.

കുട്ടൻ:—"റാണിയ്ക്കും കുമാരിയ്ക്കും ഉദയനൻ കണ്ണിലുണ്ണി. അയാൾ ഈ രാജ്യത്തു് ഇരിക്കുന്നകാലം നമ്മുടെ അന്തർഗ്ഗതംപോലെ"—

കുഞ്ഞുണ്ണിരാജാവു് പുത്രൻെറ അവിവേകദ്യോതകങ്ങളായ വാക്കുകളെ ഇടയ്ക്കു തടഞ്ഞുകൊണ്ടു പറഞ്ഞു:—"അത്ര വളരെ കടന്നു് ആലോചിക്കേണ്ട. എല്ലാം ഈശ്വരൻെറ നിശ്ചയംപോലെ നടക്കാതെ തരമില്ല. എങ്കിലും നൊമ്മാൽ കഴിവതു ചെയ്യാലൊ."

ഇപ്രകാരം പിതൃമുഖത്തുനിന്നു് ഉറപ്പുവാങ്ങികൊണ്ടു്, സന്തുഷ്ടചിത്തനായി അവിടംവിട്ടു കുട്ടൻരാജാവു് ആപ്തസുഹൃത്തായ ഉക്കണ്ടവാര്യരെ സന്ദർശിക്കുവാനായി പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ ആ യുവാവു് ഇങ്ങനെ മനോരാജ്യംചെയ്തു:—"ആ ഉദയനൻ വല്ല വിധവും കൊട്ടാരത്തിൽ നിന്നു പുറത്താവട്ടെ; ശേഷം കാര്യങ്ങൾ ഞാൻ നോക്കികൊള്ളാം. രാജാവിന്റെയും റാണിയുടെയും വൈഭവംകൊണ്ടു് ഉദയനൻ ജീവിക്കുന്നതു കാണട്ടെ. ഈ കുട്ടനേ അറിയില്ല."



## അദ്ധ്യായം ൬.

### ഉദയനൻ പടത്തലവൻ

സൂര്യാസ്തമനത്തിനു രണ്ടു നാഴിക താമസംവരും. പറവൂർരാജാവും റാണിയും കൊട്ടാരംവക ഉദ്യാനത്തിൽ ഇരുന്നു വിശ്രമിക്കുകയായിരുന്നു. മല്ലി പിച്ചകാദി സുരഭില കുസുമങ്ങളിൽ തട്ടി മുട്ടി മെല്ലെ വീശിക്കൊണ്ടിരുന്ന മാരുതപോതം ആ രാജ ദമ്പതികൾക്കു് സ്വാഗതം അരുളി. നിബിഡമായി വളർന്നുനിന്ന മാതളം, ജാതി, മന്ദാരം മുതലായ തരുക്കളുടെ ശാഖകളിൽ, പത്രാവലിയുടെ മറവു പററി ചേക്ക ഇരുന്ന വിഹഗ ജാലങ്ങൾ നിസ്സർഗ്ഗ മധുരമായ കള കള ശബ്ദത്താൽ അതിഥികളെ അഭിവാദ്യംചെയ്തു. വല്ലികളിലും, നികുഞ്ജങ്ങളിലും, ചെടികളിലും വൃക്ഷങ്ങളിലും വികസ്വ

രങ്ങളായി നിൽക്കുന്ന കുസുമാവലിതോറും പറന്നു പററി മധു ആസ്വദിച്ച്. ഉന്മത്ത ചിത്തവൃത്തികളായി ഷഡ് പദങ്ങൾ ചെയ്യുന്ന മുരളീനാദകൂജനം പത്രികളുടെ സംഗീതത്തിന്നു് ഒരു ഉപശ്രുതിയായി ഭവിച്ചു.

രാജാവും മന്ദസ്വരത്തിൽ സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. തത്സമയം ഒരു കഞ്ചുകി അവിടെ കടന്നു ചെന്നു രാജ മിഥുനങ്ങളെ വന്ദിച്ചുകൊണ്ടു് ഇങ്ങനെ അറിയിച്ചു:—"വലിയ പടത്തലവൻ തമ്പുരാൻ മുഖം കാണിക്കാൻ എഴുന്നള്ളി വന്നിരിക്കുന്നു."

രാജാവു കല്പിച്ചു:—"ഇങ്ങട്ടു വരാൻ വിരോധം ഇല്ലെന്നു പറയൂ."

അനന്തരം അവിടന്നു രാജദാരങ്ങളുടെ മുഖത്തേക്കു് അർത്ഥഗർഭമായി ഒന്നു നോക്കി മന്ദസ്മിതം തൂകി. ഉടൻതന്നെ റാണി എഴുന്നേററു് അന്തഃപുരത്തിലേക്കു് യാത്രയായി. ഏതാനും നിമേഷങ്ങൾ കഴിഞ്ഞപ്പോൾ കുഞ്ഞുണ്ണി രാജാവു രാജസന്നിധിയിൽ വന്നു വണങ്ങി.

"അല്പം കാററു് ഏൽക്കാമൊ എന്നു കരുതി ഇവിടെ വന്നിരുന്നു എന്നേ ഉള്ളൂ. ആ പീഠത്തിൽ ഇരിക്കാമല്ലോ." എന്നിങ്ങനെ രാജാവു് ആഗതനെ ഉപചരിച്ചു. സേനാധിപൻ അവിടെ ഉണ്ടായിരുന്ന ആസനത്തിൽ ഉപവിഷ്ടനായി. അനന്തരം ഇങ്ങനെ പറഞ്ഞു:—"ഇവിടെ നല്ല കാററു് ഉണ്ടു്. വളരെ സുഖം തോന്നുന്നു."

രാജാ:—"ദിവസംതോറും കുറേ നേരമെങ്കിലും ഇവിടെ വന്നിരിക്കണമെന്നു മോഹം ഉണ്ടു്. എങ്കിലും അതു സാധ്യമാകാറേ ഇല്ല."

കുഞ്ഞുണ്ണി:—"കിരീടം ധരിക്കുന്ന ശിരസ്സിന് ഒരിക്കലും സൈ്വരം ഇല്ല്യാ. ആ സ്ഥിതിക്ക് ഈവിധം ഒരു വിശ്രമം കൂടിയേ തീരു."

രാജാ:—"അതു ശരിതന്നെ. നോം ഒന്നുകൊണ്ടും സ്വതന്ത്രര്‍ അല്ലല്ലൊ."

കുഞ്ഞുണ്ണി:—"അതു് അങ്ങനെ തന്നെ. സംശയം ഇല്ല്യാ."

രാജാ:—"വിശേഷം ഒന്നും ഇല്ലല്ലൊ. നൊമ്മുടെ പടത്തലവന്മാരും അവരുടെ വരുതിയിലുള്ള പടകളും ക്ഷേമമായിരിക്കുന്നുവല്ലൊ,

കുഞ്ഞുണ്ണി:—"എല്ലാം ശരിയായിരിക്കുന്നു. എന്നാല്‍ തോട്ടുംമുഖത്തു കിടക്കുന്ന നൊമ്മുടെ പടയുടെ തലവനു പ്രായം ഇത്തിരി കൂടുതല്‍. അയാളെ കൊണ്ടു് ഇനി ഒന്നും തരമാവില്ല്യാ. ആ സ്ഥലത്തിന്റെ പ്രാധാന്യം ആലോചിക്കുമ്പോള്‍, അവിടെ നല്ല തന്റേടവും സാമര്‍ത്ഥ്യവുമുള്ള ഒരു പടത്തലവന്‍ കൂടിയേതീരു. ചെറപ്പുക്കാരന്‍ ആയിരിക്കുന്നതു് ഉത്തമം."

രാജാ:—"അങ്ങനെയെങ്കില്‍ അയാള്‍ ഒഴിയട്ടെ. അനുഭവങ്ങള്‍ പതിച്ചു കൊടുത്തേക്കാം. ആ സ്ഥലത്തുതന്നെ യോഗ്യതയുള്ളവര്‍ ഉണ്ടെങ്കില്‍ നിശ്ചയിക്കാലോ."

കുഞ്ഞുണ്ണി:—"അവിടെ നിന്നു് ഒരാളെ കണ്ടെടുക്കുവാന്‍ കാണുന്നില്ല്യാ. നല്ല വിശ്വാസവും യോഗ്യതയും ഉള്ള ഒരാളെത്തന്നെ അവിടെ പതിക്കയും വേണം."

രാജാ:—"ആകട്ടെ. ഒന്നുകൂടി ആലോചിച്ചു, നോക്കി വേണ്ട വിധം ചെയ്യാം. മററു വിശേഷം ഒന്നുമില്ലല്ലോ."

കുഞ്ഞുണ്ണി:—"വിശേഷം മറെറാന്നും ഇല്ല്യാ. രാജകുമാരിക്കു പ്രായം തികഞ്ഞുവല്ലോ. കല്യാണത്തിനു കാലായില്ലേ?"

രാജാ:—"അക്കാര്യം ഓർമ്മയില്ലായ്കയല്ലാ. ഒരു ക്ഷത്രിയകുമാരനു കൌസല്യയെ കല്യാണം കഴിച്ചുകൊടുക്കണം. നോക്കു് ആൺകുട്ടിയില്ലാത്തനിലയ്ക്കു് ആ കുമാരൻ പിൽക്കാലം നാടുവാഴുകയും വേണം."

കുഞ്ഞുണ്ണി:—"ഉദയനകുമാരനെ തോട്ടംമുഖത്തെ പടയുടെ തലവനായി നിയോഗിക്കുന്നതിൽ അവിടെ അഭിപ്രായമുണ്ടുവോ?"

രാജാ:—"നോം അതു് ആലോചിക്കയേ ഉണ്ടായിട്ടില്ല്യ. ഏതായാലും നല്ല ആലോചന. ഉദയനൻ നല്ല കുട്ടി. ബഹുസമർത്ഥൻ. വളരെ ചെറുപ്പവും."

കുഞ്ഞു:—"ആലങ്ങാട്ടു ദേശവാഴിക്കു് ആകെക്കൂടി പടത്തലവൻ നൊമ്മുടെ കുട്ടൻ. ഇവർ കുട്ടികൾ രണ്ടാളും അവിടെ ഉള്ളപ്പോൾ, എടപ്പള്ളിയെയും മററും ശങ്കിക്കേണ്ട ആവശ്യമേ ഇല്ല്യ."

രാജാ:—"വളരെ സന്തോഷായി. നാളെത്തന്നെ ഉദയനനെ അങ്ങട്ടു് അയച്ചേക്കാം."

ഇപ്രകാരം രാജാവുമായി സംഭാഷണം നടത്തിയ ശേഷം കുഞ്ഞുണ്ണിരാജാവു കോവിലകത്തേക്കുപോയി. സംഭാഷണത്തിൻെറ പൂർണ്ണവിവരങ്ങൾ പിതാവിൽനിന്നു ഗ്രഹിച്ച കുട്ടൻരാജാവു് അത്യധികം സന്തുഷ്ടനായിച്ചമഞ്ഞു.

രാജാവു് കൊട്ടാരത്തിൽ തിരിച്ചു് എഴുന്നള്ളിയ ശേഷം ചിന്താകുലനായിരിക്കുന്നതുകണ്ടു കാരണം മനസ്സിലാകാതെ റാണി പരുങ്ങി. രാജാവു് സഹധർമ്മചാരിണിയോടു് ഇങ്ങനെ കല്പിച്ചു:—"നോക്കു തീരെ മനസ്സുഖം ഇല്ല്യ. കേട്ട്വോ!"

റാണി:—"രാജ്യകാര്യങ്ങളിൽ വല്ല തകരാറും സംഭവിച്ചുവോ?

രാജാ:—"അതൊന്നുമല്ല. കുടുംബകാര്യം."

റാണി:—"അതു് എന്തായിരിക്കുമോ?"

രാജാ:—"ഉദയനനെ തോട്ടംമുഖത്തെയ്ക്കു താമസത്തിനു് അയയ്ക്കേണ്ടി വന്നിരിക്കുന്നു!"

റാണി:—"അതെന്തിനു്?"

രാജാ:—"അവിടെ ഒരു നല്ല പടത്തലവൻ വേണം. ഉദയനൻ മതിയെന്നു കുഞ്ഞുണ്ണിരാജാവു നൊമ്മോടു ശുപാർശ പറഞ്ഞിരിക്കുന്നു."

റാണി:—"അതിനു കുമാരൻ തന്നെ വേണമെന്നു നിർബ്ബന്ധമുണ്ടോ?"

രാജാ:—രാജ്യത്തിന്റെ രക്ഷയ്ക്കു് വേണ്ടതെല്ലാം വേണ്ടേ? വലിയ പടത്തലവൻ പറഞ്ഞാൽ അതുപടി കൈക്കൊള്ളുകയാണു നൊമ്മുടെ നയം. കുട്ടനും അവിടെ ഉണ്ടു്."

റാണി പ്രസ്തുതാഭിപ്രായത്തിൽ വിരസചിത്തയായി മൌനമുദ്രപൂണ്ടുനിന്നു. അപ്പോഴും രാജാവു് ഇങ്ങനെ തുടർന്നു:—"മിക്കരാജ്യങ്ങളിലും ഇളയമുറ രാജകുമാരന്മാരെപ്പോലും ഇങ്ങനെ ചുമതലയുള്ള സ്ഥാനങ്ങളിൽ നിയമിക്കാറുണ്ടു്. ഉദയനനു് മേലിൽ ഇതു് ഒരു അഭ്യുദയകാരണമായിത്തീരും."

റാണി അതി ദുസ്സഹമായ മനോവ്യഥയോടുകൂടി അന്തഃപുരത്തിലേക്കു നടന്നു. ഉദയനനെയും കൌസല്യകുമാരിയെയും ആ സാധ്വി കണ്ടു. യാതൊന്നും അവരോടു സംസാരിക്കുവാൻ അവർ ശക്തയല്ലാതെ ചമഞ്ഞു. മാതാവിന്റെ അത്ഭുതപൂർവ്വമായ കണ്ഠഭാവം കണ്ടറിഞ്ഞു, ഹേതു എന്തെന്നു് അറിയാതെ അവർ അമ്പരന്നു. അല്പനേരംകഴിഞ്ഞപ്പോൾ ഒരു ഹരിക്കാരൻ കുമാരന്റെ സവിധത്തിൽവന്നു, രാജാവു കല്പനയായിരിക്കുന്നുവെന്നു അറിയിച്ചു. റാണിയുടെ കണ്ഠഭാവവും രാജദൂതന്റെ ആഗമനവും മററു പരിതസ്ഥിതികളുംകൂടി തുലനംചെയ്തപ്പോൾ; വിശേഷവിധിയായി എന്തോ സംഭവിക്കുവാൻ ഇടയുള്ളതായി ബുദ്ധിമാനായ കുമാരൻ അനുമാനിച്ചുകൊണ്ടു, ധൃതിയിൽ രാജസന്നിധിയിലേക്കുപോയി. രാജാവു് ഉദയനനെ സവിധത്തിലേക്കു വിളിച്ചു് ഇങ്ങനെ കല്പിച്ചു:—"കുമാരാ! ഒരാത്യാവശ്യം നേരിട്ടിരിക്കുന്നു. ഉദയനൻ തോട്ടംമുഖത്തെ പടയുടെ തലവനായി അവിടെ താമസിക്കേണ്ടിവന്നിരിക്കുന്നു. ആലുവായിൽ താമസമാക്കിയാലും വിരോധമില്ല."

ഉദയ:—"കല്പനപോലെ."

രാജാ:—"കൊട്ടാരംവിട്ടു് ഉദയനനെ പുറമേ അയക്കാൻ ഇവിടെ തൃപ്തിഇല്ല, എങ്കിലും രാജ്യരക്ഷയ്ക്കു കൂടിയേതീരു. തോട്ടംമുഖം അത്യുത്തമിയാണു്."

ഉദയ:—"ഭരമേല്പിക്കുന്ന ജോലികൾ ശക്തിപോലെ ഭംഗിയായി നടത്തിക്കൊള്ളാം."

രാജാ:—"ഈ ജോലി ഭാവിശ്രേയസ്സിനു കാരണമായിത്തീരും. നാളെ പുറപ്പെട്ടേയ്ക്കണം. അവിടത്തെ

താമസത്തിനു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ പട്ടംകെട്ടിയിട്ടുണ്ട്."

ഉദയനൻ വിടവാങ്ങിപ്പോയി, വസ്തുതകൾ റാണിയെ അറിയിച്ചു. കൌസല്യകുമാരിയും ആ സന്ദർഭത്തിൽ മാതൃസന്നിധിയിൽ നിന്നിരുന്നു. ശോകകലുഷങ്ങളായ നേത്രങ്ങളോടുകൂടി മാതാവും പുത്രിയും കുമാരന്റെ വാക്കുകൾ ശ്രവിച്ചു. ഏതാനും നിമേഷത്തേക്ക രണ്ടുപേരും യാതൊന്നും സംസാരിച്ചില്ല. പിന്നീട് റാണി ഇങ്ങനെ പറഞ്ഞു:—— "എന്റെ മകനെ! അപ്പനെ വിട്ടുപിരിഞ്ഞിരിക്കുകയെന്നുള്ളത് എനിക്കു പരമവേദനയായിരിക്കുന്നു. എന്തുചെയ്യാം! രാജ്യരക്ഷയ്ക്ക് അതു കൂടിയേതീരു എന്നു കുഞ്ഞുണ്ണിരാജാവു തിരുമനസ്സിനോട് ഉണർത്തിച്ചിരിക്കുന്നു. കൂടെക്കൂടെ ഇവിടെവന്നു ഞങ്ങളേ കാണണം. അരിവെപ്പുകാരൻ മറപ്പുള്ളി ശീനുവിനെയും കണ്ടൻനായരെയും കൂടെ അയക്കാം. വല്ല വിശേഷവും ഇങ്ങട്ട് അറിയിക്കുവാനുണ്ടെങ്കിൽ കണ്ടൻനായരെ അയക്കണം.

കൌസല്യകുമാരി ബാഷ്പധാരവർഷിച്ചുകൊണ്ടു നമ്രമുഖിയായി നിന്നു. കുമാരിയുടെ ദുഃഖം കണ്ട് ആർദ്രചിത്തയായിഭവിച്ച റാണിപറഞ്ഞു:—"കുഞ്ഞേ! ഇങ്ങനെ കുണ്ഠിതപ്പെടുന്നതെന്തിനു്? ഉദയനൻ നമ്മെ പിരിഞ്ഞു, വളരെ അകലെയെങ്ങും പോകുകയല്ലല്ലൊ. തോട്ടുമുഖം ഇവിമെ അടുത്താണല്ലൊ. കൂടെക്കൂടെ കൊട്ടാരത്തിൽ വരുമല്ലൊ."

"പാളയംവിട്ടു വളരെ അകലെ പോകാനും മററു സാധിക്കുമോയെന്നു് അറിഞ്ഞില്ല. എടപ്പള്ളിയും കൊ

ച്ചിയും നമ്മുടെ കോയ്മയോട്ട് ശത്രുതയിലാണ്. പട ഉണ്ടായേക്കുമോയെന്ന് ആശങ്കയും ഇല്ലാതില്ല. എല്ലാം ഈശ്വരൻെറ ഇച്ഛപോലെ നടക്കും," എന്നു ഉദയനൻ ശബ്ദം ഇടറികൊണ്ടു പറഞ്ഞു.

ശോകസങ്കലിതമായ ഈ രംഗം അന്തഃപുരത്തിൽ കുറേനേരംകൂടി തുടർന്നു. റാണിയ്ക്കും കുമാരനും അന്നത്തെ രാത്രിയിൽ നിദ്ര ഉണ്ടായില്ല. ഉദയനൻെറ അവസ്ഥ കഷ്ടതരമായിരുന്നു.





## അദ്ധ്യായം ൪.

### ദമ്പതിമാരുടെ നിശ്ചയം.

കണ്ടൻ നായർ തൻെറ പാർപ്പിടത്തിൽ അകത്തെ മുറിയിൽ ഒരു ദീപത്തിനു സമീപം ഇരിക്കുകയാണ്. അയാളുടെ പത്നി സമീപത്തു് ഇരുന്ന് ഒരു ഭാണ്ഡം അഴിച്ച്, അതിനുള്ളിൽ നിന്നു ചില സാമാനങ്ങൾ പുറത്തു് എടുത്തു് ഒരോന്നായി ഭർത്താവിനെ കാണിച്ചുകൊണ്ടിരുന്നു. നീരാളനിർമ്മിതങ്ങളായ ചെറിയ ഉടുപ്പുകളും ചില തൊപ്പികളും കട്ടിത്തരം കൂടിയജാതി കസവു മുണ്ടുകളും, ചില കളിക്കോപ്പുകളും ആക്കൂട്ടത്തിൽ ഉണ്ടായിരുന്നു. അവരുടെ രണ്ടുപേരുടെയും നേത്രങ്ങളിൽകൂടി ബാഷ്പം പ്രവഹിച്ചുകൊണ്ടിരുന്നു. കണ്ടൻ നായർ പറഞ്ഞു:—"ലക്ഷ്യങ്ങൾ കണ്ടു

കിട്ടി. കൊച്ചുതമ്പുരാന്റെ പേരും ഇതിൽ മിക്കതിലും തുന്നിപ്പിടിപ്പിച്ചിട്ടുണ്ട്. കാഴ്ചയിൽ വളരെ പഴക്കം തോന്നുന്ന സാമാനങ്ങളും തന്നെ."

ഉണ്ണിനീലി പറഞ്ഞു:—"ഇതൊന്നും കളയാതെ ആ സ്ത്രീ സൂക്ഷിച്ചുവച്ചിരുന്നതുതന്നെ വലിയ കാര്യം."

കണ്ടൻ നായർ:—"അവർ സൂക്ഷിക്കാതെ ഒക്കുമോ? അവരുടെ ചോറിന്റെ മൂലമല്ലേ? ഇക്കാര്യം ഇങ്ങനെ മാനമായി സാധിച്ചു. ഇനി എന്റെ തമ്പുരാട്ടിയും വലിയ തമ്പുരാനും ഭൂമുഖത്ത് എവിടെയെങ്കിലും ഉണ്ടെങ്കിൽ കണ്ടു പിടിക്കണം."

ഉണ്ണിനീലി:—"തോട്ടംമുഖത്തു താമസം ആക്കണമെന്നല്ലേ പറഞ്ഞത്. പിന്നീട് ഇതിനൊക്കെ നേരം എവിടെ?"

കണ്ടൻ നായർ:—"ആ കൂട്ടത്തിൽ ഇതായിരിക്കും എന്റെ ശതം. നമ്മുടെ കൊച്ചുതമ്പുരാനെയും കാത്തുകൊള്ളണം."

ഉണ്ണിനീലി:—"ഞാനുംകൂടെ തോട്ടംമുഖത്തേക്കു വരട്ടെ. ഈ ഭാണ്ഡം എപ്പോഴും നമ്മുടെ പക്കൽ തന്നെ ഇരിക്കേണ്ടതല്ലേ?"

കണ്ടൻ:—"ഭാണ്ഡം പ്രത്യേകം സൂക്ഷിച്ചു വയ്ക്കണം. അതിന് ഒരു മോശവും പററിക്കൂടാ. ഉണ്ണിനീലി അമ്മ കൂടെ തോട്ടംമുഖത്തു വരണമെന്നുണ്ടോ? പടയോ വല്ലതും ഉണ്ടായാൽ പരുങ്ങലാവില്ലേ?"

ഉണ്ണി:—"കൊച്ചു തമ്പുരാനെ വിട്ടും വച്ചു കൂടെക്കൂടെ ഇവിടെ വന്നു താമസിക്കുകയെന്നുള്ളതും പിശകല്ലേ?"

കണ്ടൻ:—"അതുതന്നെ ഞാനും ആലോചിക്കുന്നതു്. നമ്മുടെ ഈ കൂട്ടുകെട്ടുതന്നെ കൊട്ടാരത്തിൽ അറിയിച്ചിട്ടില്ല. അറിഞ്ഞുകാണും. കൂടെ വരുന്നതിനും വിഷമമില്ല. എങ്ങനെയെങ്കിലും കൊച്ചുതമ്പുരാൻ ഉണ്ണിനീലി അമ്മയെക്കാണാൻ ഇടയായാൽ പഴയ ഓർമ്മവന്നേക്കും. അങ്ങനെ ഒരു ഘട്ടം വന്നാൽ വസ്തുതയെല്ലാം അവിടത്തോടു വെളിപ്പെടുത്തി ഉണർത്തിച്ചേക്കാം."

ഉണ്ണിനീലി:—"അങ്ങനെ തന്നെ. നാം പിരിഞ്ഞു താമസിക്കുന്നതു് ഒന്നുകൊണ്ടും നന്നല്ല. നമ്മുടെ കൊച്ചു തമ്പുരാനെ കാത്തുകൊണ്ടു ഞാൻ കൂടെ തോട്ടംമുഖത്തു താമസിച്ചുകൊള്ളാം. തിരുമേനിയുടെ പാർപ്പിടത്തിൽ ഒരു വേലക്കാരിയുടെ നിലയിൽ നിൽക്കുന്നതിലും ആക്ഷേപം എന്തു്?"

കണ്ടൻ നായർ:—"നമ്മുടെ കൂട്ടുകെട്ടു് ഇവിടെ പലർക്കും അറിയാവുന്ന നിലയ്ക്കു് ആ വേഷം ഇപ്പോൾ എടുത്തുകൂടാ. അവിടെങ്ങാനും പ്രത്യേകം ഒരു വീട്ടിൽകൂടെ താമസിക്കാൻ ഏർപ്പാടുചെയ്യാം. വീടു ശട്ടംകെട്ടികൊണ്ടു നാളെ വൈകുന്നേരം ഞാൻ ഇവിടെ വന്നു കൊണ്ടുപൊയ്ക്കൊള്ളാം."

ഉണ്ണിനീലി:—"അതുമതി."

ഈ സംഭാഷണം നടന്നതു്, ഉദയനന്റെ സഹായാർത്ഥം കണ്ടൻ നായരെക്കൂടെ തോട്ടംമുഖത്തേക്കു അയക്കുവാൻ റാണി തീർമാനിച്ച രാത്രിയിൽ തന്നെയായിരുന്നു. കണ്ടൻ നായരും ഉണ്ണിനീലിയും ഇതിനകം ദമ്പതികളായി തീർന്നിരിക്കയാണു്. പ്രസ്തുത മിഥുന

ങ്ങളുടെ അത്യുത്സാഹം നിമിത്തം, പാർവ്വതിക്കു വടക്കും കൂറിലുള്ള പാർപ്പിടം കണ്ടുപിടിച്ചു, അവളുടെ പക്കൽ നിന്നു പഴയ ഭാണ്ഡം തിരിച്ചു വാങ്ങിക്കുവാൻ സാധിച്ചുവെന്നുള്ളതു പ്രസ്താവ്യമാകുന്നു.

## അദ്ധ്യായം ൭.

### അനുരാഗവ്യക്തി.

ഉദയനകുമാരനെ രാജസന്നിധിയിൽ ആളയച്ചു വരുത്തിയതിന്റെ പിറേറന്നാൾ രാവിലെ പടത്തലവനായി നിയമിച്ചുള്ള നീട്ടു കുമാരനു നൽകപ്പെട്ടു. ആ രാജശാസനം ലഭിച്ചശേഷം രാജകുമാരൻ യാത്രയ്ക്കു വേണ്ടതായ ഒരുക്കങ്ങൾ ചെയ്‌വാൻ ആരംഭിച്ചു. ഒരു പ്രത്യേകവാസത്തിനു വേണ്ടുന്ന സാധനസാമഗ്രികൾ റാണിയുടെ നിർദ്ദേശമനുസരിച്ചു, കൊട്ടാരത്തിൽനിന്നു കെട്ടുകളായി കെട്ടി, കാളവണ്ടികളിലാക്കി, രാജഭൃത്യന്മാർ തോട്ടുംമുഖത്തേക്കു പുറപ്പെട്ടു. പാചകൻ ശീനുവയ്യനും ഏതാനും അനുചരന്മാരും കാലേക്കൂട്ടി യാത്രയായി. കണ്ടൻനായരും അവരോടൊപ്പം യാത്രതിരിച്ചു.

ശൈശവംമുതൽ കൊട്ടാരത്തിൽ രാജകുമാരനെപ്പോലെ വളർന്നും, ആർദ്രചിത്തയും ഗുണവതിയുമായ റാണിയുടെ മാതൃനിർവ്വിശേഷമായ ലാളനസൌഖ്യം അനുഭവിച്ചും, ജീവിതം നയിച്ചുവന്ന കുമാരനു, റാണി

യെയും മററും വിട്ടുപിരിയേണ്ടിവന്നതിൽ അപരിമിതമായ മനഃക്ലേശം ഉണ്ടായി. എങ്കിലും തന്റെ അന്തരംഗത്തിൽ നിമേഷംപ്രതി ഉദിച്ചുയർന്നുകൊണ്ടിരുന്ന വികാരങ്ങളെ നിയന്ത്രിച്ചു, ധീരനായ ആ യുവാവു യാത്രയ്ക്കുവേണ്ട സജ്ജീകരണങ്ങൾ ധൃതിയിൽ നടത്തിക്കൊണ്ടു തന്റെ മുറിയിൽ നിൽക്കുകയായിരുന്നു. ആ സന്ദർഭത്തിൽ കൌസല്യകുമാരി ആ മുറിയിൽ പ്രവേശിച്ചു, വ്രീള, സങ്കോചം, സങ്കടം, എന്നിത്യാദി വികാരങ്ങളാൽ പീഡിതയായി, ഉദയനനെ സാനുകമ്പം ഒന്നുവീക്ഷിച്ചു. കുമാരിയുടെ കാമ്യകോമളമായ മുഖം വിളറിവെളുത്തും, ചേതോഹരങ്ങളായ നേത്രങ്ങൾ കലുഷങ്ങളായും കാണപ്പെട്ടു. എങ്കിലും മുഖത്തിന്റെ നൈസർഗ്ഗികമായ ഓജസ്സിനും സൌന്ദര്യത്തിനും ലേശവും ഹാനിസംഭവിച്ചിരുന്നില്ല. യുവാവും രാജകന്യകയുടെ മുഖത്തേക്കു് ഒന്നുസൂക്ഷിച്ചുനോക്കി. അവരുടെ നേത്രങ്ങൾ പരസ്പരം ഇടഞ്ഞു. അതുവരെ അനുഭവഗോചരമാകാത്തതായഒരു ആനന്ദാനുഭൂതി തത്സമയം അവർക്കു രണ്ടുപേർക്കും സിദ്ധിച്ചു. രണ്ടുപേരും രോമാഞ്ചം പൂണ്ടു. അടുത്തനിമേഷത്തിൽ ഉഭയകക്ഷികളുടെയും നേത്രങ്ങളിൽക്കൂടി ബാഷ്പം ധാരമുറിയാതെ ഗളിച്ചുതുടങ്ങി. കുറേനേരത്തേക്കു് അവർക്കു് രണ്ടുപേർക്കും യാതൊന്നും സംസാരിക്കുവാൻ ശക്തിയില്ലാതെ ഭവിച്ചു. ഏതാനും നിമേഷംവരെ അവർ ഇരുവരും ഈ നിലയിൽ പരസ്പരംവീക്ഷിച്ചു നിലകൊണ്ടു. അനന്തരം വളരെ പണിപ്പെട്ടു തീവ്രമായ ഉൾത്താപത്തെ ദമനം ചെയ്തിട്ടു കുമാരൻ പറഞ്ഞു:—"അങ്ങോട്ടുവരാമെന്നു്

ഉദ്ദേശിച്ചിരിക്കയായിരുന്നു. ഇന്നുപിരിഞ്ഞാൽ എന്നു് ഇനി വീണ്ടുംകാണാൻ സംഗതിവരുമെന്നു് ആർക്കു് അറിയാം?"

കൌസല്യ—"അടുത്തുതന്നെ കാണാൻ സംഗതിയാവും. ഇങ്ങട്ടുവന്നുകാണുന്നതു് എൻെറ കടമയെന്നുകരുതി പുറപ്പെട്ടതാണു്."

ഉദയനൻ—"എൻെറ ദേവി! കഴിഞ്ഞകാലം എത്ര ആനന്ദപ്രദമായിരുന്നു! അക്കാലത്തെ നമ്മുടെ കുട്ടിക്കളികളും മററും ഓർമ്മിച്ചു് ഇയ്യിടെ കൂടെക്കൂടെ ആനന്ദം അനുഭവിക്കാറുണ്ടു്.

കുമാരി ദീർഘനിശ്വാസം ചെയ്തുകൊണ്ടു പറഞ്ഞു. "എൻെറ പ്രസാദനു് ആ ആനന്ദം മേലും അനുഭവിക്കുവാൻ സംഗതിവരും."

ഉദയനൻ കുമാരിയെ "ദേവി"യെന്നും, കുമാരനെ രാജകന്യക "പ്രസാദൻ"എന്നും ആയിരുന്നു,ശൈശവം മുതൽ അഭിസംബോധനചെയ്തുവന്നതു്.

ഉദയ—"പൂർവ്വസ്മരണകളുടെ ആനന്ദമോ?"

കുമാരി മന്ദസ്മിതത്തോടുകൂടി പറഞ്ഞു:—"അതല്ല, മുൻപുകഴിഞ്ഞതുപോലെ മേലും നമുക്കു സൌഖ്യം അനുഭവിക്കുവാൻ."

ഉദയനൻ—"നമ്മുടെ കുട്ടിക്കാലം കഴിഞ്ഞുപോയല്ലൊ".

കുമാരി—"നാം ഇപ്പോഴും കുട്ടികളെന്നു് എനിക്കു തോന്നി. അതുകൊണ്ടല്ലെ പ്രസാദിൻെറ അടുത്തു ധൈര്യമായി വന്നുനിൽക്കുന്നതു്."

ഉദയ—"എൻെറ അടുത്തുവരുവാൻ ഒരുകാലത്തും ധൈര്യക്കുറവുവേണ്ട. ഞാൻ വിവേകമുള്ള ഒരു പുരുഷൻ. കടുവയും പുലിയും മററും അല്ല."

കൌസല്യകമാരി ചിരിച്ചുകൊണ്ടു പറഞ്ഞു:— "ഇപ്പോഠം ആ മുഖത്തു തിളങ്ങുന്ന ഗാംഭീൎയ്യംകണ്ടു് എനിക്കു പേടിതോന്നുന്നു. ധൈൎയ്യംവിട്ടുപിരിയുന്നു."

കുമാരൻ—"ഏതായാലും പേടിക്കേണ്ട. പണ്ടത്തെ പ്രസാദൻ തന്നെ."

കൌസല്യ—"ഇതു കേഠംക്കുവാൻതന്നെയാണു ഞാൻ ഇങ്ങട്ടുവന്നതു്. എൻെറ പ്രസാദൻ ഇന്നു തോട്ടം മുഖത്തേക്കു പോയിക്കഴിഞ്ഞാൽ പിന്നീടു് എന്നു തിരിച്ചുവരും? ഇതേവരെ നാം തമ്മിൽ പിരിഞ്ഞു് ഇരുന്നിട്ടു ഇല്ല. വളരെ കുണ്ഠിതം തോന്നുന്നു."

ശോകാവേശത്തോടുകൂടി ഉദയനൻ പറഞ്ഞു:—"എൻെറ ദേവീ! എനിക്കും ദുഃഖംതോന്നുന്നു. അച്ഛൻ തിരുമേനിയുടെ കല്പനയാണു്. അവിടുന്നും സ്വമേധകല്പിച്ചതല്ല. വലിയ പടത്തലവൻ അഭിപ്രായപ്പെട്ടതാണു്."

കുമാരി—"ആ കോലത്തെ രാജാവിനു് എൻെറ പ്രസാദത്തെ ഇവിടെനിന്നു് അകററിയിട്ടു വല്ല കാൎയ്യവും സാധിക്കാൻ ഉണ്ടായിരിക്കും. ഇതു് ഒരു ദുരാലോചനയുടെ ഫലമെന്നു് എനിക്കു തോന്നുന്നു. ആ കുട്ടൻ രാജാവിൻെറ ഇംഗിതം അറിഞ്ഞു് അച്ഛൻമൂപ്പിലെ പുതിയ നിൎദ്ദേശവും കൊണ്ടു പുറപ്പെട്ടതാണു്. സംശയമില്ല. എനിക്കു് ആ കുട്ടൻ രാജാവിൻെറവരവു് ഒട്ടും തീരെ രസമാവാറില്ല."

ഉദയനൻ—"ഇതു നൂതനമായ ഒരു സൂചനയാണല്ലൊ. എനിക്കു് ഇതൊന്നും തോന്നിയതേ ഇല്ല. ഏതാ

യാലും എൻെറ ദേവി എൻെറ ദേവിതന്നെ. കണ്ണിതം ഒന്നും വേണ്ട."

കുമാരി:—"എൻെറ പ്രസാദൻെറ ഈ വാക്കുകറ എനിക്കു ധൈര്യം തരുന്നു. നമ്മുടെ അഭീഷ്ടം എല്ലാം താമസിയാതെ സാധിക്കും. ഉറപ്പായിരിക്കണം."

ഉദയനൻ:—"എനിക്ക് അക്കാര്യത്തിൽ അധൈര്യം തോന്നുന്നില്ല. ദേവിയുടെ നില എന്തു്? എൻെറ നില എന്തു്?"

കുമാരി:—"എൻെറ പ്രസാദനേ സംബന്ധിച്ചുള്ള ചില വിവരങ്ങറ അമ്മ രഹസ്യമായി എന്നോടു പറഞ്ഞിട്ടുണ്ടു്. അതൊന്നും ഇപ്പോറ പറഞ്ഞുകൂടാ. എല്ലാം ക്രമേണ അറിയാറാവും."

ഉദയ:—"എന്നേ ചെറുപ്പത്തിൽ എടുത്തു വളർത്തികൊണ്ടിരുന്ന ഒരു സ്ത്രീ ഇവിടെ വന്നു കൂടിയിട്ടുണ്ടു്. നമ്മുടെ കണ്ടൻനായരും അക്കൂട്ടത്തിൽ ഉറപ്പെടുന്നു. ആ സ്ത്രീ എന്നേ കാണുമ്പോറ കണ്ണീർവാർക്കും. നേരിട്ടു സംസാരിക്കുവാൻ അവറക്കു ഭയമാണെന്നു തോന്നുന്നു."

കുമാരി:—"എൻെറ പ്രസാദൻെറ കൊട്ടാരത്തിലെ പരിചാരകർ ആയിരുന്നിരിക്കണം; നല്ല കാലം വരുന്നു. ഗ്രഹങ്ങറ ഉച്ചത്തിൽ ആകുന്നു. സൽഗ്രഹങ്ങറ. അഭ്യുദയം ഗോപുരദ്വാരംവരെ ആയിക്കഴിഞ്ഞു. എതാനും ദിവസംകൂടി ക്ഷമിച്ചിരിക്കൂ. നമുക്കു ആനന്ദിക്കാം."

ഉദയനൻ:—"അതുവരെ ഞാൻ ക്ഷമിച്ചിരിക്കാം."

കുമാരി:—"എൻെറ പ്രസാദനുവേണ്ടി എത്ര കാലമെങ്കിലും ക്ഷമിച്ചിരിക്കുവാൻ ഞാൻ ഒരുക്കം തന്നെ."

ഉദയനൻ:—"ദേവിക്കുവേണ്ടി എത്രകാലത്തെക്കെങ്കിലും ഞാൻ കാത്തിരിക്കാം. എന്നാൽ ദേവി സ്വതന്ത്രയല്ലല്ലൊ."

കുമാരി:—"ഞാൻ ഒന്നു നിശ്ചയിച്ചുറച്ചിരിക്കയാണു്. പ്രസാദനെ ഒഴിച്ചു് മററാർക്കും ഈ ജന്മം ഞാൻ അധീനയാകയില്ല. ഉറപ്പായിരിക്കണം. പ്രസാദനു് എന്നേ കല്യാണം കഴിക്കുവാൻ സൌകര്യമാകുന്നതുവരെ ഞാൻ കാത്തിരിക്കും."

ഉദയ:—"ദേവിയുടെ അച്ഛൻെറ ഇഛ എങ്ങനെ അറിയും?"

കുമാരി:—"അമ്മയുടെ താല്പര്യം ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. അമ്മയുടെ ഇഛയ്ക്കു് അച്ഛൻ വിപരീതമായി നിൽക്കുകയില്ല. പ്രസാദൻ സന്തോഷമായിരിക്കു. എൻെറ പ്രസാദൻെറ സന്തുഷ്ടമുഖം കണ്ടു ഞാൻ ആശ്വസിക്കട്ടെ."

ഉദയനൻ പറഞ്ഞു:—"എൻെറ ദേവീ! ഇപ്പറയുന്നതെല്ലാം എന്നോടുള്ള ഹൃദയംഗമമായ സ്നേഹത്തിൻെറ കൂടുതൽ കൊണ്ടാണെന്നു് എനിക്കു് അറിയാം. ഈശ്വരൻെറ ഹിതംപോലെ നടക്കട്ടെ. എൻെറ ദേവിയ്ക്കു് ഈ ഹൃദയത്തിൽ ഒരു പൂജ്യസ്ഥാനം എപ്പൊഴും ഉണ്ടായിരിക്കും. സന്തോഷത്തോടും മനസ്സമാധാനത്തോടുംകൂടി അമ്മയോടൊന്നിച്ചു കഴിച്ചുകൂട്ടുക. എന്നെക്കുറിച്ചുചിന്തിച്ചു ദുഃഖിക്കരുതു്." എന്നിങ്ങനെ സഗൽഗദം രാജ

കുമാരൻ പറഞ്ഞുനിർത്തി. ബാഷ്പകലുഷനേത്രയായ കൌസല്യകുമാരിയുടെ ഹസ്തവല്ലികൾ ഉദയനകുമാരന്റെ സ്കന്ധങ്ങളിൽ മെല്ലെവീണു. രാജകുമാരന്റെ ബാഹുക്കൾ രാജകുമാരിയുടെ മൃദുലപല്ലവസന്നിഭമായ ഉടലിനെയും ചുററി. അവരുടെ മുഖപത്മങ്ങൾ പരസ്പരം അടുത്തു; അയസ്സും കാന്തവും എന്നതിന്മണ്ണം അവർ ഇരുവരുടെയും ഗണ്ഡങ്ങൾ ഗണ്ഡങ്ങളോടും അധരം അധരത്തോടും സമ്പർക്കം പ്രാപിച്ചു. അവർ ഇങ്ങനെ പരസ്പരം ചേർന്നുനിന്നു. അഭൂതപൂർവ്വമായ പരമാനന്ദം ആ യുവതീയുവാക്കൾ അനുഭവിച്ചു. എത്രനേരം ഉദയനനും കുമാരിയും ഈ നിലയിൽകഴിച്ചുകൂട്ടിയെന്നു നിശ്ചയമില്ല. പ്രേമസമ്പൂർണ്ണമായ മുഖത്തോടുകൂടി കുമാരി ഉദയനനേ സാനുകമ്പം വീക്ഷിച്ചുകൊണ്ടു് ആ മുറിയിൽനിന്നു സാവധാനത്തിൽ തന്റെ മുറിയിലേക്കു പോകുന്ന കാഴ്ചയാണു പിന്നീടു കാണപ്പെട്ടതു്. ഇടയ്ക്കു കുമാരി ഒന്നുരണ്ടു പ്രാവശ്യം പിന്തിരിഞ്ഞു തന്റെ പ്രേമഭാജനമായ കുമാരനെ കടാക്ഷിച്ചു, ദീർഘനിശ്വാസത്തോടുകൂടിയായിരുന്നു പുറപ്പാടു്.

---

# അദ്ധ്യായം ൯.

## പൂർവ്വകാലസ്മരണകൾ

ഉദയനകുമാരൻ തോട്ടുംമുഖത്തുള്ള വസതിയിൽ ഒരു ദിവസം സ്വസ്ഥനായിരിക്കുന്ന അവസരം നോക്കി കണ്ടൻനായർ ഇങ്ങനെ അറിയിച്ചു. കൊച്ചുതമ്പുരാൻതിരുമേനിയെ മുഖം കാണിക്കാൻ അടിയന്റെ കിടാത്തി വിടകൊണ്ടു വന്നിരിക്കുന്നു. അവൾ കുറേ ദിവസമായി അടിയനോടു നിർബ്ബന്ധം പിടിക്കുന്നു. ഇവിടെ ശീനപ്പട്ടരും മററു ശമ്പളക്കാരും തിരക്കും ഉള്ളപ്പോൾ ശരിയല്ലല്ലോ എന്നു് അടിയൻ വിലക്കി. ഇന്നു് അടിയൻ മാത്രമേ ഉള്ളൂ. ചില വർത്തമാനങ്ങൾ അടക്കത്തിൽ തിരുമനസ്സറിയിക്കുവാനുമുണ്ടു."

ഉദയനൻ:—"എന്നെ ചെറുപ്പത്തിൽ വളർത്തിയ ഒരു സ്ത്രീ കണ്ടൻ നായരുടെകൂടെ ഉണ്ടെന്നും മററും പറഞ്ഞറിഞ്ഞുവല്ലൊ. ആ സ്ത്രീയായിരിക്കും. അല്ലേ? ഒരു ചെറുപ്പക്കാരി എന്നെ ദൂരെ കാണുമ്പോൾ സൂക്ഷിച്ചുനോക്കി, തൊഴുതു, കണ്ണുകളും തുടച്ചു പോകുന്നതു കണ്ടിട്ടുണ്ടു്. ആ സ്ത്രീ കണ്ടൻ നായരുടെ കൂടെ ചിലപ്പോൾ പെരുവാരത്തും മററും നടക്കുന്നതും ഞാൻ കണ്ടിട്ടുണ്ടു്. പറവൂർ വച്ചു് അതൊന്നും വിഹിതമല്ലെന്നു തോന്നുകയാൽ അന്വേഷിച്ചിട്ടില്ല. പല കാർയ്യങ്ങളും വെളിപ്പെടുത്തേണ്ട ഘട്ടം ആയിട്ടില്ല, എന്നും തോന്നി.

കണ്ടൻ:—"അടിയന്റെ പഴ മനസ്സിലും അങ്ങനെ തോന്നിയിട്ടുള്ളതു തന്നെ."

ഇങ്ങനെ പറഞ്ഞിട്ട് അയാൾ മറപുറത്തേക്കു പോയി. മറെറതാനും നിമേഷങ്ങൾക്കകം ഉണ്ണിനീലി ഉദയനകുമാരന്റെ സന്നിധിയിൽ പ്രവേശിച്ചു തൊഴുതു. അവളുടെ മുഖം കുമാരന്റെ ദർശനസൌഭാഗ്യത്താൽ പ്രസന്നമായി. നേത്രങ്ങളിലൂടെ ബാഷ്പം പ്രവഹിച്ചു. തന്റെ ധാത്രിയെ കണ്ട മാത്രയിൽ അവളുടെ മുഖം സുപരിചിതമായി കുമാരനുതോന്നി. ഒരു വ്യാഴവട്ടം മുൻപുള്ള പല സ്മരണകളും രാജകുമാരന് അപ്പോൾ ഉണ്ടായി. അദ്ദേഹത്തിന്റെ നേത്രങ്ങളിൽ അശ്രുകണങ്ങൾ നിറഞ്ഞു. കുറഞ്ഞോരുനേരത്തേക്കു യാതൊന്നും സംസാരിക്കുവാൻ കുമാരനു കഴിഞ്ഞില്ല. അല്പം ആശ്വസിച്ചശേഷം ഉദയനൻ പറഞ്ഞു:- "ഇതു് എന്റെ ഉണ്ണീലി അല്ലേ? എന്നെ എടുത്തു വളർത്തിയ അമ്മ—ഇതുവരെ എന്നെ അന്വേഷിക്കാതിരുന്നതു നന്നായില്ല."

ഉണ്ണിനീലി ഗൽഗദവാണിയായി പറഞ്ഞു:—"അടിയൻ പൊന്നു തമ്പുരാനെ ഓർമ്മിക്കായ്കയല്ല. അടിയൻ പറവൂർ കൊട്ടാരത്തിൽവന്നു, എന്റെ കൊച്ചു തമ്പുരാനെ മുഖം കാണിച്ചാൽ, പല കാര്യങ്ങളും മുൻകൂട്ടി വെളിപ്പെട്ടു പോകും. അതു് അടിയരുടെ ഉദ്ദേശങ്ങൾ സാധിക്കാൻ ദുഷ്പ്രാപ്യമായിത്തീരും."

ഉദയനകുമാരൻ പറഞ്ഞു;—"എന്റെ ഉണ്ണിനീലി അമ്മയും ഞാനും നീയും ഒക്കെക്കൂടെ ഒരു ചെറിയ ഓടത്തിൽ കയറിയതും, ഞാൻ കിടന്നു് ഉറങ്ങിയതും, കാററും പിശറും ഉണ്ടായതും, തിരമാലകൾ പൊങ്ങിവന്നതും ഒക്കെ ഞാൻ ഓർമ്മിക്കുന്നു. നമ്മൾ ഒരു ചെറിയ

ദ്വീപിൽ ഇറങ്ങി. ഓലമേഞ്ഞ ഒരു ചെറിയ വീട്ടിൽ താമസിച്ചു. അമ്മയും ഞാനും ഉണ്ണീലിയും കൂടെ കടൽപ്പുറത്തുപോകും. ഉണ്ണീലി എനിക്കു ചിപ്പിപെറുക്കിത്തരും. അതൊന്നും മറന്നിട്ടില്ല. ഒരു ദിവസം ഉണ്ണീലിയും ഞാനുംകൂടി ഒരു കപ്പലിൽ എങ്ങോട്ടോ പോയി. അമ്മ ദൂരെ ഇരുന്നു. പിന്നീട് അമ്മയെ കണ്ടിട്ടേ ഇല്ല. കുറേ ദിവസം കഴിഞ്ഞു നമ്മൾ ഒരു കടൽപ്പുറത്തു വന്നിറങ്ങി. ഉണ്ണീലി എന്നെ ഒരു പൂന്തോട്ടത്തിൽ കൊണ്ടുപോയി. ഒരു സ്ത്രീ എനിക്കു നല്ല പൂക്കൾ തന്നു. ഉണ്ണീലി അവളുടെ പക്കൽ എന്നെക്കൊടുത്തിട്ട് ഓടിപ്പോയി. ഞാൻ ഉറക്കെ നിലവിളികൂട്ടി. ആ സ്ത്രീ എന്നെ വീട്ടിൽ കൊണ്ടുപോയി കുളിപ്പിച്ചു പാലും പലഹാരവുംതന്നു. പിന്നീട് കൊട്ടാരത്തിൽ കൊണ്ടുപോയി. ഇതൊന്നും മറന്നുപോയിട്ടില്ല. എന്നെ കൊട്ടാരത്തിൽ കൂട്ടിക്കൊണ്ടുപോയയ ആ സ്ത്രീയെ പിന്നീട് കണ്ടിട്ടേ ഇല്ല."

ഉണ്ണിനീലി മന്ദസ്മേരവദനയായി പറഞ്ഞു:— "അടിയൻ ആ സ്ത്രീയെ തിരുമുമ്പിൽ കൊണ്ടുവരാം. ഇയ്യിടെ ആ പാർവ്വതിയെ അടിയൻ കണ്ടു. കൊച്ചുതമ്പുരാന്റെ പരിവട്ടങ്ങളും മററും അടങ്ങിയ ഒരു ഭാണ്ഡം അവളെ ഏല്പിച്ചിരുന്നതു തിരിച്ചുവാങ്ങി."

ഇങ്ങനെ പറഞ്ഞിട്ട് അവൾ മറപ്പുറത്തേക്കു പോയി ഒരു ചെറിയ മാറാപ്പുമായി തിരിച്ചുവന്നിട്ട് അതു അഴിച്ചു കുമാരന്റെ മുമ്പിൽ നീക്കിവച്ചു. ഉദയനൻ അതിലെ ഉള്ളടക്കം ഓരോന്നായി എടുത്തു പരിശോധിച്ചു. താൻ ശൈശവത്തിൽ ധരിക്കാറുണ്ടായിരുന്ന

കഞ്ചുകങ്ങളും ഉഷ്ണീഷങ്ങളും, കസവു വസ്ത്രങ്ങളും, ഉപയോഗിച്ചുവന്ന വിശേഷപ്പെട്ട ചില കളിപ്പാട്ടങ്ങളും അതിൽ ഉണ്ടായിരുന്നു. ഉടുപ്പുകളിലും ചില തൊപ്പികളിലും നിറമുള്ള പട്ടുനൂൽകൊണ്ടു "ഉദയനൻ" "ഉദയമാർത്താണ്ഡവർമ്മ" എന്നിങ്ങനെ തന്റെ നാമശബ്ദങ്ങൾ തുന്നി രൂപപ്പെടുത്തിയിരുന്നു. കുമാരന്ന് അപ്പോൾ പലേ പൂർവ്വ സ്മരണകളും ഉണ്ടായി. അദ്ദേഹത്തിന്റെ മുഖം ശോണതരവും നേത്രങ്ങൾ ബാഷ്പകലുഷങ്ങളും ആയിത്തീർന്നു. ഉദയനൻപറഞ്ഞു:—"ഞാൻ ആരെന്നു തെളിയിക്കുന്നതിനു പററിയ തെളിവുകൾ തന്നെ ഇവ. അമ്മ എവിടെ? അമ്മാവൻ തിരുമേനി എവിടെ? അമ്മാവികാലം ചെയ്തു എന്നു കേട്ടു. ഇന്ദിരച്ചേച്ചിയുടെ ഭരണമാണു തെക്കുംകൂറിൽ. ആ ചേച്ചിയുണ്ടോ എന്നെ ഓർമ്മിക്കുന്നു! കണ്ടാൽ അറിയുവാൻ പോകുന്നു!"

ഉണ്ണിനീലി ദീർഘമായി ഒന്നു നിശ്വസിച്ചു. അനന്തരം അവൾ പറഞ്ഞു:—"ദൈവാധീനം വളരെ ഉണ്ടു്. അടിയൻ വീണ്ടും തിരുമേനിയേ മുഖം കാണിക്കുമെന്നു്, അന്നു കരുതിയല്ല പോയതു്. അടിയനെ ബലമായി പിടിച്ചു കൊണ്ടുപോയ ഒരു കപ്പൽക്കാരൻ, കൊച്ചു തമ്പുരാനെ കടലിൽ എറിഞ്ഞുകളയുമെന്നു കൂടെക്കൂടെ അടിയനെ ഭീതിപ്പെടുത്തി. അതുകൊണ്ടു് അടിയൻ കൊച്ചു തമ്പുരാനേയും കൊണ്ടു പറവൂർ കടൽക്കരയിൽ ഇറങ്ങി? പൂക്കാരി സ്ത്രീയെ ഏല്പിച്ചിട്ടു പോയി. ദൈവാധീനംകൊണ്ടു് ആ കപ്പൽക്കാരൻ തന്നെ കടലിൽ ചാടി മരിച്ചു. പിന്നീടു് അടിയൻ ഒരു വിധത്തിൽ രക്ഷപെട്ടു് ഇവിടെ എത്തി. തെക്കുംകൂർ കൊട്ടാ

രത്തിൽ വലിയ തമ്പുരാന്റെ പള്ളിയറ ശേവമായിരുന്ന ഈ നിൽക്കുന്ന കണ്ടൻ നായരെ:—അതല്ല പഴയ കണ്ടൻ കോരമാരാരെ കണ്ടു കൂടിയതും ദൈവാധീനം. അടിയങ്ങൾ ഒന്നിച്ചു കൂടി വലിയ തമ്പുരാനേയും തമ്പുരാട്ടിയേയും തേടുകതന്നെ അടിയങ്ങടെ ജോലി. ഈ രഹസ്യങ്ങൾ പൊന്നു തിരുമേനിയെ ഇനി അറിയിക്കാതെ മറച്ചുവയ്ക്കുന്നതു ശരിയല്ലെന്നു തോന്നി, ഇന്നു തിരുമനസ്സ് ഉണർത്തിക്കാൻ വിടകൊണ്ടു വന്നിരിക്കയാണ്."

ഉണ്ണിനീലി പറഞ്ഞതു സമസ്തവും ഉദയനന് ഒരു കഥപോലെ തോന്നി. അദ്ദേഹം കണ്ടൻ നായരെ സസ്മേരം നോക്കിക്കൊണ്ടു പറഞ്ഞു:—"അപ്പോൾ കണ്ടൻ നായർ നമ്മുടെ തനതാൾതന്നെ. ആൾ അറിഞ്ഞു കാലേ കൂട്ടി വന്നു കൂടിയതാണ്. തറയിൽ പണിക്കരുടെ കളരിയിൽ എങ്ങനെ വന്നു പാശായി?"

കണ്ടൻ:—"അടിയൻ സത്യമൊക്കെ ഇത്രനാളും മറച്ചുവച്ചതിനു മാപ്പുതരണം. തക്ക സമയം വരുമ്പോൾ എല്ലാം തിരുമനസ്സറിയിച്ചുകൊള്ളാമെന്നു കാത്തിരിക്കയായിരുന്നു. ഈ കിടാത്തിക്കു നാൾ നീട്ടുവാൻ മനസ്സ് ഉറപ്പുവരുന്നില്ല. അടിയൻ കളരിപ്പയിററും ചോട്ടും തടയും ഒക്കെ അല്പം നേരത്തേ തന്നെ തെക്കുംകൂറിൽ വച്ചു വശാക്കിയിട്ടുണ്ട്. തറയിലെ അദ്ദേഹവുമായി പരിചയപ്പെട്ടപ്പോൾ, അടിയന്റെ മുറകൾ പലതും കണ്ട് അദ്ദേഹം സന്തോഷിച്ചു. കളരിയിൽ കൂടെ നിൽക്കാൻ പറഞ്ഞു."

ഉദയനന്റെ നേത്രങ്ങൾ സന്തോഷാധിക്യത്താൽ പ്രകാശിച്ചു. അദ്ദേഹം പറഞ്ഞു:—"പറവൂർ കൊട്ടാരത്തിലെ അമ്മയും തിരുമനസ്സുകൊണ്ടും കൌസല്യകുമാരിയും മാത്രമേ സ്വന്തമായി ഉള്ളുവെന്നു് ഇതുവരെ കരുതി. എന്നോടു് എത്രയും ബന്ധപ്പെട്ട നിങ്ങൾ രണ്ടുപേരും, എന്റെ ക്ഷേമം കാംക്ഷിച്ചുകൊണ്ടു് അടുത്തു ഉള്ളതായി ഇപ്പോൾ ബോദ്ധ്യംവന്നു. ഇപ്പോൾ മനസ്സ മാധാനമായി. എന്റെ പ്രിയപ്പെട്ട അമ്മയും അമ്മാവനും മരിച്ചിട്ടില്ലെന്നു നിങ്ങൾ പറയുന്നു. പരമ കാരുണികനായ ജഗദീശ്വരൻ അവൎക്കു് എന്നേ കാണിച്ചു കൊടുക്കട്ടെ."

ഇങ്ങനെ പറഞ്ഞു നിർത്തിയപ്പോൾ ഉദയനന്റെ കണ്ണുകളിൽ നിന്നു് അശ്രുകണങ്ങൾ പൊടിച്ചു. അതു കണ്ടു് ഉണ്ണിനീലിയും കണ്ടൻ നായരും വിങ്ങിവിങ്ങി കരഞ്ഞു. ഉദയനൻ പറഞ്ഞു:—"നിങ്ങളുടെ ദുഃഖത്തിനു കാരണം എനിക്കു് അറിയാം. ഈശ്വരൻ അമ്മയേയും അമ്മാവനേയും നമ്മുടെ മുമ്പിൽ കൊണ്ടുവന്നു വിടും. ക്ഷമിച്ചിരിക്കുക. കണ്ടൻകോരൻ ഈ അജ്ഞാതവാസം ഇപ്പോൾ നീക്കേണ്ട. കണ്ടൻ നായരായിരുന്നാൽമതി. ഉണ്ണിനീലിയുടെ വസ്തുതകളും ആരും അറിയേണ്ട."

അനന്തരം കുമാരൻ അകത്തുപോയി പെട്ടിതുറന്നു രണ്ടു മോതിരങ്ങൾ എടുത്തുകൊണ്ടുവന്നു്, ഒരെണ്ണം ഉണ്ണിനീലിയ്ക്കും, മററതു കണ്ടൻനായർക്കും സമ്മാനിച്ചു. അവർ ഓരോരുത്തരും ഭക്തിപുരസ്സരം ആ രാജസമ്മാനം അങ്കവസ്ത്രാഗ്രത്തിൽ ഗ്രഹിച്ചു വിനയം പ്രകാശിപ്പിച്ചു.

---

# അദ്ധ്യായം ൧.

## രജതോത്സവം

പറവൂർ രാജാവിന്റെ നാട്ടുവാഴ്ച്ചയുടെ രജതോത്സവം ആഘോഷിക്കുവാനുള്ള ചടങ്ങുകൾ പൂർത്തിയായി. കൊച്ചിരാജാവിന്റെ പ്രതിപുരുഷനായി ഇളയമുറ രാജാവു്, മന്ത്രിപാലിയത്തു് അച്ചൻ, ആലങ്ങാട്ടു രാജാവു്, മങ്ങാട്ടു കൈമ്മൾ, കുളത്തിൽ കർത്താവു്, ചന്ത്രത്തിൽ വലിയ കുഞ്ചുമ്മിണിപ്പിള്ള, കളപ്പുരയ്ക്കൽ മേനവൻ, മുനമ്പത്തെ ഡച്ചു് സ്ഥാനാപതി ആദിയായ ഒട്ടധികം അതിഥികൾ മുൻകൂട്ടിത്തന്നെ പറവൂർവന്നു താമസമായി.

രാജധാനിയിൽ വിശേഷവിധിയായി പല അലങ്കാരങ്ങളും ചെയ്യപ്പെട്ടിരുന്നു. സംഗീതമത്സരം, കവിതാമത്സരം, ചതുരംഗമത്സരം, ഗജമത്സരം, അശ്വമത്സരം, ആയുധവിദ്യാപ്രകടനം, പാഠകം, സംസ്കൃതനാടകം മുതലായ വിഹാരങ്ങൾക്കും വിനോദങ്ങൾക്കും വ്യവസ്ഥകൾ ചെയ്തിട്ടുണ്ടായിരുന്നു. മത്സരങ്ങളിൽ സഹകരിയ്ക്കുവാൻ കലാചതുരരും ആയോധനവിദഗ്ദ്ധരുമായ പല വീരപുരുഷന്മാരും രാജധാനിയിൽ വന്നെത്തിയിരുന്നു.

നിശ്ചിതദിവസം പ്രഭാതത്തിൽ പെരുവാരം മൂകാംബി എന്നീ ക്ഷേത്രങ്ങളിലേക്കു രാജാവിന്റെ സാഡംബരമായ എഴുന്നള്ളത്തും, മദ്ധ്യാഹ്നത്തിൽ സദ്യയും സപ്ലാണിയും, ഉച്ചതിരിഞ്ഞു പാഠകം, മുതലായ വിനോദങ്ങളും ഉണ്ടായിരുന്നു.

മല്ലയുദ്ധം, വെട്ടും തടയും, ചോട്ടുംതടവും, അമ്പു മത്സരം ഗജപരീക്ഷ എന്നീ ആയോധനവിഹാരങ്ങൾ ഏഴാം ദിവസത്തെ പരിപാടിയിൽ ഉൾക്കൊണ്ട പ്രധാനഘടങ്ങുകൾ ആയിരുന്നു.

പ്രാചീനകേരളത്തിനുതനതായുള്ള ആയോധനമുറകളും, ആയോധനവിഹാരങ്ങളും ഒരു ശതവർഷകാലമായുള്ള നിയന്ത്രണം നിമിത്തം അസ്തപ്രായമായിഭവിച്ചിരിക്കുന്ന ഇക്കാലത്തു് വായനക്കാരുടെ അറിവിനായി താദൃശങ്ങളായ വിഹാരങ്ങളുടെ ഒരു വർണ്ണന പറവൂർ രാജധാനിയിൽ കാണപ്പെട്ട പ്രകാരം ചുവടേ ചേർത്തു്കൊള്ളുന്നു;

പെരുവാരം ക്ഷേത്രത്തിൻെറ പുരോഭാഗത്തു് പണ്ടു് ഉണ്ടായിരുന്ന മൈതാനമായിരുന്നു, മത്സരരംഗം. മൈതാനത്തിൻെറ ഉഭയപാർശ്വങ്ങളും പ്രേക്ഷകജനങ്ങളാൽ നിബിഡമായിരുന്നു. രാജാക്കന്മാർ, പ്രഭുജനങ്ങൾ ആദിയായവരും, അന്തഃപുരസ്ത്രീകളും ക്ഷേത്രപ്രാകാരത്തിലുള്ള മാളികകളിൽ സന്നിഹിതരായിരുന്നു. രംഗത്തിൽ ഒഴിഞ്ഞ ഒരുസ്ഥാനത്തു ബലവത്തായ ഒരു ആനക്കൂട്ടിൽ ലക്ഷണമൊത്ത ഒരു ഗജരാജൻ ബന്ധിക്കപ്പെട്ടിരുന്നു. മൈതാനത്തു കുറേഅകലെയായി ഉദ്ദേശം നാലരയടി ഘനവും ഏഴടി ഉയരവുമുള്ള ഒരു കൃത്രിമ പ്രാകാരം കൽകെട്ടി ഉറപ്പിച്ചു സജ്ജീകരിച്ചിരുന്നു. അതിൻെറ രണ്ടഗ്രങ്ങളിലുമുള്ള കൊത്തളങ്ങളിൽ രാജഭടന്മാർ സരസ്വതീരൂപത്തോടുകൂടിയ പറവൂർ രാജപതാക ഉയർത്തിപ്പിടിച്ചും ഭേരീപടഹാദി ഗംഭീരവാദ്യങ്ങൾ മുഴക്കിയുംകൊണ്ടിരുന്നു.

ഇക്കാലത്തു ഫയൽമാന്മാരുടെ ഗുസ്തിയെന്നു പറയപ്പെട്ടുപോരുന്നകായികമത്സരംപുരാതനകാലത്തെ മല്ലയുദ്ധത്തിന്നു സമമായിരുന്നു. അരച്ചട്ടഇട്ടു് ഒരുങ്ങി, കച്ചകെട്ടിമുറുക്കി, തലയിൽ ചുവപ്പുചേല, മുമ്പിൽ മുഴയും പിന്നിൽ വാലുമായികെട്ടിച്ചുററി ഇണക്കിയ ഏഴു ദൃഢഗാത്രന്മാർ രംഗപ്രവേശം ചെയ്തു. അപ്പോൾ ആഹ്ലാദസൂചകമായി പ്രേക്ഷകർ ആർപ്പുവിളിച്ചു. യോദ്ധാക്കളിൽ രണ്ടുപേർ മുന്നോട്ടു നീങ്ങിനിന്നു സദസ്യരെ വന്ദിച്ചശേഷം, അവരവരുടെ ഊരുക്കളിൽ കരതലം കൊണ്ടു പ്രഹരിച്ചു, ബാഹുക്കൾനീട്ടി പരസ്പരം സമീപിച്ചു. കണ്ഠത്തിൽ കൈകൾ കോർത്തുവലിച്ചും, ഇടയ്ക്കിടെ ഏകഹസ്തത്താൽ ഏകൻ അന്യന്റെ ജാനുക്കളിൽ പിടിച്ചു നിലംപതിപ്പിക്കുവാൻ ശ്രമിച്ചും, ഭുജത്തോടു ഭുജവും മാറോടുമാറും, ജാനുക്കളോടു ജാനുക്കളും, കാലോടുകാലും ചേർത്തു തള്ളിയിടുവാൻ പണിപ്പെട്ടും, ശിരസ്സോടു ശിരസ്സുചേർത്തു മേഷയുദ്ധം നടത്തിയും, പലവിധത്തിലുള്ള ചോടുകൾ വച്ചും, അടവുകൾ പ്രയോഗിച്ചും, വിട്ടൊഴിഞ്ഞും വീണ്ടും അടുത്തും, തെരുതെരെ മുഷ്ടിപ്രഹാരങ്ങൾ ഏല്പിക്കുവാൻ ഉദ്യമിച്ചും, അതിന്നു വിധേയരാകാതെ അതിപ്രാഗത്ഭ്യത്തോടെ കായങ്ങൾ തെററിഒഴിച്ചും, കാലുകൾ തമ്മിൽപൂട്ടി ഇളകിയാടി വട്ടംതിരഞ്ഞും, കെട്ടഴിഞ്ഞു വിട്ടുമാറി, ചോടുവച്ചു് ചോടു് എടുത്തും, പാഞ്ഞടുത്തു കൈകൾ പിണഞ്ഞും വട്ടംകറങ്ങി, ആഞ്ഞെറിഞ്ഞും, വീണ്ടും ഏററ കരങ്ങൾകോർത്തു, നിലംപററി, തലകനിച്ചു് ഊരുമദ്ധ്യേ കടത്തി, പ്രതിപക്ഷിയെ

ച്ചുമലിൽ ഏററി മറിക്കുവാൻ മുതിൎന്നും, അവർ അര നാഴികനേരം വരെ ബാലിസുഗ്രീവന്മാരെപ്പോലെ പോൎനടത്തി. ജയാപജയങ്ങൾ നിൎണ്ണയിക്കത്തക്കതായ നിലയൊന്നും കാണപ്പെട്ടില്ല. പ്രസ്തുതയുദ്ധവീരന്മാരുടെ അന്യാദൃശമായ മുഷ്ടിയുദ്ധപാടവം നിമിത്തം കാണികൾ ഹതചിത്തവൃത്തികളായി നിലകൊണ്ടു. ഇതിനിടെ, സ്കന്ധാരോഹണ ശ്രമം നിഷ്ഫലമെന്നുകണ്ടു്, ആ വീരന്മാർ ഒരു നിമേഷനേരത്തേക്കു തമ്മിൽ വിട്ടുമാറി ഏതാനും അടി പിന്നോക്കം ചോടുമാറി, ആയം കൊണ്ടു, കരങ്ങൾ വിടുർത്തിപ്പിടിച്ചു, മുന്നോട്ടു കുതിച്ചു് അടുത്തു. കരങ്ങൾ കോർത്തുപിടിച്ചും വലതുകാൽ, പിന്നോട്ടുനാട്ടിയും; ഇടതുകാൽ മുന്നോട്ടുകുതിച്ചു് ഉറപ്പിച്ചും, പരസ്പരം തള്ളിമലർത്തുവാനുള്ള ഭയങ്കരോദ്യമം അവർ ആരംഭിച്ചു. ഉഭയകക്ഷികളുടെയും ജീവചൈതന്യം ആകമാനം, അവനവന്റെ കരചരണങ്ങളിൽ തിങ്ങിക്കൂടി വ്യാപരിക്കുന്നതായി പ്രതിനിമേഷം, സ്ഥൂലീഭവിച്ചുകൊണ്ടിരുന്ന ആ അവയവങ്ങളുടെ ദർശനം വ്യക്തമാക്കിക്കൊണ്ടിരുന്നു. ഒരു നെല്ലിടപോലും സ്വസ്ഥാനങ്ങളിൽനിന്നും നീങ്ങാതെ ആ യോദ്ധാക്കൾ അതേനിലയിൽതന്നെ നില്ക്കുകയായിരുന്നു. സ്വേദകണങ്ങൾ രോമകൂപങ്ങളിൽകൂടി പൊടിച്ചു് ഉയർന്നു, ധാരയായി പ്രവഹിച്ചുതുടങ്ങി. രണ്ടുപേരുടെയും പാദങ്ങൾ നിശ്ചലമായി മണലിലേക്കു മന്ദഗതിയിൽ താഴുവാൻ ആരംഭിച്ചിരിക്കുന്നുവെന്ന ഒരു പുതുമയല്ലാതെ പ്രേക്ഷകലോകത്തിനു് മറെറാന്നും മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. ഈ ഭീകരമായ മല്ലയുദ്ധ

ത്തിൽ ഏർപ്പെട്ടിരുന്ന വീരപുരുഷന്മാർ രണ്ടുപേരും ആരെല്ലാമെന്നു് അറിവാൻ ജനസാമാന്യത്തിന്നു് അങ്കുരിച്ച ജിജ്ഞാസയ്ക്കു്, "കുട്ടൻരാജാവുതമ്പുരാനും മങ്ങാട്ടു് ഇളയ കൈമ്മളശ്ശനും" എന്നിങ്ങനെ ജനതാമദ്ധ്യത്തിൽ നിന്നു് മന്ദസ്വരത്തിൽ ഉദിച്ചു് ഉയർന്നു് ഘോഷണത്താൽ ശമനം വരുത്തപ്പെട്ടു. എന്നാൽ മല്ലന്മാരുടെ മുഖത്തു വൈവർണ്യവും ഉടലിൽ സ്വേദധാരയും ഉണ്ടായിയെന്നല്ലാതെ, അവരുടെ നിലയ്ക്കു യാതൊരന്തരവും സംഭവിച്ചതില്ല. എന്നാൽ മങ്ങാട്ടു് കൈമ്മളുടെ പാദങ്ങൾ കണങ്കാൽ വരെയും കുട്ടൻരാജാവിന്റെ പാദങ്ങൾ ജാനുക്കൾവരെയും വെണ്മണലിൽ പുതഞ്ഞുപോയിരിക്കുന്നതായി കണ്ടപ്പോൾ മാത്രമേ, കൊച്ചുപടത്തലവൻ പരാജിതനാകുവാൻ ഇനി അനേകനിമേഷങ്ങൾ ആവശ്യമില്ലെന്നു് ലോകർക്കു ബോദ്ധ്യം വന്നുള്ളൂ. കൈമ്മൾ ഊക്കോടെ മുമ്പോട്ടു ഒന്നു കുതിച്ചതോടുകൂടി, ഇടിയേററ മറിഞ്ഞ മരംപോലെ, കുട്ടൻരാജാവു പൊടുന്നനവെ, മലർന്നു, മറിഞ്ഞു, നിലംപതിച്ചു. അപ്പോൾ പ്രേക്ഷകജനങ്ങൾ ഹർഷാരവം മുഴക്കി. അടുത്തനിമേഷത്തിൽ തന്നെ കുട്ടൻരാജാവിനെ ഭടന്മാർ എടുത്തു കൈനിലയിലേക്കു കൊണ്ടുപോയി. മല്ലയുദ്ധത്തിനു തയ്യാറായിനിന്നു മററു് അഞ്ചുയോദ്ധാക്കളും കൈമ്മളുടെ മുമ്പിൽ നമ്രശിരസ്സുകളായി പിൻവാങ്ങി. വിജയിയ്ക്കു രാജഹസ്തങ്ങളിൽ നിന്നു് ഒരു ജോടി വീരശൃംഖല സമ്മാനംലഭിച്ചു.

വെട്ടും തടയുമായിരുന്നു അടുത്ത രംഗം. മല്ലിടുത്തത്തിൽ പരാജിതനായ കുട്ടൻരാജാവു് ബലവത്തായ ഒരു ഖഡ്ഗവും പരിചയും ഏന്തി രംഗത്തിലേക്കു പാഞ്ഞു,

വന്നു, സദസ്സിനെ വന്ദിച്ചു. അനന്തരം ഇടതുകരമുഷ്ടിയിൽ പരിചയും, വലതുകരത്തിൽ ഖഡ്ഗവും ഗ്രഹിച്ചു ചോടു് ഉറപ്പിച്ചു നിലയായി. അടുത്ത നിമേഷത്തിൽ, ആ യോദ്ധാവിനോടു നേർക്കുവാനായി മറെറാരു വീരൻ രംഗപ്രവേശംചെയ്തു. കാൽനാഴികയോളം അവർപൊരുതു. എങ്കിലും രണ്ടുപേർക്കും ക്ഷതംപററിയില്ല. കാണികൾ അത്ഭുതപരവശരായി ദ്വന്ദ്വയുദ്ധം വീക്ഷിച്ചു. കട്ടൻരാജാവു തൻെറ ഖഡ്ഗത്താൽ ഊക്കോടെ ഏല്പിച്ചൊരു പ്രഹാരത്താൽ, പ്രതിപക്ഷിയുടെ അസിലത മുഷ്ടിബന്ധംവിട്ടു, മിന്നൽപിണർപോലെ അന്തരീക്ഷത്തിലേക്കു് ഉയർന്നു ഛിന്നഭിന്നമായി നാലുപാടും ഭൂപാതം ഭവിച്ചു. ഉത്തരക്ഷണത്തിൽ അയാളുടെ പരിചയും ഖഡ്ഗത്തിൻെറ ഗതിതന്നെ അവലംബിച്ചു. അപ്പോൾ ഹർഷാരവം മുഴക്കി. അടുത്ത നിമേഷത്തിൽ മറെറാരു യോദ്ധാവു രംഗത്തിൽ വന്നു കട്ടൻരാജാവിനോടു് ഏററു. എന്നാൽ അടുത്ത മാത്രയിൽ തന്നെ അയാൾ ക്ഷതംപററി രക്തധാരയോടുകൂടി പിൻവാങ്ങുന്നതായി കാണപ്പെട്ടു. ഇങ്ങനെ പ്രതിപക്ഷത്തിനു പരാജയംഭവിക്കുന്ന രംഗങ്ങൾ തുടരെ ആവിർഭവിച്ചു. ഏഴാമതായി കട്ടൻ രാജാവിനോടു് നേർക്കുവാൻ സന്നദ്ധനായി ഒരു യോദ്ധാവു രണഭൂമിയിൽ പ്രവേശിച്ചു. ആ വീരൻ ഉദയനകുമാരൻ ആയിരുന്നു. വിജയകോലാഹലത്താൽ പ്രോത്സാഹിതനായ കട്ടൻരാജാവു് ഉദയനനെ പരാജിതനാക്കുവാനും, തരംകിട്ടിയാൽ പ്രാണഹാനികരമായ ക്ഷതം ഏല്പിക്കുവാനും തക്കതായ സന്ദർഭം ആഗതമായെന്നു് ഉറച്ചുകൊണ്ടു് ഔദ്ധത്യത്തോടെ പോർ തുടങ്ങി. അ

യാഠ പ്രതിയോഗിയുടെ ശിരസ്സിനെ ലക്ഷ്യമാക്കി അസി ഓങ്ങി. അപ്പോഠജന്യമായഖഡ്ഗസീൽക്കാരം ശ്രുവിച്ചു പ്രേക്ഷകലോകം സ്തബ്ധമായി ഭവിച്ചു. ആ വെട്ടു തൻെറ ബലമേറിയ പരിചയാൽ പ്രതിരോധിച്ചുകൊണ്ടു്, ഉദയനൻ തൻെറ ഖഡ്ഗത്താൽ പ്രതിപക്ഷിയുടെ കരവാളത്തെ അംബരമദ്ധ്യത്തിലേക്കു പലായനം ചെയ്യിച്ചു. ശകലീകൃതമായ ചന്ദ്രക്കലപോലെ ജാജ്വല്യമാനമായ ആ ആയുധത്തിൻെറ നഷ്ടശിഷ്ടങ്ങഠ രംഗത്തിൽ വർഷിച്ചു. കട്ടൻരാജാവിൻെറ മുഖം വിവർണ്ണമായി. അടുത്ത നിമേഷത്തിൽ ഉദയനൻ എതിരാളിയുടെ പരിചയിന്മേൽ ശക്തിമത്തായ ഒരു പ്രഹാരം ഏല്പിച്ചു്, അതിനെ തെററി ചുഴററി ആകാശമണ്ഡലത്തിൽ ഭ്രമണംചെയ്യിച്ചു. അപ്പോഠ വീണ്ടും പ്രേക്ഷകരുടെ ഇടയിൽ നിന്നു് ഹർഷാരവം മുഴങ്ങി. അനന്തരം എല്ലാം ശാന്തമായി. കട്ടൻരാജാവു ജാള്യതയോടെ പിൻവാങ്ങി. ഉദയനനു് രത്നഖചിതമായ പിടിയോടും വെള്ളിഉറയോടുംകൂടിയ ഒരു വിശിഷ്ടമായ ഖഡ്ഗം രാജസമ്മാനമായി ലഭിച്ചു.

അടുത്തരംഗം ചോടും അടവുമായിരുന്നു. ശരീരമാസകലം തൈലലേപനം ചെയ്തു്, അരച്ചുട്ടയും അതിന്മീതെ കച്ചയും ചുററിക്കെട്ടികൊണ്ടു് ഒരു യുവാവു രംഗപ്രവേശം ചെയ്തു. അയാഠ നിരായുധനായിരുന്നു. തൊലിയിൽ സാമാന്യം പഴുപ്പുനിറം തട്ടിത്തുടങ്ങിയിട്ടുള്ള ഒരു വലിയ നേന്ത്രപ്പഴം, അയാഠ വലതുകരത്തിൽ ആയുധമായി ധരിച്ചിരുന്നു. അത്ഭുതപൂർവ്വമായ പ്രസ്തുതദർശനത്താൽ കാഴ്ചക്കാർ വിസ്മയംപൂണ്ടു. ഉടൻ തന്നെ

ഖഡ്ഗപാണിയായ മറെറാരു യോദ്ധാവു നേന്ത്രഫലായുധനോട്ട് ഏററു. പ്രതിപക്ഷി അയാളുടെ ഓരോ അവയവം പ്രതി ഏല്പിച്ച ഖഡ്ഗപാതങ്ങൾ ഒന്നൊഴിയാതെ അയാൾ പഴംകൊണ്ടു തടുത്തു, ക്ഷതബാധയിൽനിന്നു് ഒഴിഞ്ഞു, ചോടുമാറി അടവുകൾ പ്രയോഗിച്ചുകൊണ്ടു നിന്നു. പഴത്തിൻെറ ചർമ്മത്തിനു ചുരുക്കം ചിലപോറലുകൾ സംഭവിച്ചുവെന്നല്ലാതെ മററു യാതൊരു ഹാനിയും നേരിട്ടില്ല. വിസ്മയജനകമായ ഈ കാഴ്ച പ്രേക്ഷകരെ അത്യധികം രസിപ്പിച്ചു. രാജാവു ജേതാവിനെ സമീപത്തുവിളിച്ചു പേരെന്തെന്നും ദേശം ഏതെന്നും മററും ചോദിച്ചു; അപ്പോൾ അഞ്ജലീബന്ധത്തോടുകൂടി അയാൾ ഇങ്ങനെ അറിയിച്ചു:—"പന്തീരാണ്ടുകാലമായി തിരുമനസ്സിലെ തൃക്കൈച്ചെലവിൽനിന്നു കാടികുടിച്ചു നിലംപൊത്തിക്കിടക്കുന്ന കണ്ടൻ."

രാജാവു് ആശ്ചര്യപാരവശ്യത്തോടേ അയാളെ വീണ്ടും സൂക്ഷിച്ചുനോക്കി മന്ദഹസിച്ചു. ആ വേഷത്തിൽ കണ്ടൻനായരെ അവിടുന്നു തിരിച്ചറിഞ്ഞില്ല. രാജവു പ്രീതനായി ആ യോദ്ധാവിൻെറ രണ്ടു കൈകൾക്കും വീരശൃംഖല നൽകി. ജനങ്ങൾ ഏതാനും നിമേഷം തുടരെ ഹർഷാരവം മുഴക്കി.

അശ്വമത്സരമായിരുന്നു അടുത്തു നടന്നതു്. ആ മത്സരത്തിൽ ഉദയനകുമാരനും കണ്ടൻനായരും സമ്മാനാർഹരായി. കട്ടൻ രാജാവിനു് ഇക്കുറിയും തോൽവി പററി.

ഗജപരീക്ഷയായിരുന്നു അവസാനരംഗം. ദുസ്സ്വഭാവിയും കോപിഷ്ഠനും അനുസരണയില്ലാത്തവനും ആയ "മൃത്യുഞ്ജയൻ" എന്നൊരു ഗംഭീരനായ യുവഗജമാണു പരീക്ഷണത്തിനു് ആനയിക്കപ്പെട്ടതു്. ഗജപരീക്ഷയിൽ മത്സരിക്കുവാൻ മാതംഗശാസ്ത്രജ്ഞന്മാർ പലരും കേരളത്തിന്റെ നാനാഭാഗങ്ങളിലും നിന്നു വന്നുകൂടിയിരുന്നു. അക്കൂട്ടത്തിൽ പതിനൊന്നുപേർ മുമ്പോട്ടു വന്നു. അവരിൽ നമ്പൂരിയും നായരും സാമന്തനും ക്ഷത്രിയനും, ഈഴവനും, നസ്രാണിയും, ജോനകമാപ്പിളയും ഉൾപ്പെട്ടിരുന്നു.

ആഗതരായ മാതംഗശാസ്ത്രജ്ഞരിൽ ഒരാൾ ഒരു വളർവടിയുമായി, മൃത്യുഞ്ജയനെ അടച്ചിരുന്ന പഞ്ജരത്തെ സമീപിച്ചു. ആന അയാളെ കണ്ടതായ ഭാവം പോലും പ്രദർശിപ്പിച്ചില്ല. ആ വിദ്വാൻ കൂടുതുറന്നു സധൈര്യം അകത്തു കടന്നു. അപ്പോൾ കൊമ്പൻ തുമ്പിക്കരം നീട്ടി ആ ശാസ്ത്രജ്ഞനെ പിടിക്കുവാൻ ശ്രമിക്കുന്നതു കണ്ടു ജനങ്ങൾ അന്ധാളിച്ചു. ആ സന്ദർഭത്തിൽ അയാൾ വളർവടി കൊണ്ടു തുമ്പിക്കൈയ്യുടെ അഗ്രത്തിൽ ലഘുവായ ഒരു പ്രഹരം ഏല്പിച്ചു. ആ ഘട്ടത്തിൽ ആന ഒന്നു് അമറി. കരാഗ്രം അതേ നിലയിൽ ഉയർത്തിപ്പിടിച്ചു കൊണ്ടു നിലയായി. ഏതാനും നിമേഷം രണ്ടുപേരും പരസ്പരം നോക്കിക്കൊണ്ടു് അതേ നിലയിൽനിന്നു. പ്രസ്തുതകാഴ്ചയിൽ കാണികൾ അത്ഭുതം പൂണ്ടു. അല്പനേരം കഴിഞ്ഞു്, അയാൾ തുമ്പിക്കരത്തിന്റെ മറുഭാഗം നോക്കി ഒരു അടികൊടുത്തു. ഉടൻതന്നെ വലുതായ ആശ്വാസപ്രകടനത്തോടുകൂടി ഗജം

തുമ്പികൈയ്യു് നിലം പതിപ്പിച്ചു. പിന്നീടു് അയാറം കൂട്ടവിട്ടു പുറമേ പോയി ഗജപരീക്ഷയിൽ നിന്നു പിൻവാങ്ങി.

അടുത്തമാത്രയിൽ മററൊരാറം ഒരു അങ്കുശവുമായി കൂട്ടിലേക്കു കയറി, ഗജരാജൻെറ കണ്ണുകളിലും ഭ്രൂമദ്ധ്യത്തിലും സൂക്ഷിച്ചുനോക്കി. കരിവീരൻ മുൻകാലുകറംനീട്ടി നമ്രശിരസ്സായി നിലകൊണ്ടു. ആന അയാളെ കൊമ്പുകളാൽ കോരിയെടുത്തു കൊലചെയ്യാനുള്ള ഒരുക്കമാണെന്നു ജനങ്ങറം ശങ്കിച്ചു. എന്നാൽ ആന അതേ നിലയിൽ തന്നെ പ്രണമിച്ചു കൊണ്ടു നിന്നതേ ഉള്ളു. ഗജത്തിൻെറ ക്ഷീണം കണ്ടു് ആഗതൻ അതിൻെറ മസ്തകത്തിലും മററും മെല്ലെ തലോടി. അതോടുകൂടി കൊമ്പൻ നീണ്ടുനിവർന്നു് എഴുന്നേററുനിന്നു തുമ്പിക്കരംകൊണ്ടു ലീലകറം ആരംഭിച്ചു. ആ മാതംഗശാസ്ത്രജ്ഞൻ, ഉടനെ കൂട്ടവിട്ടു പുറത്തിറങ്ങി, ആനയെ കൈയ്യുകൊണ്ടു മാടിവിളിച്ചു. ഗജം അയാളെ അനുസരിച്ചു പുറത്തേക്കുവന്നു. രംഗവാസികറം യാതൊരു ശബ്ദവും പുറപ്പെടുവിക്കാതെ യഥാസ്ഥാനങ്ങളിൽ നിശ്ചേഷ്ടരായിനിന്നു. ആന പിന്നിലും അയാറം മുന്നിലുമായി ഏതാനും അടി ദൂരം നടന്നു; അനന്തരം തോട്ടി താഴത്തുവച്ചിട്ടു", അയാറം ഒരു വാഴപ്പഴം ഗജത്തിൻെറ വായിലേക്കു നിക്ഷേപിച്ചു. കൊമ്പൻ ആ പഴം ഹൃദ്യമായി അനുഭവിച്ചിട്ടു സന്തുഷ്ടചിത്തനായി, ശാന്തയായ ഒരു ഗോവിനെപ്പോലെ നിലകൊണ്ടു. ആ ഘട്ടത്തിൽ വളർവടി എടുത്തു് അയാറം ആനയുടെ പിൻകാലിൽതട്ടി. അപ്പോറം ആന ആ കാൽ സോപാനവൽ

ഉയർത്തികൊടുത്തു. അയാഠം ആ കാലിൽ ചവുട്ടി വാലിൽ പിടിച്ചു, കുതിച്ചുചാടി, ആനപ്പുറത്തു് ആ സനം ഉറപ്പിച്ചു. ആ പതനത്തിൽ പ്രേക്ഷകരുടെ മുഖങ്ങളിൽ അത്ഭുതപതാകകഠം പാറികൊണ്ടിരുന്നു. അയാഠം കച്ചക്കയറിൻെറ ഇടയിൽ, തൻെറ കാലുകളുടെ പെരുവിരലുകഠം കടത്തി, ഗജകർണ്ണങ്ങളെ സ്പർശിച്ചുകൊണ്ടു്, അതിനെ കൃത്രിമപ്രാകാരം വരെ മെല്ലെ നടത്തി. അതുപോലെ തന്നെ കൂടുവരെ തിര്യെ യാത്രയും നടത്തി; ആനയെ, അയാഠം തന്നെ കൂട്ടിൽക്കയററി തളച്ചു. അനന്തരം ആ മാതംഗവിദ്യാചതുരൻ രാജസന്നിധിയിൽ ഹാജരായി അഞ്ജലീബന്ധത്തോടെ നിലയായി. തൻെറ സവിധത്തിൽ സമ്മാനാർഹനായി വന്നു നിൽക്കുന്ന വീരൻ ഉദയനകുമാരനാണെന്നു രാജാവു നേരത്തെ തന്നെ മനസ്സിലാക്കിയിരുന്നു.

“ഉദയനൻ ഇവിടെ നിൽക്കു. മററ് ഒൻപതുപേരും എന്തു ചെയ്യുന്നു എന്നു നോക്കാം.” എന്നു രാജാവു പ്രസന്നവദനായി കല്പിച്ചു.”

മററുവീരന്മാർ ഓരോരുത്തരായി ഗജത്തെ സമീപിച്ചു. എന്നാൽ അവരിൽ എട്ടുപേർക്കും കൂടുതുറന്നു് അകത്തു കടക്കുവാൻപോലും ധൈര്യം ഉണ്ടായില്ല. പുറമേ നിന്നു വളർവടി ഓങ്ങി ചില ചട്ടങ്ങഠം ചെയ്തുവെങ്കിലും മൃത്യുഞ്ജയൻ അതൊന്നും ഗൌനിച്ചതേ ഇല്ല.

ഒൻപതാമൻ കൂടുതുറന്നു നിർഭയം അകത്തുകയറി. അയാഠം വളർ ഓങ്ങികൊണ്ടു് ആനയോടു് അടുത്തു. ഉടൻതന്നെ തുമ്പികൈ ഉയർത്തിപ്പിടിച്ചു് അത്യുച്ചത്തിൽ രോദനം ചെയ്തുകൊണ്ടു്, ആന പിൻകാലുകളി

ന്മേൽ, ഒരു നായ് ഇരിക്കുന്നതുപോലെ ഇരുന്നു. അപ്പോൾ അയാൾ പിൻഭാഗത്തുചെന്നു് ആ മൃഗത്തിന്റെ പൃഷ്ഠഭാഗത്തു മെല്ലെ ഒരു താഡനം ഏല്പിച്ചു. തത്സമയം അതു് എഴുന്നേററുനിന്നു. അതിന്റെശേഷം അയാൾ പുറത്തേക്കുവന്നു് ആനയെ പേർചൊല്ലിവിളിച്ചു. മൃത്യുഞ്ജയൻ തുമ്പിക്കൈ ഉയർത്തിപ്പിടിച്ചുകൊണ്ടു കൂട്ടിനു പുറത്തുവന്നു. ഹസ്തിശാസ്ത്രജ്ഞൻ ആനയുടെ ഉടലിൽ പല ഭാഗത്തും തലോടികൊണ്ടു് ഒരു കരിമ്പിൻ കുന്തം അതിന്റെ ഹസ്തത്തിൽ ഏല്പിച്ചു. ആന കരിമ്പു കടിച്ചു ഭക്ഷിച്ചുതുടങ്ങി. ആ സന്ദർഭത്തിൽ പിൻകാലുകളിൽ ഒന്നിനെ ഉയർത്തിച്ചു, അതുവഴി അയാൾ ആനപ്പുറത്തുകയറി, നിശ്ചിതദൂരം സവാരിചെയ്തു മടങ്ങിപ്പോന്നു. കൂട്ടിന്റെ സമീപത്തുവന്നപ്പോൾ ഗജവീരൻ സ്വയം വസതിയിൽ പ്രവേശിച്ചു ശാന്തനായി നില ഉറപ്പിച്ചു. അപ്പോൾ ആനക്കാർ കൂടു് അടച്ചുപൂട്ടി. വിജയിയായ ആ ശാസ്ത്രജ്ഞനും രാജസന്നിധിയിൽ ഹാജരായി. രാജാവു് അയാളുടെ സുപരിചിതമായ മുഖത്തു സൂക്ഷിച്ചുനോക്കി അർത്ഥഗർഭമായ ഒരു മന്ദസ്മിതംതൂകി. അയാൾ കണ്ടൻനായരായിരുന്നു. സ്വർണ്ണത്തിൽ പണിഞ്ഞു് ഇണക്കി രത്നങ്ങൾ പതിച്ചിട്ടുള്ള മൃഗരാജമുഖത്തോടുകൂടിയ ഒരു വടി, ഉദയനനു രാജാവു സമ്മാനിച്ചു. ആ ആനയുടെ വിലയായ ഒരു നൂററിഒന്നു വരാഹൻ കണ്ടൻനായർക്കും സമ്മാനിച്ചു.

മത്സരങ്ങൾ പൂർത്തിയായശേഷം ദീപകാഴ്ചയും കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. ഇങ്ങനെ രജതോത്സവത്തിന്റെ ചടങ്ങുകൾ നിലച്ചു.

# അദ്ധ്യായം ൮.

## റാണിയും ഉദയനനും

രജതോത്സവം പ്രമാണിച്ചു പറവൂർ രാജധാനിയിൽ വന്നെത്തിയശേഷം ഉദയനകുമാരൻ കൊട്ടാരത്തിൽ തന്നെ താമസിച്ചു. തന്നിമിത്തം റാണി മുതലായവർക്കു കുമാരന്റെ വിയോഗം നിമിത്തം നേരിട്ട ദുഃഖത്തിന്നു ശമനം സംഭവിച്ചു. ഓരോ ദിവസവും നടത്തപ്പെട്ട മത്സരപരീക്ഷകളിൽ പ്രശംസാർഹമായ വിജയം നേടിയ രാജകുമാരനോടു റാണിക്കു ശൈശവം മുതൽ തോന്നിയിട്ടുള്ള വാത്സല്യം ശതഗുണീഭവിച്ചു. തന്റെ ബാല്യസഖനും, സതീർത്ഥ്യനും പ്രേമഭാജനവുമായ ഉദയനൻ ഊഹാതീതങ്ങളായ ഗുണഗണങ്ങൾക്കു വിളനിലമായ സർവ്വകലാവല്ലഭനാണെന്നും, ജന്മനാൽതന്നെ മഹത്വം അദ്ദേഹത്തിനു സ്വായത്തമായിട്ടുണ്ടെന്നും, രജതോത്സവകാലത്തു് ആ യുവാവു പ്രദർശിപ്പിച്ച നിസ്തുല വൈഭവത്താൽ കൌസല്യാദേവിക്കു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ടു്. ഇക്കാരണവശാൽ കുമാരിയുടെ സ്നേഹബഹുമാനങ്ങൾ പൂർവ്വാധികം ബലതരവും അഭേദ്യവും ആയിഭവിച്ചു.

രാജസമ്മാനങ്ങൾ വഹിച്ചുകൊണ്ടു് കണ്ടൻ നായരാൽ അനുഗതനായി ഉദയനൻ നാലുകെട്ടിൽ എത്തിയപ്പോൾ, റാണിയും കൌസല്യാകുമാരിയും തിരിച്ചു വന്നിരുന്നു. തനിക്കു ലഭിച്ച സമ്മാനങ്ങൾ കുമാരൻ റാണിയുടെ സന്നിധിയിൽ വച്ചിട്ടു് ഇങ്ങനെ അറിയിച്ചു:—

"അമ്മേ! എനിക്കു തിരുമേനിയിൽ നിന്നു കിട്ടിയ സമ്മാനങ്ങൾ ഇതാ."

അപ്പോൾ മന്ദസ്മേര വദനയായി റാണി പുത്ര വാത്സല്യത്തോടെ പറഞ്ഞു:—"എന്റെ അപ്പന് ആനയിൽ ഇത്ര പഴക്കം ഉണ്ടെന്നു ഞങ്ങളാരും നിനച്ചിരുന്നില്ല. കുതിരപ്പുറത്തു കയറി ഓടിച്ചു് ആ വലിയ മതിൽ ചാടിക്കടന്നതു് അത്ഭുതംതന്നെ. ആ കുട്ടന വീഴ്ചയാൽ നല്ല കേടുപററിയിരിക്കും. എന്റെ അപ്പൻ ഈ വക അഭ്യാസങ്ങൾക്കു് ആരംഭിച്ചെന്നു കണ്ടപ്പോൾ എന്റെ അന്തരാഗ്നി കത്തി കാളുകയായിരുന്നു. ഞാൻ ഈശ്വരനെ ധ്യാനിച്ചുകൊണ്ടിരുന്നു. അപ്പൻ എല്ലാററിലും ഒന്നാമനായി ജയിക്കുകയും ചെയ്തു.

ഉദയ:—"അമ്മയുടെയും മററും പ്രാർത്ഥനയാൽ എനിക്കു സിദ്ധിച്ച വിജയമാണു്. എന്റെ വൈഭവം ഒന്നുംകൊണ്ടല്ല."

റാണി:—"ആ കുട്ടൻ എന്റെ അപ്പന്റെ നേരെ വീശി ഓങ്ങിയ വാളിന്റെ മുഴക്കം കേട്ട ഞങ്ങൾ ഞെട്ടിപ്പോയി. അപ്പോൾ കൌസല്യയുടെ മുഖം കാണേണ്ടതായിരുന്നു.

ഉദയ:—"ഞാൻ വാളും പരിചയും കൊണ്ടാണല്ലൊ തടുത്തുനിന്നതു്. ഒരാൾ ഒരു പഴംകൊണ്ടു് വാളിനാലുള്ള വെട്ടുകൾ തടുത്തു പഴത്തിന്റെ തൊലിയ്ക്കു പോലും മുറിവു പററിക്കാതെ ചോടുവച്ചു നിൽക്കുന്നതു് അമ്മ കണ്ടിട്ടില്ലേ?

റാണി:—"കണ്ടു കണ്ടു നമ്മുടെ കണ്ടൻ നായർ ആണു് അതെന്നു ചിലർ പറഞ്ഞപ്പോഴേ മനസ്സിലായുള്ളു. പടയിലേവേഷം കണ്ടാൽ അതിപരിചയം ഉള്ളവരെയും ചിലപ്പോൾ തിരിച്ചറിവാൻ പ്രയാസ

കണ്ടൻ നായരുടെ പക്കൽ ഈ വക വിദ്യകൾ ഉണ്ടെന്നു് ആരറിഞ്ഞു? അയാൾ ആൾ അസാമാന്യൻ.”

ഉദയ:––“അതിനു സംശയമില്ല. ഏതായാലും അയാൾ ഇവിടെ വരാൻ ഇടയായതുതന്നെ വലിയ ഭാഗ്യം.

റാണി:––“അയാളെ കിട്ടിയതു് എന്റെ ഭാഗ്യം. അപ്പനു് ഒരു തുണയായി. വളരെ വളരെ വിശ്വസ്തൻ. ഈ വക മുറകൾ എല്ലാം ചെറുപ്പംമുതൽ അഭ്യസിച്ച ഒരു യോദ്ധാവാണു്. സംശയമില്ല.”

ഉദയ:––“ഒരു നിമേഷമെങ്കിലും കണ്ടൻ നായർ എന്നെ പിരിഞ്ഞുനിൽക്കാറില്ല. എവിടെ പോയാലും കൂടെ അയാൾ ഉണ്ടു്. രാത്രിയിൽ ഉറങ്ങുമ്പോഴും എന്റെ കട്ടിലിനു സമീപം തറയിൽ അയാൾ കിടക്കും. രാത്രിയിൽ മിക്കവാറും ഉറക്കം ഇളച്ചു് എന്നെ കാക്കുകയാണെന്നു തോന്നുന്നു.”

റാണി:––“കണ്ടൻ നായരെ, ഒരു പടത്തലവനായി പതിക്കാൻ തിരുമനസ്സിലേക്കു് അറിയിക്കാം, കുഞ്ഞു രണ്ടു മൂന്നു ദിവസം ഇവിടെ താമസിച്ചു വിശ്രമിച്ചിട്ടു തോട്ടുംമുഖത്തേക്കു പോയാൽമതി.”

ഉദയ:––“അക്കാര്യം തിരുമനസ്സിലെ കല്പന എങ്ങനെയെന്നു് അറിഞ്ഞിട്ടു നിശ്ചയിക്കാം.”

റാണി:––“തിരുമനസ്സിലേക്കു് അപ്പന്റെ പേരിൽ പുത്രനേപ്പോലെ കൂറു് ഉണ്ടു്. തിരിച്ചു് എഴുന്നള്ളട്ടെ. പുത്തൻ തോപ്പു കൊട്ടാരം അപ്പന്റെ ഇരിപ്പിനും കിടപ്പിനുമായി ഏർപ്പാടുചെയ്യാം. പകർച്ച ഓപ്പള്ളിയിൽ നിന്നു് അങ്ങോട്ടു് അയ

ക്കാൻ ശട്ടംകെട്ടാം. അപ്പൻ കുറെ ദിവസമെങ്കിലും കൊട്ടാരത്തിൽ താമസിച്ചിട്ടു വേണം പുറപ്പെടാനെന്നു ദേവി ശാഠ്യം തുടങ്ങിയിട്ടുണ്ട്.

ഉദയനൻ മന്ദസ്മിതംതൂകി മൌനമുദ്രപൂണ്ടു നിന്നു അപ്പോൾ റാണി കണ്ടൻ നായരെ അവിടെ വരുത്തി അയാൾക്കു കിട്ടിയ സമ്മാനം പരിശോധിച്ചു. എന്നിട്ട് ഇങ്ങനെ കല്പിച്ചു:—"നാം ഇത്രത്തോളം കണ്ടനെക്കുറിച്ചു കരുതിയിരുന്നില്ല. ഈ വക വല്ലതും നേരത്തെ അറിഞ്ഞിരുന്നുവെങ്കിൽ ഒരു പടത്തലവനാക്കുവാൻ പ്രയാസം ഇല്ലായിരുന്നു. ഇനിയും ആവാം."

കണ്ടൻ നായർ അഞ്ജലികൂപ്പി അറിയിച്ചു:—"എല്ലാം തിരുമനസ്സിലെ കൃപ. ആ കൃപകൊണ്ടുതന്നല്ലൊ അടിയൻ കരിക്കാടി കഴിയുന്നു."

റാണി:—"ആകട്ടെ. ഒരു പടത്തലവനായി പതിച്ചാൽ വിരോധമുണ്ടോ?"

കണ്ടൻ:—"കൊച്ചു തമ്പുരാന്റെ കൂടെയെങ്കിൽ അടിയൻ ഏതു വൈതരണിയിലും പോകാം. അവിടത്തെവിട്ടു നില്ക്കുന്നതു് അടിയനു വലിയ വേദന."

രാജാവു തിരിച്ചു് എഴുന്നള്ളിയശേഷം. റാണിയുടെ ഇംഗിതമനുസരിച്ചു രാജകുമാരന്റെ വാസത്തിനു്, പുത്തൻകോയിക്കൽ കൊട്ടാരത്തിൽ ഏർപ്പാടുചെയ്തു. ഉദയനകുമാരന്റെ അംഗരക്ഷകനായി പത്തു വരാഹൻ ഉടമയിൽ കണ്ടൻ നായരെ ഉദ്യോഗത്തിൽ പതിച്ചിരിക്കുന്നതായും കല്പനയായി.

# അദ്ധ്യായം ൯.

## പ്രേമാർപ്പണം.

ഉദയനൻ പുത്തൻതോപ്പുകൊട്ടാരത്തിൽ വാസം ആരംഭിച്ചതിന്റെ മൂന്നാംനാൾ സായാഹ്നത്തിൽ, സ്വസ്ഥനായി ആരാമത്തിൽ ഉലാത്തുകയായിരുന്നു. ആ സന്ദർഭത്തിൽ വൃക്ഷങ്ങളുടെയും പടർപ്പുകളുടെയും മറവു പററി, യൌവ്വനാരൂഢയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ സന്നിധിയിൽ വന്നെത്തി തെല്ലു സങ്കോചത്തോടുകൂടി നിലകൊണ്ടു; കുമാരൻ അവളെ നോക്കി ഇങ്ങനെ ചോദിച്ചു:—"എന്തു്! വിശേഷിച്ചു്?"

അവൾ:—"കൊച്ചുതമ്പുരാട്ടി കല്പനയായിരിക്കുന്നു, മത്സരത്തിൽ കിട്ടിയ സമ്മാനങ്ങൾ തന്നയക്കണമെന്നു്."

ഉദയ:—"അവ ആയുധങ്ങളും മററുമാണു്. നിന്റെ കൈവശം തന്നയച്ചുകൂടാ. വാളും മററും കണ്ടു, നീയ്യു് ഭയപ്പെടും."

അവൾ പുഞ്ചിരി അടക്കിക്കൊണ്ടു പറഞ്ഞു:—"അടിയനു വാൾകണ്ടാൽ പേടിയാവില്ല. ഭദ്രമായി തൃക്കൈയ്യിൽ എത്തിക്കാം."

ഉദയ:—"എന്തായാലും അതു വേണമെന്നില്ല. ഞാൻ തന്നെ അവിടെ കൊണ്ടുചെന്നു കാണിക്കാം. വസ്തുതചെന്നു് അറിയിക്കൂ. മററു വിശേഷം ഒന്നും ഇല്ലല്ലോ."

അവഠ:—"വിശേഷിച്ച് മറെറാന്നും കല്പിച്ചില്ല."

ഉദയ:—"ആകട്ടെ. പൊയ്ക്കൊള്ളൂ. ഞാൻ അങ്ങോട്ടു വരുന്നുണ്ടെന്നു പറഞ്ഞേയ്ക്കൂ."

അവഠ പ്രസന്നവദനയായി അവിടെ നിന്നു മറഞ്ഞു. കുമാരൻ ചിന്താകുലനായി വാപിയുടെ കരയിൽ പുൽത്തകിടിയിൽ ഇരുന്നു. കുമാരിയുടെ അഭിമതം അനുസരിച്ചു, തൻെറ സമ്മാനവസ്തുക്കഠ അന്തഃപുരത്തിലേയ്ക്കു കൊടുത്തയക്കുന്നതു വിഹിതമല്ലെന്നും, താൻതന്നെ നേരിട്ട് അവയേക്കൊണ്ടുപോയി കാണിക്കുന്നതിനു ആക്ഷേപം ഇല്ലെന്നും, സ്വയംചെയ്ത നിശ്ചയത്തിൻെറ ഔചിത്യാനൌചിത്യങ്ങളെ തുലനം ചെയ്യുകയായിരുന്നു. ശൈശവം മുതൽ ഒരുമിച്ചു വളർന്നും, ഒരേവിധം ആഹാരാദികഠ അനുഭവിച്ചും, നിശ്ശങ്കം ബാലലീലകളിൽ ഏർപ്പെട്ടും, സതീർത്ഥ്യരായി വിദ്യാഭ്യാസം ചെയ്തും, രാജകീയഭോഗങ്ങഠ ഭുജിച്ചും, ഒരു കാലത്തും ശിഥിലീഭവിച്ചുപോകുവാൻ ഇടയില്ലാത്ത ബലവത്തായ മൈത്രീബന്ധത്തിൽ ജീവിച്ചുപോന്ന രാജകുമാരിയുടെയും തൻെറയും സൌഹൃദത്തിനു, പ്രായാനുരൂപമായ പകൃതയും ഭാവഭേദവും സംഭവിച്ചിട്ടുണ്ടു്, എന്നുള്ളതു പരമാർത്ഥംതന്നെ. എന്നാൽ തൻെറ പൂർവ്വചരിത്രത്തിൻെറ പലവശങ്ങളും ലോകർക്കു് ഇനിയും അജ്ഞാതമായിരിക്കുന്ന ശോച്യാവസ്ഥ കുമാരൻെറ ഹൃത്തടത്തെ കഠിനമായി പീഢിപ്പിച്ചു. തൻെറ ജനകജനയിത്രിമാരും ബന്ധുജനങ്ങളും സ്ഥിരപ്രജ്ഞയില്ലാത്ത ശൈശവദശയിൽ, തന്നേ കൈവെടിയുവാൻ ഹേതുഭൂതമായ വിധിയുടെ നിഷ്കരുണതയെ അനുസ്മരിച്ചു് ഉദയനൻ

ഉൽക്കണ്ഠാപാത്രമായി. ആ ഘട്ടത്തിൽ, ധീരനായ ആ യുവാവിന്റെ നേത്രങ്ങളിൽക്കൂടി രണ്ടുമൂന്നു ബാഷ്പകണങ്ങൾ ഗളിച്ചു, ശോഭനങ്ങളായ ഗണ്ഡപ്രദേശങ്ങളെ നനച്ചു. ആ സന്ദർഭത്തിൽ—"ഇതു് എന്തൊരു കഷ്ടം! ഈ വിജനസ്ഥലത്തു തനിയേ വന്നിരുന്നു ദുഃഖിക്കുവാൻ എന്തു ബന്ധം?" എന്നിങ്ങനെ ശ്രുതിമധുരമായ സ്വരത്തിൽ കേൾക്കാറായ ഒരു പ്രശ്നത്താൽ, കുമാരൻ ഝടിതിയിൽ ഞെട്ടി ഉണർന്നു നാലുപാടും നോക്കി. അപ്പോൾ തന്റെ ആരാധനാമൂർത്തിയും തേജോമയിയുമായ കൌസല്യകുമാരി മനോഹരവും പരിമള സംയുക്തവുമായ ഒരു പുഷ്പമാല്യം വലതുകരത്തിൽ ഗ്രഹിച്ചുകൊണ്ടു് കന്യകാസഹജമായ വ്രീളാസങ്കോചാദികളോടുകൂടി, മൃദുമന്ദഹാസസമന്വിതയായി തന്റെ സവിധത്തിൽ നിൽക്കുന്ന ചേതോഹരമായ കാഴ്ചയാണു കുമാരൻ കണ്ടതു്. പുളകാഞ്ചിതശരീരനായി ആ യുവാവു സാവധാനത്തിൽ സ്വസ്ഥാനത്തുനിന്നു് എഴുന്നേററു. എന്നിട്ടു് ഇങ്ങനെ പറഞ്ഞു:—"ഇവിടെ വന്നിരുന്നപ്പോൾ അല്പം സുഖംതോന്നി. നേരം വൈകിയതു് അറിഞ്ഞേ ഇല്ല. സമ്മാനം കിട്ടിയ സാധനങ്ങൾ അങ്ങോട്ടു കൊണ്ടുവരാൻ ഉദ്ദേശിച്ചിരിക്കയാണു്."

കൌസല്യ:—"പ്രകൃതംമാററാൻ ശ്രമിക്കേണ്ട. കണ്ണീർ തുളുമ്പിവീഴുന്നതു ഞാൻ കണ്ടു. ഇതു വീരപുരുഷന്മാർക്കു ചേർന്നതല്ല."

ഉദയനൻ:—ദേവി ഇങ്ങനെയോ പറയുന്നതു്? ഉദയനൻ വലിയൊരു നിർഭാഗ്യവാനല്ലേ?"

കൌസല്യ:—"അങ്ങനെ പറയരുതു്. ഇന്നു് അവിടത്തേക്കാൾ പരമഭാഗ്യവാനായി മററാരാൾ ഉണ്ടോ? അവിടത്തെ വൈഭവങ്ങളെപ്പററി ലോകർ വാഴ്ത്തിക്കൊണ്ടിരിക്കുന്നുവെന്നു് എനിക്കു് അറിയാം."

ഉദയ:—"മത്സരത്തിൽ ലഭിച്ച വിജയത്തെക്കുറിച്ചു് ആയിരിക്കും. അതിനു് എനിക്കു വേണ്ട വൈഭവം നൽകിയ അമ്മയ്ക്കും ദേവിയുടെ അച്ഛൻതിരുമനസ്സിലേക്കും ഞാൻ ആജീവനാന്തം കടപ്പെട്ടിരി[illegible]ന്നു [illegible]ങ്കിലും ദേവി പറയുന്നതുപോലെ ഭാഗ്യ[illegible] ഈ [illegible]നിമിഷംവരെ ബോദ്ധ്യംവ[illegible]."



[illegible]ല്യ:—"ഈ വാക്കുകൾ ശരിയെന്നു ഞാൻ സമ്മതിക്കുകയില്ല. അവിടത്തെ വിജയത്തിൽ അനുമോദിച്ചു ഞാൻ ആനന്ദിക്കട്ടെ. സമ്മാനസാധനങ്ങൾ അമ്മവിനെ ഏല്പിച്ചു് അയക്കാഞ്ഞതു നന്നായില്ല. ഞാൻ അവയൊന്നും ശരിയായി കണ്ടില്ല. ആശിച്ചു പറഞ്ഞയച്ചതാണു്."

ഉദയ:—"അവയെല്ലാം അമ്മ തിരുമനസ്സിലെ സന്നിധിയിൽ ആദ്യംതന്നെ കൊണ്ടുപോയിക്കാണിച്ചു. അപ്പോൾ, വേണമെങ്കിൽ ദേവിക്കും കാണാമായിരുന്നു."

കൌസല്യ:—"ആ വീഴ്ച സമ്മതിക്കുന്നു. സാവകാശമായി കണ്ടുകൊള്ളാമെന്നു സമാധാനപ്പെട്ടിരുന്നു. പുത്തൻ തോപ്പുകൊട്ടാരത്തിലേക്കു് അവ കൂടി കൊണ്ടു പോരുമെന്നു ഉദ്ദേശിച്ചില്ല.

ഉദയ:—"കൊണ്ടുപോന്നതല്ല. മററു ചില സാധനങ്ങളോടുകൂടി നമ്മുടെ അമ്മ കൊടുത്തയച്ചതാണു്.

അതിനെന്താ നാളെ രാവിലെ ഞാൻതന്നെ അങ്ങു കൊണ്ടു വന്നു കാണിക്കാം.

കൌസല്യ:—"ആ ബദ്ധപ്പാടു കൂടാതെ കഴിക്കാമെന്നു കരുതി അവളേ പറഞ്ഞയച്ചു; ഇപ്പോൾ ഞാൻ സ്വതന്ത്രയല്ലല്ലൊ,"

ഉദയ:—"ഇനി അഞ്ചുദിവസംകൂടി കഴിഞ്ഞു തോട്ടംമുഖത്തേക്കു പുറപ്പെടേണ്ടിയിരിക്കുന്നു,"

കൌസല്യ:—എന്റെ പ്രസാദൻ പഴയപടികൊട്ടാരത്തിൽ തന്നെ താമസിക്കാൻ ഇടയാകും.

ഉദയ:—"ദേവിയുടെ ആശ സഫലമാകുന്നതിൽ എനിക്കു വൈപരീത്യം ഉണ്ടോ?"

കൌസല്യ:—"കേരളത്തിലേ വീരശ്ശൂരന്മാരായ രാജകുമാരന്മാരുടെ നടുനായകമണിയായ അവിടത്തെ നില ഏതു്? ഈ സാധുവിന്റെ നില ഏതു്?"

ഉദയ:—"വിശേഷണങ്ങൾ വളരെ ഭംഗിയായി. അക്കാര്യമെല്ലാം തെളിയിച്ചു കൊണ്ടുവരേണ്ടിയിരിക്കുന്നു."

കൌസല്യ:—"അച്ഛനു് അവിടത്തോടു് അളവററ വാത്സല്യമുണ്ടു്. അവിടത്തെ ഉയർച്ചയ്ക്കുവേണ്ടി ആവതെല്ലാം ചെയ്യും.

ഉദയ.—"വാത്സല്യത്തിനു കുറവുണ്ടെന്നു് ആരു പറയുന്നു? പ്രസാദന്റെ നിർഭാഗ്യത്തെ ഞാൻ പഴിക്കുന്നു."

കൌസല്യ:—"അടുത്തഭാവിയിൽ സിദ്ധിക്കുവാൻ പോകുന്ന വലുതായ ഉയർച്ചയുടെ പ്രാരംഭമാണു്. ഇപ്പോൾ സിദ്ധിച്ചിരിക്കുന്ന രാജസമ്മാന

എന്റെ പ്രസാദൻ ധീരനാണല്ലോ. സന്തോഷത്തോടേ ഇരിക്കൂ.

ഉദയ:—"നൈരാശ്യം ഉണ്ടായിട്ടില്ല. ഉണ്ടാകകയുമില്ല ഒരു കാര്യവശാൽ അല്പം കണ്ഠിതംഉണ്ടു്."

കൌസല്യ:—"അതെല്ലാം ക്രമേണ ഭേദപ്പെട്ടും. ഞാൻ ഒരു അ... ക്ഷയും കൊണ്ടു പുറപ്പെട്ടിരിക്കയാണു്.

ഉദയനൻ മന്ദസ്മിതപൂർവ്വം ചോദിച്ചു:—"അതു് എന്താണോ?"

കൌസല്യ:—"മറെറാന്നുമല്ല. ഒരു മോഹം. വലിയവീരപരാക്രമണങ്ങൾ നടത്തി രാജസമ്മാനവും ലോകബഹുമാനവും നേടിയ ആൾ അല്ലേ? ഞാനും ഒരു ചെറിയ സമ്മാനം കൊണ്ടു വന്നിരിക്കുന്നു."

ഇങ്ങനെ പറഞ്ഞുകൊണ്ടു കൈയ്യിൽ ഉണ്ടായിരുന്ന പുഷ്പമാല്യം, കുമാരി ഉദയനന്റെ ഗളത്തിൽ അർപ്പണം ചെയ്തു. അപ്പോൾ രാജകുമാരൻ രോമാഞ്ചകഞ്ചുകിയായി പറഞ്ഞു.—"ഈ സമ്മാനം ഏററവും സ്പൃഹണീയം തന്നെ. എങ്കിലും ഇതു മറെറാരുഘട്ടത്തിൽ ലഭിക്കുവാൻ ആശിച്ചിരുന്നതാണു്."

കുമാരി സന്തോഷസംഭ്രമങ്ങളോടുകൂടി പറഞ്ഞു:—"ആ ആശ ഈ നിമേഷം മുതൽ സഫലമായിരിക്കുന്നുവെന്നു. ഞാൻ വിശ്വസിക്കുന്നു. ഈശ്വരൻ നമ്മെ സഹായിക്കട്ടെ. രാവിലെ നാലുകെട്ടിലേക്കു വരണം. ഞങ്ങൾ കാത്തിരിക്കും. നേരം അധികം ആയെന്നു തോന്നുന്നു.

എന്നിങ്ങനെ പറഞ്ഞു, തന്റെ പ്രേമഭാജനമായ സങ്കല്പവല്ലഭനെ ഗാഢമായ അനുരാഗപാരവശ്യത്തോടെ

കൂടി ഗാഢാശ്ലേഷം ചെയ്തു പലവുരു തെരുതെരെ ഗണ്ഡസ്ഥലങ്ങളിലും അധരത്തിലും ചുംബനം നൽകി, സന്തുഷ്ടചിത്തയായ ആ രാജന്യയോഷാമണി കുമാരനെ കടാക്ഷിച്ചു മന്ദസ്മിതം തൂകി. അനന്തരം കൌസല്യാദേവി കൊട്ടാരത്തിലേക്കു പുറപ്പെട്ടു. ഉദയനൻ വിവിധങ്ങളായ മനോവ്യാപാരങ്ങൾക്ക് അധീനനായി ആ സരസ്സിന്റെ കരയിൽ അല്പസമയംകൂടി നിലകൊണ്ടു.

---



## അദ്ധ്യായം ൧൦.

---

### രണ്ടു സുഹൃത്തുക്കൾ

രജതോത്സവ മത്സരങ്ങളിൽ നേരിട്ട പരാജയവും, ആ ഘട്ടത്തിൽ സംഭവിച്ച ഒന്നു രണ്ടു ഭയങ്കര വീഴ്ചകളും നിമിത്തം മനശ്ശരീരങ്ങൾക്ക് ഒന്നുപോലെ പീഡനം സിദ്ധിച്ച കുട്ടൻ രാജാ, വ്യാകുലചിത്തനായി ഏതാനും ദിവസംതൂടരെ രോഗശയ്യയെ അവലംബിക്കേണ്ടിവന്നു. ഉദയനനു സിദ്ധിച്ച അനിതരസാധാരണമായ വിജയവും ലോകബഹുമാനവും അയാൾക്കു പ്രതിനിമേഷം നൽകിക്കൊണ്ടിരുന്ന മനശ്ചാഞ്ചല്യവും, പരാജയവും ശരീരാസ്വാസ്ഥ്യവും മൂലം നേരിട്ട ദുഃഖത്തേക്കാൾ ശതഗുണം ഗുരുതരമായിരുന്നു. തന്റെ സകലവിധ സൌഭാഗ്യങ്ങളെയും ഹനിക്കുവാൻ പര്യാപ്തമായ ഒരു വജ്രസൂചിയാണ് ഉദയനനെന്നു കുട്ടൻ രാജാ തീർമാനിക്കുകയും

യെനകേന പ്രകാരേണയും തന്റെ സവ്വ ശക്തികളും ഉപയോഗിച്ചു്, ആ യുവാവിനെ നശിപ്പിക്കുകയാണു് അപരിത്യാജ്യമായ ആവശ്യമെന്നു്, അയാൾ രോഗ ശയ്യയിൽ കിടന്നുകൊണ്ടു മനഃസാശപഥം ചെയ്യുകയും ചെയ്തു. തന്റെ ഹീനമായ ഉദ്ദേശം സാധിക്കുവാനുള്ള മാർഗ്ഗത്തെക്കുറിച്ചു്, അയാൾ ഓരോ വിധ മനോരാജ്യത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ, ആപ്ത സുഹൃത്തായ ഉക്കണ്ട വാര്യർ എന്ന യുവാവു് അവിടെ വന്നുചേർന്നു.

ആഗതനായ സ്നേഹിതനെ ശയ്യാതലത്തിൽ തന്നെ ഇരുത്തിയശേഷം കുട്ടൻ രാജാവു പറഞ്ഞു:—

"എന്റെ ഉക്കണ്ടാ! തീരെ സുഖമില്ല. എന്താണു് ഇതു വരെ ഇങ്ങോട്ടുവരാതിരുന്നതു്? ഇങ്ങനെയോ നിങ്ങളുടെ സ്നേഹം?"

ഉക്കണ്ട:—"വരാതിരുന്നതു കുറ്റംതന്നെ. വൃഥാകാലക്ഷേപം അല്ലായിരുന്നു. കുട്ടനുവേണ്ടിത്തന്നെ ബദ്ധപ്പെടുകയായിരുന്നു. അതു വല്ലതും നിങ്ങൾ അറിയുന്നുണ്ടോ?"

കുട്ടൻ:—"എന്തൊക്കെ വിശേഷം? ഉദ്ദേശിച്ചകാര്യം അടുത്തെങ്ങാൻ സാധ്യമോ?"

ഉക്കണ്ട:—"അതിനെന്തു വിഷമം? ആ ശനി ഇവിടം വിട്ടു തോട്ടുംമുഖത്തേക്കു പോയ്ക്കൊള്ളട്ടെ. അപ്പോൾ കാണാം വൈഭവം."

കുട്ടൻ:—"ആയുധം കൊണ്ടു് ഒന്നും അവനെ ജയിക്കാൻ തരമില്ല്യാ. അതു വെളിപ്പെട്ടുവല്ലൊ. എത്രയും ഗോപ്യമായിരിക്കയും വേണം. രാജാവു് അറിവാൻ ഇടയായാൽ അപായം."

ഉക്കണ്ട:—"ഒരു ശങ്കയും വേണ്ട. നല്ല ഉപായം കണ്ടു പിടിച്ചിട്ടുണ്ട്."

കുട്ടൻ—"അതു് എന്തെന്നു പറയരുതേ! ഞാൻകൂടെ കേട്ടു കൊള്ളട്ടെ."

ഉക്കണ്ട—"കുട്ടൻ എന്നു് ആലുവായ്ക്കു് ഇണ്ടു്?"

കുട്ടൻ—"യാത്രയ്ക്കുതക്ക സുഖായിട്ടില്ല്യ. കതിരപ്പുറത്തു നിന്നുവീണവീഴ്ച കണക്കിനു പററിയിട്ടിണ്ടു്. പുറത്തു് ആരോടുംപറഞ്ഞില്ല്യെന്നേ ഉള്ളു. ഉക്കണ്ട നോടു തുറന്നുപറഞ്ഞേക്കാല്ലൊ."

ഉക്കണ്ട—"പുറത്തു ആരോടും പറയുകയുംവേണ്ട. വല്ല വിധവും മഞ്ചലിൽ എങ്കിലും വേഗം അവിടെ എത്തിക്കൊള്ളു. ഞാനുംകൂടെ പുറപ്പെട്ടേക്കാം."

കുട്ടൻ—"ഉക്കണ്ടനേക്കൂടാതെ ഞാൻ യാത്രയില്ല്യ. കഷായത്തിന്റെ അവധികഴിയട്ടെ. രണ്ടുനാലുംകൂടി. ഒരു നെയ്യു് കാച്ചിയതുകൂടെ കൊണ്ടുപൊയ്ക്കൊള്ളാം."

ഉക്കണ്ട—"അതുമതി. അങ്ങനെതന്നെ. ഒരു കാര്യം പറവാൻ വിട്ടുപോയി. ഉദയനൻ ഇളയരാജാവിന്റെ പദവിയിൽ പുത്തൻതോപ്പു കൊട്ടാരത്തിൽ പാർപ്പാണു്. ആളുകളും അകമ്പടിക്കാരും ഒക്കെ ധാരാളം. കൊട്ടാരത്തിലെ നീർക്കാപ്പുവിചാരിപ്പു കണ്ടനെ അംഗരക്ഷകനായി വച്ചിരിക്കുന്നു."

കുട്ടൻ—"എല്ലാം പുതുമതന്നെ."

ഉക്കണ്ട—"അതുമാത്രമോ? ഇന്നലെ മറെറാരു വിശേഷംകൂടെ"

കുട്ടൻ—"അതെന്തു്?"

ഉക്കണ്ട—"ഇന്നലെ മംഗല്യമാല്യം അണിയിച്ചുകഴിഞ്ഞു. കഥയില്ലാത്ത രാജകുമാരി ഉദയനന്റെ കഴുത്തിൽ ഒരു പൂമാലചാർത്തിപോലും."

കർണ്ണാരുന്തുദമായ പ്രസ്തുത വാർത്താശ്രവണത്താൽ രുഷ്ടനായിച്ചമഞ്ഞ കുട്ടൻരാജാവുപറഞ്ഞു:—
"ആകട്ടെ. നിവൃത്തി ഉണ്ട്. കുമാരിയോടു പകരം ചോദിച്ചുകൊള്ളാം. ഈ വാർത്ത എങ്ങനെകിട്ടി."

ഉക്കണ്ട—"കുമാരിക്കു രണ്ടുതോഴിമാരുണ്ട്. അമ്മുവെന്നും നാണിയെന്നും. അമ്മു വലിയകള്ളി. നാണിപാവം. നാണിമുഖേന അറിവുകിട്ടി."

കുട്ടൻ—"അങ്ങനെയെങ്കിൽ അവൾക്കു വല്ലതും കൊടുക്കണം. അപ്പോഴപ്പോൾ നടക്കുന്നകാര്യങ്ങൾ നമ്മേ അറിയിക്കട്ടെ. അതുകൊണ്ടു വളരെ പ്രയോജനം ഉണ്ട്."

ഉക്കണ്ട—"അതുനന്ന്. അവൾ സാധു. വലിയകാര്യമായി കരുതിക്കൊള്ളും. കണ്ടാലും ഇഗ്ഗിഭേദം. ഗോപ്യത്തിൽവന്നും പോയും ഇരിക്കയും ചെയ്യും. അങ്ങനെ, ഒരിക്കലും നമ്മേ വിട്ടുപോകയുംഇല്ല."

അനന്തരം കുട്ടൻരാജാവു തന്റെ ശയ്യയുടെ അടിയിൽനിന്ന് ഒരു ജാളിക വലിച്ചെടുത്ത് അഴിച്ച് അതിൽനിന്നു പത്തുവരാഹൻ എടുത്ത് ഉക്കണ്ടവാര്യരെ ഏല്പിച്ചു; അടുത്തദിവസംതന്നെ അയാളെ വീണ്ടും കാണണമെന്നു പറഞ്ഞാണു യാത്രഅയച്ചത്. പിന്നീട് ഒരു ദീർഘനിശ്വാസത്തോടുകൂടി ആ യുവാവു ശയ്യയിലേക്കു പതിച്ചു.

# അദ്ധ്യായം ൧൧.

---

## വനത്തിലെ സരസ്സിൽ.

ഉദയനനും കുട്ടൻരാജാവും അവരവരുടെ പാളയങ്ങളിൽ തിരിച്ചു് എത്തിയിട്ടു സുമാർ ഒരു വാരം തികഞ്ഞിരിക്കുന്നു. ദിവസംതോറും സായാഹ്നത്തിൽ കുട്ടൻരാജാ അശ്വാരൂഢനായി തോട്ടുംമുഖത്തുചെന്നു് ഉദയനനെ സന്ദർശിക്കുക സാധാരണമായിത്തീർന്നിരിക്കുന്നു. അവർ രണ്ടുപേരുംകൂടി കുറെദൂരം കുതിരസ്സവാരി ചെയ്യുക പതിവാണു്. ഈ വിനോദയാത്രകളിൽ കണ്ടൻനായർ രാജകുമാരനെ അനുഗമിക്കുക സാധാരണമായിരുന്നു. അയാളെ അകററിനിറുത്തുവാൻ കുട്ടൻരാജാവു പല നയോപായങ്ങളും പ്രയോഗിച്ചുനോക്കിയെങ്കിലും ആ ശ്രമം എല്ലാം വിഫലീഭവിച്ചതേയുള്ളു.

തോട്ടുംമുഖത്തുനിന്നു് ഏതാനും നാഴിക കിഴക്കുമാറി ഒരു വനം ഉണ്ടു്. ഒരു ദിവസം രാവിലെ ആ കാട്ടിൽ നായാട്ടു നടത്തുവാൻ പോകണമെന്നു കുട്ടൻരാജാവു നിശ്ചയിച്ചു. ഉദയനനെക്കൂടെ നായാട്ടിനു ക്ഷണിച്ചു. രാജകുമാരൻ വേട്ടയ്ക്കു പോകുവാൻ ഒരുങ്ങി, കണ്ടൻനായരുമായി പുറപ്പെട്ടു.

നായാട്ടിനു വേണ്ട സന്നാഹങ്ങളോടുകൂടി കുട്ടൻരാജാവു ക്ലിപ്തസമയത്തു തോട്ടിൻമുഖം പാളയത്തിൽ വന്നെത്തി. ഭക്ഷണം പാകംചെയ്യുവാനുംമററുമായി തന്റെ ആൾക്കാർ നേരത്തെ വനത്തിലേക്കു പോയിട്ടുണ്ടെന്നും വേടന്മാർ മുൻകൂട്ടി കാടു വളയുവാൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും ആ യുവാവു സ്നേഹിതനെ അറിയിച്ചു.

അനന്തരം അരച്ചട്ടയും തലക്കെട്ടും ധരിച്ച് ഉദയനനും കണ്ടൻനായരും അവരവരുടെ കുതിരകളിന്മേൽ കയറി കട്ടൻരാജാവിനെ അനുഗമിച്ചു. ഉദിച്ച് ഒരു നാഴിക ഉയർന്നപ്പോഴേക്ക്, അവർ വനത്തിൽ ചെന്നുചേർന്നു.

ഭയാനകമായ ഒരു അരണ്യം ആയിരുന്നു അതു്. അംബരത്തോളം ഉയർന്നു നിൽക്കുന്ന തേക്ക്, ആഞ്ഞിലി മുതലായ വന്മരങ്ങളും, ഇടതൂർന്ന കാറിക്കാടുകളും പടർപ്പുകളും, മുൾച്ചെടികളും പാഷാണഷണ്ണങ്ങളും, ഗഹ്വരങ്ങളും പാറക്കെട്ടുകളും കൌടില്യം പൂണ്ട കല്യകളും നിറഞ്ഞ ആ വിപിനം അന്ധകാരമയവും ഹിംസ്രജന്തുക്കളുടെ നിർബ്ബാധകമായ അഭയസ്ഥാനവും ആയിരുന്നു. മാരുതപ്രവാഹത്താൽ തരുപത്രാദികളിൽനിന്നു പ്രതിനിമേഷം ഉയർന്നുകൊണ്ടിരുന്ന പരുപരാരവവും കുന്നിലും ചരിവിലും പാറക്കെട്ടുകളിലും തട്ടിമുട്ടി ഒഴുകുന്ന കല്യാജലത്തിന്റെ നിരന്തരാരവവും, ഝില്ലിമണ്ഡൂകാദിജീവികളുടെ കർണ്ണാരുന്തുദമായ ബീഭത്സരവവും ശാർദ്ദൂലാദിവന്യമൃഗങ്ങളുടെ ഭീകരഗർജ്ജനങ്ങളും, തരുശാഖകളിലും നികുഞ്ജങ്ങളിലും മററും നിർഭയമായി ചേക്കയിരുന്നു വിഹരിക്കുന്ന നാനാവിധ വിഹഗജാലങ്ങളുടെ വിഭിന്നകൂജിതകോലാഹലവും ആ വനപ്രദേശത്തു നിരന്തരമായി പ്രതിദ്ധ്വനിച്ചുകൊണ്ടിരുന്നു. വേട്ടക്കാർ ഭയങ്കരമായ പ്രസ്തുതവനത്തെ വളഞ്ഞുകഴിഞ്ഞു. മൃഗങ്ങൾ തെററി ഒഴിഞ്ഞു പുറമെ പോകാതെ, ചില താവളങ്ങളുടെ മുഖം നോക്കി വലകൾ കെട്ടി ഉറപ്പിച്ചു കൊണ്ടു കൌശലക്കാരായ ചില വേടന്മാർ ആയുധ

ങ്ങൾ ഏന്തി പതിയിരുന്നു. ഒരു കൂട്ടം വേടന്മാർ വനാന്തരത്തിൽ കടന്നു കാട്ടുകൾ ഒടിച്ചുതകർത്തും പടർപ്പുകൾ വെട്ടിമാററിയും, ആർപ്പുവിളിച്ചും, അട്ടഹാസങ്ങൾ മുഴക്കിയും, കാട്ട് ഇളക്കി. ക്ഷുല്പിപാസാപീഡ മുഴുത്തു, വന്യമൃഗങ്ങളുടെ രുധിരപാനത്തിനും മാംസാശനത്തിനും, ആസക്തിപെരുത്തു, ഭയാനകമായി ഗർജ്ജിച്ചുകൊണ്ടു്, ഒട്ടധികം നായാട്ടുനായ്ക്കൾ വനാന്തരത്തിൽ സർവ്വത്ര വ്യാപരിച്ചു. കാനനജീവികളുടെ സ്വൈരജീവിതത്തിനു് അപ്രതീക്ഷിതമായി ഇങ്ങനെ ഹാനി സംഭവിച്ചു. ഒരിടത്തു് ഒരു ശാർദ്ദൂലം; ഹിംസാലോലനായ ഒരു നായാടിയുടെ നെടുതായുള്ള ഒരു കുന്തംകൊണ്ടു് ഒരു കുത്തു്; മററൊരുവൻെറ രൂക്ഷമായ കരവാളംകൊണ്ടു് ഒരു വെട്ടു്; ബീഭത്സമായ ഒരു ഗർജ്ജനം; കാട്ടുതകർത്തുകൊണ്ടു പ്രാണവേദനയോടുകൂടിയ ഒരു അന്തിമപ്രയാണം; പങ്കസമ്മിളിതമായ ഒരു തടത്തിൽ ഒരു സൃഗാലവീരൻ; പിന്നിൽകൂടി കർമ്മകുശലനായ ഒരു വേട്ടക്കാരൻ പ്രയോഗിച്ച ദാരുണമായ ഒളിയമ്പു്; പ്രാണവേദനയോടെ ഒരു പതിററടി മുമ്പോട്ടുള്ള പാച്ചിൽ; വേടന്മാരുടെ ആർപ്പുവിളിയോടുകൂടിയുള്ള അനുധാവനം; നാനാഭാഗങ്ങളിലും നിന്നുള്ള ശരവർഷം; ദേഹിദേഹത്തെ വിട്ടുപിരിയുവാനുള്ള രൂക്ഷശ്രമത്തിൽ, ആ ഭയങ്കരമൃഗം ചേററിൽ കിടന്നു് ഉരുണ്ടുപിരണ്ടു്, കാണിക്കുന്ന ആ മരണഗോഷ്ടികൾ; ചീറി അടുത്തു മൃഗചർമ്മം ചീന്തി രക്തപാനംചെയ്യുന്ന ശുനകവീരന്മാരുടെ ആ ഹ്ലാനകോലാഹലം; എന്നിപ്രകാരം നായാട്ടിൻെറ ഭീകരവും ദയനീയവുമായ നാനാമുഖരംഗങ്ങൾ തുടരെ

ദ്രാവിർഭവിച്ചു. മദ്ധ്യാഹ്നം ആയപ്പോഴേയ്ക്കു് അനേകം ദുഷ്ടമൃഗങ്ങളും നിരുപദ്രവജീവികളും കൊല്ലപ്പെട്ടുകഴിഞ്ഞു. പച്ചമാംസവും പുതുനിണവും പള്ളനിറയെ കഴിച്ചു വേട്ടപ്പട്ടികൾ, അവിടവിടെകിടന്നു വിശ്രമം ആരംഭിച്ചു. നായാട്ടുകാരുടെ കൈത്തരിപ്പിനും ഒട്ടു ശമനംവന്നു. കുന്നുകൂനയായി അവിടവിടെ വലിയപാറപ്പുറത്തു വലിച്ചുകൂട്ടപ്പെട്ടിരിക്കുന്ന മൃഗജഡങ്ങൾ കണ്ട വേട്ടക്കാരുടെ നേത്രങ്ങൾക്കു സമൃദ്ധിയായ കുളുർമ്മ സിദ്ധിച്ചു. അവർക്കു ക്ഷീണവും ക്ഷുല്പിപാസയും നേരിട്ടു. ഇനിയും അല്പം വിശ്രമം ആവശ്യമെന്നു പ്രമാണികൾ തീരുമാനിച്ചു. സമീപത്തുകൂടി ഒഴുകിക്കൊണ്ടിരുന്ന ചോലയുടെ കരയിൽ, വൃക്ഷച്ഛായാനിബിഡമായ സ്ഥാനംതോറും അവർ കൂട്ടംകൂടി ഇരുന്നു. ചിലർ മാംസം പാകപ്പെടുത്തുവാനും മററു ചിലർ ഭക്ഷണപാനീയങ്ങൾ തയ്യാറാക്കുവാനും ഉദ്യമിച്ചു.

ഈ സന്ദർഭത്തിൽ നായാട്ടുകാരായ അനുയായികളുടെ കൂട്ടത്തിൽനിന്നു വളരെ അകലെ മാറി വിജനമായ ഒരു പ്രദേശത്തു കുട്ടൻരാജാവു, ഉദയനൻ, ഉക്കണ്ട വാര്യർ മുതലായ ഏതാനും സുഹൃത്തുക്കൾ കൂടിയിരുന്നു വിശ്രമിക്കുകയായിരുന്നു. കുട്ടൻരാജാവിൻെറ വസതിയിൽനിന്നു നായാട്ടു പ്രമാണികളുടെ പ്രത്യേകാവശ്യാർത്ഥം കൊണ്ടുവരപ്പെട്ടിരുന്ന പാൽ, കോതമ്പുറവ, പഴയരി മുതലായവ പാകപ്പെടുത്തുന്നതിൽ പ്രധാനപടത്തലവൻെറ മഹാനസപാലന്മാർ വ്യാപരിച്ചുതുടങ്ങി. പാലും ചില പലഹാരങ്ങളും കഴിച്ചശേഷം ആ നായകസംഘം, ഓരോ നർമ്മാലാപങ്ങൾ നടത്തി കുതൂഹല

ചിത്തവൃത്തികളായി സമയംപോക്കി. സ്നാനത്തിനായി അവിടെനിന്നു് അല്പം അകലെയുള്ള ഒരു സരസ്സിൽ പോയാൽ കൊള്ളാമെന്നു് ഉക്കണ്ടവാര്യർ അഭിപ്രായപ്പെട്ടു. ആ സ്ഥലത്തെക്കുറിച്ചുള്ള വിവരങ്ങൾ അറിവാൻ കുട്ടൻരാജാവു താല്പര്യപ്പെട്ടു.—"അവിടെ എന്തു വിശേഷം? ഇവിടെനിന്നു് എന്തു ദൂരം?"

ഉക്കണ്ടൻ.—"കഷ്ടിച്ചു കാൽനാഴിക. മുൻപു ചില ഗഡുക്കളിൽ ഞാൻ അവിടെ പോയി കളിച്ചിട്ടുണ്ടു്."

കുട്ടൻ:—"കാൽ നാഴിക നടന്നു കളിക്കാൻപോകയോ?"

ഉദയനൻ:—"എന്നാൽ കുതിരപ്പുറത്താകാം."

ഉക്കണ്ടൻ:—"വഴി അത്ര സുഖമുള്ളതല്ല. കുതിരയ്ക്കുപോകാൻ വിഷമം ആയിരിക്കും."

കുട്ടൻ:—"അവിടത്തെ വിശേഷം പറഞ്ഞില്ലല്ലോ."

ഉക്കണ്ടൻ:—"ആ സരസ്സിനു ചുററും മനോഹരങ്ങളായ പുഷ്പങ്ങൾ നിറഞ്ഞ കുററിക്കാടുകൾ ഉണ്ടു്. അതിനടുത്തു് ഒരു പാറക്കെട്ടും വെള്ളച്ചാട്ടവും കാണുന്നുണ്ടു്."

കുട്ടൻ:—"വെള്ളച്ചാട്ടത്തിനു് എന്തു് ഉയരം കാണും?"

ഉക്കണ്ടൻ:—"ഉദ്ദേശം ഏഴു് എട്ടടി ഉയരത്തിൽനിന്നു്. സരസ്സിൽ വലിയ ചുഴിയും ഉള്ളൊഴുക്കും ഉണ്ടു്."

ഉദയ:—"അങ്ങനെയാണെങ്കിൽ അത്രടം നടന്നുപോയി കളിച്ചുമടങ്ങാം."

കുട്ടൻ:—"അപ്പോഴേക്കു് ഊണും കാലമാകും."

അവർ സരസ്സിലേക്കു പുറപ്പെട്ടു. അക്കൂട്ടത്തിൽ കണ്ടൻനായരും ഉണ്ടായിരുന്നു. ഉദ്ദേശം അരനാഴികദൂരം

നടന്നപ്പോൾ അവർ ആ സരസ്സിന്റെ സമീപത്തു് എത്തി. ഉൽകണ്ഠവാക്കുകളുടെ വർണ്ണനഎല്ലാം കണക്കിനു പററി. ദൂരനിർണ്ണയം മാത്രം തെററിപ്പോയി എന്നേ ഉള്ളൂ.

പ്രകൃതിയുടെ അകൃത്രിമമായ രാമണീയകത ആ സരസ്സിനും പരിസരപ്രദേശങ്ങൾക്കും സിദ്ധിച്ചിരുന്നു. മരതകവർണ്ണംപൂണ്ട ശോഭായമാനങ്ങളായ പുൽക്കാടുകൾ ആ ജലാശയത്തിന്റെ കരകളെ ആവരണം ചെയ്തിരുന്നു. കരയ്ക്കു് അല്പം മേല്പോട്ടുനീങ്ങി, നാനാവർണ്ണാലംകൃതങ്ങളായ വനകുസുമങ്ങൾ വഹിച്ചുകൊണ്ടുള്ള കുററിക്കാടുകൾ സരസ്സിനെ ചുററി പ്രകൃതിയുടെ കോട്ട പോലെ നിബിഡമായി വളർന്നു നിന്നിരുന്നു. സരസ്സിന്റെ പൂർവ്വഭാഗത്തു ജലത്തോടുതൊട്ടു് അത്യുന്നതമായ ഒരു പാറക്കെട്ടും, അതിൽക്കൂടിയുള്ള സാമാന്യം ശക്തിമത്തായ ഒരു ജലപാതവും കാണപ്പെട്ടു. സ്നാനാശനാദികൾ നിർവ്വഹിക്കുവാൻ സമുചിതമായ സ്ഥാനം തന്നെ അതെന്നു കുട്ടൻരാജാവു് അഭിപ്രായപ്പെട്ടു. ചോറും കറികളും പ്രസ്തുതസ്ഥലത്തേക്കു കൊണ്ടുവരണമെന്നുള്ള ആജ്ഞയും കൊണ്ടു പരിചാരകന്മാർ പുറപ്പെട്ടുകഴിഞ്ഞു.

അനന്തരം വസ്ത്രങ്ങൾമാററി ഓരോരുത്തരായി ജലാശയത്തിലേക്കു ചാടിത്തുടങ്ങി. നീന്തും, തുടിയും തകർപ്പും നീർക്കാങ്കുഴിയും എന്നുവേണ്ട വിവിധങ്ങളായ ജലവിഹാരങ്ങളും അവർ നടത്തി. കണ്ടൻനായർ കരയിൽ അല്പം അകലെ മാറി നിന്നതേ ഉള്ളൂ.

ജലപാതത്തിന്റെ സമീപത്തേക്കു നീന്തിപ്പോകാനായി കുട്ടൻരാജാവു സ്നേഹിതന്മാരെ ക്ഷണിച്ചു. അവർ ആ അഭിപ്രായത്തിനു വിധേയരായി അഹമഹമികയോടെ ഒത്തുനീന്തി ജലപാതത്തിന്റെ സ്ഥാനത്തിനു് അടുത്തു് എത്തി. വെള്ളച്ചാട്ടത്തിന്റെ ശക്തിനിമിത്തം അവിടെ ജലോപരിയും അന്തർഭാഗത്തും പ്രവാഹവും ചുഴിയും ഉണ്ടായിരുന്നു. എങ്കിലും ഉക്കണ്ടവാര്യരും കുട്ടൻരാജാവും അവിടെ ജലാന്തർഭാഗത്തുള്ള ശിലാഖണ്ഡങ്ങളിൽ പാദങ്ങൾ ഉറപ്പിച്ചുകൊണ്ടു സ്നാനംതുടങ്ങി. ഉദയനനും അവരുടെ അടുത്തു് ഒരു പാറക്കഷണത്തിൽപററി നിന്നിരുന്നു. അതിനിടയിൽ നേരമ്പോക്കായെന്ന മട്ടിൽ കുട്ടൻരാജാവു് ഉദയനനെ ഊക്കോടെ, അത്യഗാധമായ ജലപാതസ്ഥാനത്തേക്കു തള്ളിവീഴ്ത്തി. അവിടെ കിണർപോലെ വളരെ ആഴമുള്ള ഒരു ഉൾക്കിണർ ഉണ്ടായിരുന്നു. ഈ രഹസ്യം വാര്യർ സുഹൃത്തിനേ നേരത്തെതന്നെ മനസ്സിലാക്കിയിരുന്നു. നിരന്തരമായ ജലപാതത്താൽ പടുകുഴിയായിത്തീർന്നും, മുട്ടും മുഴകളുമുള്ള കരിങ്കൽപാറകളാൽ ആവൃതമായും, ഇരുന്ന ആ സ്ഥാനം വിസ്താരം കുറഞ്ഞതായിരുന്നു. അതിൽ അകപ്പെടുന്ന മനുഷ്യൻ രക്ഷപ്പെടുകയെന്നതു മിക്കവാറും സന്ദിഗ്ദ്ധപക്ഷം തന്നെ. തള്ളു് ഏററ കുമാരൻ പാതത്തിൽ അകപ്പെട്ടു ചുഴലിയുടെയും ജലപ്രവാഹത്തിന്റെയും ദയയ്ക്കു വിധേയനായി. അവിടെ തനിക്കു നില ഉണ്ടെന്നുള്ള വിശ്വാസത്തോടുകൂടി ഉദയനൻ പാദങ്ങൾ ജലഗർഭത്തിൽ ഉറപ്പിക്കുവാൻ ശ്രമിച്ചതിൽ, യാതൊരു എത്തുംപിടിയും ലഭിച്ചില്ലെന്നുമാത്രമല്ല, ജലപാതത്തിന്റെയും ആവർത്തത്തിന്റെയും ശക്തിയാൽ തലകീഴാ

യിമറിഞ്ഞു, സരസ്സിലെ തറനിരപ്പുവിട്ടു് അഗാധമായ കൊക്കരണിയിൽ ആണ്ടുപോകുകതന്നെ ഉണ്ടായി. അതിനിടയിൽ കുട്ടൻ രാജാവും അനുയായികളും ധൃതിയിൽ അവിടെ നിന്നു പ്രയാണംചെയ്തു.

## അദ്ധ്യായം ൧൨.

കാഷായകഞ്ചുകി.

ഉദയനകുമാരനെ കൂടാതെ സഹചാരികൾ ദ്രുതഗതിയിൽ പോകുന്നതുകണ്ടു സംശയഗ്രസ്തനായി കണ്ടൻനായർ സരസ്സിന്റെ കരയിലേക്കു് ഓടി എത്തി. കാഷായവസ്ത്രധാരിയായ ഒരാൾ, ആ സന്ദർഭത്തിൽ പാറക്കെട്ടിന്റെ മുകളിൽ നിന്നുകൊണ്ടു്, ഒരു ബലവത്തായ പാശത്തിന്റെ അഗ്രം ജലത്തിലേക്കു നിപതിപ്പിക്കുന്നതും, തത്സമയം കൂപത്തിൽ നിന്നു് ഉയർന്നുവന്ന കുമാരൻ കയറിൽ കടന്നുപിടിക്കുന്നതും ആയ കാഴ്ചയാണു് അയാൾ കണ്ടതു്. രജ്ജുവിന്റെ മറേറ അഗ്രം പാറക്കെട്ടിൽ ജ്രുംഭിച്ചുനിന്ന ഒരു ശിലാശാഖയിൽ മുറുകെ കെട്ടിയിരിക്കുന്നതായും അയാൾകണ്ടു. "എന്റെതമ്പുരാനേ! അടിയന്റെവായിൽ മണ്ണിട്ടിച്ചോ?" എന്നുള്ള രോദനത്തോടുകൂടി അയാൾ സരസ്സിലേക്കുചാടി, കയറിന്റെ അററത്തു രണ്ടുകൈകളും കൂടി ബലമായി ചുററിപ്പിടിച്ചുകൊണ്ടു് കൂപത്തിൽനിന്നു കാലുകൾ ഉയർത്തി നിലയുള്ള സ്ഥാനത്തു് അവയേ ഊന്നി രക്ഷപെടുവാൻ ഉററ

ശ്രമിച്ചുകൊണ്ടു കിടന്നുപിടയ്ക്കുന്ന രാജകുമാരനെ സമീപിച്ചു. കണ്ടൻനായർ തന്റെ കാലുകളെ ജലത്തിൽ ഒരു പാറയിൽ ഊന്നി ഉറപ്പിച്ചുകൊണ്ടു, ജലപാതത്തെയും, ചുഴലിയുടെ ശക്തിയെയും ജയിച്ച്, എത്തിവലിഞ്ഞു, കുമാരന്റെ ബാഹുക്കളിൽപിടിച്ച് ഉയർത്തി, നിലയുള്ള സ്ഥാനത്തേക്ക് അദ്ദേഹത്തെ വലിച്ചെടുത്തു നിർത്തി. അനന്തരം, തന്റെ ജീവിതസർവ്വസ്വമായ ഉദയനനെ, ഒരു ശിശുവിനെ എന്ന മട്ടിൽ സ്കന്ധത്തിൽ വഹിച്ചുകൊണ്ടു കരയ്ക്കുകയറി. കുമാരന്റെ ശിരസ്സിലും ഉടലിൽ പല ഭാഗങ്ങളിലും, പാറയുമായി ഉരയുകയാൽ ക്ഷതംപററി രക്തം ഒലിച്ചുകൊണ്ടിരുന്നു. രാജകുമാരനെ പുൽത്തകടിയിൽ ഇരുത്തിയിട്ടു, കണ്ടൻനായർ മുറിവുകൾ പരിശോധിച്ചു. തലയിലെ ഒരു മുറിവു സാമാന്യം ആഴം ഉള്ളതായിരുന്നു. രക്തപ്രവാഹം നിർത്തുവാൻ കണ്ടൻനായർ ചില പ്രയോഗങ്ങൾ ആരംഭിച്ചു. പാറപ്പുറത്തുനിന്നു കയർ എറിഞ്ഞുകൊടുത്ത സന്യാസി അപ്പോൾ അവിടെ വന്നുചേർന്നു. അദ്ദേഹത്തിന്റെ കൈവശം ഒരു ചുരുൾ കാഷായവസ്ത്രഖണ്ഡങ്ങളും, ചില പച്ചമരുന്നുകളും ഉണ്ടായിരുന്നു. ആ യതി കുമാരനെയും കണ്ടൻനായരെയും സാനുകമ്പം അത്ഭുതപാരവശ്യത്തോടെ നോക്കി. യുവാവിന്റെ മുഖം ക്രമേണ മ്ലാനമാകുന്നതും നേത്രങ്ങൾ അടയുന്നതും അദ്ദേഹം കണ്ടു്, അതിന്റെ ഹേതു മനസ്സിലാക്കിക്കൊണ്ടു പറഞ്ഞു:—"ഭയപ്പെടാൻ ഒന്നുമില്ല. രക്തം വളരെ പുറത്തുപോയിരിക്കുന്നു. ഒരു മോഹാലസ്യം. അത്രേ ഉള്ളൂ. മെല്ലെ അവിടെ കിടത്തു."

കണ്ടൻനായർ കുമാരനെ തറയിൽ കിടത്തി വിഷണ്ണനായി യതിയുടെ മുഖത്തുനോക്കി. സന്യാസി ഉടൻതന്നെ, കൈവശം ഉണ്ടായിരുന്ന പച്ചമരുന്നു കരതലങ്ങളിൽവച്ചു മർദ്ദിച്ചു് ഊറിവന്ന ജലത്തെ യുവാവിന്റെ മൂർദ്ധാവിലും കണ്ഠം, ഹൃദയം, മുതലായ സ്ഥാനങ്ങളിലും പൂശി. അനന്തരം പെട്ടെന്നു തിരിച്ചുവരാമെന്നുപറഞ്ഞു് അവിടെനിന്നു പാറപ്പുറത്തേയ്ക്കു കയറി മറഞ്ഞു. കണ്ടൻനായർ ഉദയനന്റെ സമീപത്തുനിന്നു് അദ്ദേഹത്തിന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. നല്ല മോഹാലസ്യംതന്നെ ഹൃദയംമാത്രം ചലിക്കുന്നുണ്ടു്. സ്വാമിഭക്തനായ ആ ഭൃത്യന്റെ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു. അയാൾ ഉൽകണ്ഠയോടുകൂടി യതിയുടെ പ്രത്യാഗമനം പ്രതീക്ഷിച്ചുനിന്നു. അല്പനേരം കഴിഞ്ഞപ്പോൾ ഒരു കമണ്ഡലവും കുറേ കാഷായവസ്ത്രങ്ങളും കൈയ്യിൽ ഏന്തിക്കൊണ്ടു് സന്യാസി അവിടെ വന്നുചേർന്നു.

കാവിവസ്ത്രങ്ങൾകൊണ്ടു കുമാരന്റെ ഉടൽ മൂടിപ്പുതപ്പിക്കുവാൻ പരിചാരകനോടു് ആജ്ഞാപിച്ചശേഷം, ജലപാത്രത്തിൽ ഇരുന്ന ദ്രവത്തിലേക്കു്, ഏതോ ചില പച്ചിലകൾ അദ്ദേഹം പിഴിഞ്ഞു് നീർ വീഴ്ത്തി ഇളക്കിക്കൊണ്ടിരുന്നു. ഉണങ്ങിയ വസ്ത്രങ്ങൾകൊണ്ടു ഉദയനന്റെ ശരീരം നല്ലതിന്മണ്ണം ആച്ഛാദനം ചെയ്തുകഴിഞ്ഞുവെന്നു കണ്ടപ്പോൾ, കമണ്ഡലത്തിൽ നിന്നു് ഏതാനും തുള്ളി പാനീയം കുമാരന്റെ വായിലേക്കു മെല്ലെ ഒഴിച്ചുകൊടുത്തു. ആ യുവാവു് ആ മരുന്നു് ഇറക്കി. ക്രമേണ സുഖബോധംവന്നു. അധികം താമസിയാതെ കിടന്നകിടപ്പിൽതന്നെ നാലുപാടും നോക്കിക്കൊണ്ടു കുമാ

രൻ സാവധാനത്തിൽ എഴുന്നേററിരുന്നു. സമീപത്തു ശുശ്രൂഷാവിധികൾ അനുഷ്ഠിച്ചുകൊണ്ടിരുന്ന തേജസ്വി യായ യതിയെക്കണ്ടു ഭക്തിപുരസ്സരം വന്ദിച്ചു; എഴുന്നേ റവനിൽക്കുവാൻ ഉദ്യമിക്കുന്നതുകണ്ട യതി പറഞ്ഞു:—

"വരട്ടെ. കുഞ്ഞേ! അല്പംകൂടി വിശ്രമിക്കൂ. അപ്പൻ അ വിടെ ഇരിക്കൂ. മുറിവുകൾക്കു നല്ല വേദന ഉണ്ടോ?"

ഉദയ്:—"സ്വാമിൻ! വേദന ഉണ്ടു്."

സന്യാസി യുവാവിന്റെ ശിരസ്സിലെമുറിവു പരി ശോധിച്ചു നെററി ചുളിച്ചു. അനന്തരം തന്റെ വസ്ത്ര ത്തിനിടയിൽ ചെരുകിവച്ചിരുന്ന ഒരു ഇലപ്പൊതി എടുത്തുനിവർത്തു് അതിലിരുന്ന നീലിമയുള്ള ഒരു കുഴ മ്പു കൈവിരലാൽ തോണ്ടി, ആ ക്ഷതത്തിൽ പൂശി. ഒരു ചീന്തു വസ്ത്രഖണ്ഡംകൊണ്ടു് അതു മൂടികെട്ടി. തദ നന്തരം മററു് ഓരോ മുറിവിലും മരുന്നു പുരട്ടി. പിന്നി ട്ടു് ഇങ്ങനെ പറഞ്ഞു:—"വേദന പെട്ടെന്നു ശമിക്കും. എങ്കിലും വ്രണങ്ങൾ കരിയുവാൻ മൂന്നുനാൾ വേണ്ടി വരും. ശിരസ്സിലെ ഒരു ചെറിയ ഞരമ്പിനു മുറിവുതട്ടി യിട്ടുണ്ടു്. അതുകൊണ്ടാണു മോഹാലസ്യം ഉണ്ടായതു്. ഇപ്പോൾ സേവിച്ച മരുന്നുകൊണ്ടു് കേടുകൾ നീങ്ങി."

കുമാരൻ യതിയെ തൊഴുതുകൊണ്ടു പറഞ്ഞു:—"അ വിടത്തെ സാന്നിദ്ധ്യവും വിലയേറിയ സഹായവും ലഭിച്ചതു ഭാഗ്യംതന്നെ."

യതി:—"ഈ കൊക്കരണിയിൽ മുൻപും പലരും അക പ്പെട്ടിട്ടുണ്ടു്. വളരെ ആഴമുള്ള കടുസ്സായ ഒരു കി ണർപോലെയാണതു്. ഏതായാലും ഈശ്വരാനുകൂ ല്യം നമുക്കു ഉണ്ടു്."

കണ്ടൻനായർ യതിയെ തൊഴുതുകൊണ്ടു പറഞ്ഞു:—"അവിടത്തെ തിരുമൊഴി ദൈവമൊഴിതന്നെ."

യതിചോദിച്ചു:—"കൂടെ മററചിലരെ കണ്ടുവല്ലൊ. അവർ ആര്? നിങ്ങൾ ആരൊക്കെ?"

കുമാരൻ—"ഞാൻ പറവൂർ രാജാവിൻെറ വക തോട്ടം മുഖം പടയാരത്തിലെ പടത്തലവൻ. ഈ ആൾ എൻെറ അംഗരക്ഷകൻ കണ്ടൻനായർ. കൂടെ ഉണ്ടായിരുന്നവരിൽ ഒരാൾ പറവൂരെ വലിയപടത്തലവൻ കുഞ്ഞുണ്ണിരാജാവിൻെറ പുത്രൻ കുട്ടൻരാജാവ്". അയാൾ ആലുവാ പടയാഗരത്തിലെ പടത്തലവൻ. മററുള്ളവർ അയാളുടെ ചില സ്നേഹിതന്മാർ."

യതി ഏതാനും നിമേഷം കുമാരൻെറ മുഖത്തും ദേഹത്തും സൂക്ഷിച്ചുനോക്കി. അനിമേഷമായ ഒരു നോട്ടമായിരുന്നു അത്. സ്കന്ധത്തിനു സമീപമുള്ള വിചിത്രമായ മറുകും സന്യാസിയുടെ ദൃഷ്ടികളിൽ പെടാതിരുന്നില്ല. ആ സാത്വികൻ കണ്ടൻനായരെയും സകൌതുകം വീക്ഷിച്ചു. അനന്തരം ചോദിച്ചു:—"നിങ്ങൾ രണ്ടാളുടെയും പേരും മററും."

ഉദയ—"ഞാൻ ഉദയനൻ. ഓർമ്മവന്ന കാലം മുതൽ പറവൂർ കൊട്ടാരത്തിൽ റാണിതിരുമേനിയുടെയും രാജാവുതിരുമനസ്സിലെയും മേൽനോട്ടത്തിൽ അവരുടെ പുത്രനോടൊപ്പം വളരുന്നു. പൂർവ്വചരിത്രത്തെക്കുറിച്ചു ഗോപ്യമായ ചില കേട്ടറിവുകളേ ഉള്ളു. എൻെറ അമ്മ ഒരു രാജ്യത്തെ റാണിയായിരുന്നു. അമ്മാവൻ രാജാവും. അവർ രണ്ടുപേരും അ

കാലത്തു ചരമംഅടഞ്ഞുവെന്നാണുകേട്ടറിവു്. ആ രാജപുത്രു് ഇപ്പോഠംഅവകാശികളില്ലാതെ അമ്മാവന്റെ ഒരുപുത്രി നാട്ടുവാഴുന്നു. ഈ കണ്ടൻനായർ പന്തീരാണ്ടിനുമേലായി പറവൂർ കൊട്ടാരത്തിൽ ജോലിയായി താമസിക്കുന്നു. ഇപ്പോഠം എന്റെ കൂടെയാണുതാമസം."

യതിയുടെമുഖം പ്രസന്നമായി. എന്നാൽ ഇടയ്ക്കിടെ ശോകത്തിന്റെയും അനുഭാവത്തിന്റെയും കൊടികഠം ആ തേജോമയമായ മുഖത്തു പാറിക്കൊണ്ടിരുന്നു. ആ ത്യാഗിയുടെ നേത്രങ്ങളിൽ ബാഷ്പംനിറഞ്ഞു. അല്പസമയത്തേക്കു് അദ്ദേഹം യാതൊന്നും സംസാരിച്ചില്ല. ആർദ്രചിത്തനായ ആ യതി ഇങ്ങനെപറഞ്ഞു:—"ഏതായാലും ഇന്നു തിരിച്ചുപോകേണ്ട. ഇവിടെ ആ പാറയ്ക്കു് ഉള്ളിൽ ഒരു ഗുഹഉണ്ടു്. അതാണു നമ്മുടെ ഇവിടത്തെ ഭവനം. അത്യാവശ്യത്തിനുപററിയ ചില ആഹാരസാധനങ്ങഠം അവിടെഉണ്ടു്. ഇന്നുരാത്രി അവിടെ കഴിച്ചുകൂട്ടി, രാവിലെ പുറപ്പെടാം."

ഉദയ—"ഞങ്ങളുടെ കൂട്ടുകാർ വനത്തിൽ കാത്തിരിക്കും. ഞാൻ ചെന്നതിനുമേലേ അവർ ഭക്ഷണംകഴിക്കുകയുള്ളു."

യതി പുഞ്ചിരിതൂകിക്കൊണ്ടു് കുമാരന്റെ മുഖത്തു നോക്കി. എന്നിട്ടു പറഞ്ഞു:—"കുഞ്ഞു വളരെ ചെറുപ്പം. ലോകത്തിന്റെ പല ദുർഘടവശങ്ങളും ഇനിമേൽ തന്നെ മനസ്സിലാക്കേണ്ടതായിരിക്കുന്നു. ആ കൂട്ടുകാരേ അധികം നമ്പേണ്ട. അവർ ബന്ധുക്കളല്ല. മിത്രഭാവത്തിൽ കൂടെ നടക്കുന്ന ശത്രുക്കഠം. അതു് ഇതിനകം ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു."

യതിയുടെ ദിവ്യമുഖത്തുനിന്നു പുറപ്പെട്ടവാക്കുകൾ കേട്ടു കുമാരനും കണ്ടൻനായരും പരസ്പരം നോക്കി. കണ്ടൻനായർ പറഞ്ഞു:—"ചതി ഉണ്ടെന്നു് അടിയനു നേരത്തേ സംശയം തോന്നിയതാണു്. തിരുമനസ്സറിയിച്ചില്ലെന്നേ ഉള്ളു. കൊച്ചുതമ്പുരാൻ ശുദ്ധൻ."

ഒരു ചെറിയ ദീർഘനിശ്വാസത്തോടുകൂടി യതി പറഞ്ഞു:—"കുളിച്ചുകയറി ഓടിപ്പോയ അവർ ഈ പാറയുടെ മറവിൽ നിന്നുനടത്തിയ കൂടിയാലോചന എന്റെ ചെവിയിൽപെട്ടു. അപ്പോൾ ചില സംശയങ്ങൾ തോന്നി. കയർ എറിഞ്ഞുതരുവാനും മററും ഇടയുമായി. ആ കുട്ടൻരാജാവും മററും നല്ല ആളുകൾ അല്ല. സൂക്ഷിച്ചുകൊള്ളണം."

ഉദയ—"അവിടത്തെ കണ്ടുകൂടിയതു ഭാഗ്യം. ഇന്നു മുതൽ സ്വാമിതിരുവടികളേ എന്റെ ആത്മീയ ഗുരുവായിവരിച്ചിരിക്കുന്നു. അനുഗ്രഹിക്കണം."

യതി മന്ദസ്മിതസംയുതം പറഞ്ഞു:—നാം നാലാമത്തെ ആശ്രമത്തിലാണെങ്കിലും കർമ്മബന്ധം ഇനിയും തീർന്നിട്ടില്ല. ഈ വനത്തിലും ചുററുപാടും അനേകം വിശേഷപ്പെട്ട മൂലികകൾ ഉണ്ടു്. വളരെക്കാലമായി കാട്ടിൽ തനിയേ ഉള്ള കാലക്ഷേപം കൊണ്ടും, നമ്മുടെ ഗുരുസ്വാമിയുടെ അനുഗ്രഹത്താലും, പല ദിവ്യൌഷധങ്ങളും ചികിത്സാക്രമങ്ങളും മനസ്സിലായിട്ടുണ്ടു്. ഇങ്ങനെ ലഭിച്ച ജ്ഞാനത്തെ നാം സമസൃഷ്ടങ്ങളുടെ രക്ഷയ്ക്കായി ഉപയോഗിച്ചുവരുന്നു. മേലാൽ തോട്ടംമുഖത്തും ആലുവായിലും പറവൂരും നാം കൂടെക്കൂടെ വന്നുകൊണ്ടിരിക്കും. നമുക്കു നിങ്ങൾ രണ്ടു

ളുടെയും പേരിൽ വലുതായ സ്നേഹവും വാത്സല്യവും ഉദിച്ചിരിക്കുന്നു.”

ഈ സംഭാഷണത്തിനുശേഷം അവർ മൂന്നുപേരും കൂടി ആശ്രമത്തിലേക്കു പോയി.

പാറതുരന്നു നിർമ്മിക്കപ്പെട്ടിരുന്ന വിശാലമായ ഒരു മുറിയായിരുന്നു യതിവാടം. അതിന്റെ ഘടനയിൽ പ്രദർശിപ്പിച്ചിരുന്ന ശില്പവൈചിത്ര്യവും, ശിലാതലങ്ങളുടെ മിനുസവും മററും കണ്ടതിൽ, വളരെ പുരാതനമായ ഒരു ഗുഹാമണ്ഡപമാണ് അതെന്ന് അതിഥികൾക്കു ബോദ്ധ്യംവന്നു.

ഫലമൂലാദികളും, പരിശുദ്ധമായ തേനിൽ ഏതോ ചില ലതകൾ പിഴിഞ്ഞുചേർത്ത് ഉണ്ടാക്കപ്പെട്ടിട്ടുള്ള സുമധുരമായ പാനീയവും കഴിച്ചു സംതൃപ്തരായി അന്നത്തെ രാത്രിയിൽ അവർ അവിടെ സുഖമായി നിദ്ര ചെയ്തു. പിറേറന്നാൾ രാവിലെ ലഘുഭക്ഷണാദികൾ നിർവ്വഹിച്ചശേഷം, ആർദ്രചിത്തനായ ആ യതി സുരക്ഷിതമായ ഒരു മാർഗ്ഗത്തിൽകൂടി അവരെ തോട്ടംമുഖം പാളയത്തിൽ കൊണ്ടുചെന്നുവിട്ടിട്ടു മടങ്ങിപ്പോന്നു.

ഉദയനന്റെയും കണ്ടൻനായരുടെയും കുതിരകളും ആയുധങ്ങളും തോട്ടംമുഖത്തെ രണ്ടാംപടത്തലവന്റെ ചുമതലയിൽ കുട്ടൻരാജാവ് ഏല്പിച്ചുകൊടുത്തിരുന്നു. പടത്തലവനെയും അംഗരക്ഷകനെയും കാണാനില്ലെന്ന് ഒരു പ്രസ്താവം പാളയത്തിൽ പ്രചരിപ്പിക്കുകയും ചെയ്തുകഴിഞ്ഞിരുന്നു.

# അദ്ധ്യായം ൧൩.

## അന്തഃപുരത്തിൽ

ഉദയനകുമാരൻ തോട്ടുംമുഖത്തേക്കു പുറപ്പെട്ടദിവസം മുതൽ കൌസല്യകുമാരി ചിന്താവിഷ്ടയായി ദിവസങ്ങൾ കഴിക്കുകയായിരുന്നു. കുമാരന്റെ വിരഹം രാജകുമാരിക്ക് അത്യന്തം ദാരുണമായിത്തീർന്നു. ക്രമേണ സ്നാനാദി നിത്യാവശ്യങ്ങളിൽപോലും കുമാരിക്കു താല്പര്യം കുറഞ്ഞുവന്നു. കൌസല്യാദേവിയിൽ പൊടുന്നനെ കാണപ്പെട്ട ഭാവഭേദംനിമിത്തം തോഴിമാരായ അമ്മുവും നാണിയും അത്ഭുതപരവശരായി. നായാട്ടു നടന്നതിന്റെ പിറേറ ദിവസം മദ്ധ്യാഹ്നത്തിൽ രാജകുമാരി ചിന്താക്ലേശഭരയായി തന്റെ മുറിയിൽ ഒരു സപ്രമഞ്ചത്തിൽ ശയിച്ചു വിശ്രമിക്കയായിരുന്നു. അമ്മു സമീപത്തുനിന്നു രാമച്ചവിശറികൊണ്ടു കുമാരിയെവീശി ആശ്വസിപ്പിച്ചു. അപ്പോൾ ഗന്ധർഭവശാൽ അവൾ ഇങ്ങനെ ചോദിച്ചു:—"തിരുമുഖത്തുകുറേ ദിവസമായി ഒരു വാട്ടം കാണുന്നു."

കൌസല്യ:—"എന്റെ അമ്മു! വലിയസ്ഥാനങ്ങളിൽ ജനിച്ചുവളരുന്ന ഞങ്ങളേപ്പോലെ ഉള്ളവരുടെ നില വളരെ കഷ്ടംതന്നെ. നിങ്ങൾ ഒക്കെ എന്തു ഭാഗ്യവതികൾ!"

അമ്മു:—"ഇങ്ങനെ കല്പിക്കുന്നതിന്റെ പൊരുൾ മനസ്സിലാക്കുവാൻ ബുദ്ധി അടിയനു് ഇല്ല. തുറന്നു കല്പിച്ചാൽ അടിയനാൽ ആവതുചെയ്യാം."

കൌസല്യ:—"എന്നോടുള്ള സ്നേഹംകൊണ്ടു നീ ഇങ്ങനെ പറയുന്നു. ആരു നിനച്ചാലും ഈ ദുഃഖത്തിനു തൽക്കാലശമനം വരുത്തുവാൻ സാധിക്കു

മെന്നു തോന്നുന്നില്ല. ഈശ്വരൻ തന്നെ അനുഗ്രഹിക്കണം."

അമ്മു:—"തിരുമനസ്സിലേക്കു് ഇത്ര കഠിനദുഃഖം ഉണ്ടാകാൻ എന്തു ബന്ധം?"

കൌസല്യ:—"എന്തുപറയട്ടെ. നീ ചോദിച്ചതുകൊണ്ടു പറയാം. മററാരും അറിവാൻ ഇടവരരുതു്."

അമ്മു:—"അടിയൻ നാണിയല്ലല്ലൊ."

കൌസല്യ:—"അതു് എനിക്കു് അറിയാം. അവൾ അന്തരമനവാർത്ത അങ്ങാടിപ്പാട്ടു് ആക്കുന്നവൾ. സാധുത്വം ഓർത്തു് അവളേ പറഞ്ഞയക്കാത്തതാണു്. എന്റെ അമ്മു! എനിക്കു തീരെ മനസ്സുഖമില്ല. തൽക്കാലം സാധിക്കുവാൻ വിഷമമുള്ള ഒന്നിൽ എനിക്കു് ആശ ഉദിച്ചുപോയി. അതു സാധിച്ചാൽ മാത്രമേ എനിക്കു മനസ്സിനു, ഉന്മേഷം ഉണ്ടാകുകയുള്ളു. നിന്നോടു തുറന്നുപറഞ്ഞേക്കാം. ഞാൻ അദ്ദേഹത്തെ സ്നേഹിച്ചുപോയി. അദ്ദേഹത്തിന്റെ കുടുംബത്തെയും മററം കുറിച്ചുള്ള വിവരങ്ങൾ വെളിപ്പെടാതെയും ഇരിക്കുന്നു."

അമ്മു യാതൊരു ഭാവഭേദവും പ്രദർശിപ്പിക്കാതെ പറഞ്ഞു:—"തിരുമനസ്സിലെ ആശ ശരിയായ സ്ഥാനത്തുതന്നെ."

കൌസല്യ:—"അദ്ദേഹത്തെ ഇവിടെ നിന്നു് അകററണമെന്നു ചില കുബുദ്ധികൾക്കു തോന്നി. അതിന്റെ ഫലം നീ കണ്ടില്ലേ"

അമ്മു:—"ഒരു കാര്യം അടിയൻ അറിഞ്ഞിട്ടുണ്ടു്. തിരുവുള്ളക്കേടു് ഉണ്ടാകുമെന്നു ഭയന്നു് അറിയിക്കാത്തതാണു്."

കുമാരി:—"അതെന്തു്? നിനക്കു് ഏതുകാൎയ്യവും എന്നോടുതുറന്നു പറയാമല്ലൊ."

അമ്മു.—"കുട്ടൻതമ്പുരാൻ അവിടത്തെ പള്ളികെട്ടുകഴിക്കാൻ തീരുമാനിച്ചിരിക്കുന്നുവത്രേ."

കുമാരിയുടെ മുഖം മ്ലാനമായി. ആ കന്യക രുഷ്ടയായിപറഞ്ഞു.—"ഈ വൎത്തമാനം ഇതിനുമുമ്പു കേട്ടിട്ടില്ലെങ്കിലും, ഞാൻ ഊഹിച്ചിട്ടുള്ളതാണു്. ആ ആശ അയാൾ ദൂരെ വെച്ചേക്കട്ടെ. കുട്ടൻരാജാവിന്റെ അച്ഛൻ കൊടുത്ത ഒരു ഉപദേശം കേട്ടു ശുദ്ധമനസ്സായ അച്ഛൻ അദ്ദേഹത്തെ പാളയത്തിലേക്കു് അയച്ചു. മകന്റെ ഇംഗിതം അച്ഛനും അറിഞ്ഞിട്ടുണ്ടു്. മൂപ്പിൽ അതിനു് ഉറച്ചു ശ്രമിക്കുകയുമായിരിക്കും. ആകട്ടെ. ഈ കൌസല്യയെ അറിയുകയില്ല. അയാളുടെ മോഹം വൃഥാ."

അമ്മു മൌനമായിനിന്നു. ആ സന്ദൎഭത്തിൽ നാണി അവിടെ വന്നെത്തി. അവൾ രാജകുമാരിയെ തൊഴുതുകൊണ്ടു് ഇങ്ങനെ അറിയിച്ചു.—"തിരുമനസ്സുകൊണ്ടു് കല്പിച്ചു് ഒരു വൎത്തമാനം കേട്ടില്ലേ? കുട്ടൻതമ്പുരാനും കൊച്ചുതിരുമേനിയും ആൾക്കാരുമായി വേട്ടയ്ക്കുപോയി. കൊച്ചുതിരുമേനിയെയും കണ്ടൻനായരെയും കാണാനില്ലപോലും."

രാജകുമാരി വിദ്യുല്ലതികയോ സർപ്പിണിയേപ്പോലെ ഞെട്ടി സ്തബ്ധയായി ശയ്യാതലത്തിൽ കിടന്നു. അല്പസമയത്തേക്കു വിവിധങ്ങളായ മനോവ്യാപാരങ്ങൾ കുമാരിയെ പീഡിപ്പിച്ചു. അനന്തരം നാണിയോടു് ഇങ്ങനെ ചോദിച്ചു;—"എന്തു്? ആരുവേട്ടയ്ക്കുപോയി? എന്തു വിശേഷം?"

നാണി:—"നമ്മുടെ കൊച്ചുതമ്പുരാനെയും കണ്ടൻനായരെയും കാണാതായിരിക്കുന്നു. അവരുടെ കുതിരകളെയും ആയുധങ്ങളെയും പാളയത്തിൽ കൊണ്ടുവന്നിട്ടുണ്ടു്"

കുമാരി:—"അവർക്കു് എന്തു സംഭവിച്ചു?"

നാണി:—"കാട്ടുമൃഗങ്ങൾ കൊന്നിരിക്കുമെന്നു്"

കൌസല്യകുമാരി, അല്പനേരം കിടക്കയിൽ എഴുന്നേററിരുന്നു. കുമാരിയുടെ മുഖം ചിന്താഭാരാഞ്ചിതമായി കാണപ്പെട്ടു. ദേവി ഇങ്ങനെ ചോദിച്ചു:—"ഈ വാർത്ത ആരുകൊണ്ടുവന്നു? അച്ഛന്റെ അടുക്കൽ ആരും വന്നിട്ടില്ലല്ലൊ."

നാണി:—"പിറകേ ആരും വരുമായിരിക്കും. തോട്ടുമുഖത്തുനിന്നു വന്ന ഒരാൾ പറഞ്ഞു്, അടിയൻ അറിഞ്ഞതാണു്."

അമ്മു:—"ഈ വർത്തമാനം ഇതുവരെ മററാരും അറിയാത്തതു് അത്ഭുതമായിരിക്കുന്നു."

നാണി:—"സങ്കടംകൊണ്ടു കുട്ടൻതമ്പുരാൻ അറിയിക്കാത്തതായിരിക്കും."

ഈ സംഭാഷണം നടന്നുകൊണ്ടിരി[illegible] റാണി അപ്രതീക്ഷിതമായി അവിടെ എ[illegible] താവിന്റെ വരവുകണ്ടു കുമാരി ധൃതിയിൽ [illegible] നിന്നു് എഴുന്നേററു തറയിൽ ഇറങ്ങിനിന്നു[illegible] ടെ മുഖം വിവർണ്ണമായും നേത്രങ്ങൾ ബാഷ്പ[illegible] ളായും ഭവിച്ചിരിക്കുന്നതായി റാണി കണ്ടു. ദുഃഖ[illegible] ന്റെ ഹേതു എന്തെന്നു ശരിയായി ഗ്രഹിക്കുവാൻ കഴി വാകാതെ മാതാവു പറഞ്ഞു:—"കുഞ്ഞേ! ഒരു വർത്തമാ

നം കേട്ടില്ലേ? പ്രസാദനും മററം വേട്ടയ്ക്കുപോയി. ചിലവിശേഷങ്ങൾ ഉണ്ടായി. എങ്കിലും ദൈവാധീനംകൊണ്ടു് ആപത്തു് ഒന്നും ഉണ്ടായില്ല."

മാതൃമുഖത്തുനിന്നു പുറപ്പെട്ട സന്ദേശത്തിന്റെ പൂൎവ്വഭാഗം ശ്രവിച്ച മാത്രയിൽ സംഭ്രാന്തചിത്തയായിത്തീൎന്ന കുമാരി ഉത്തരഭാഗം കേട്ടു സമാശ്വസിച്ചു. കന്യക ആദ്യം മാതാവിന്റെയും പിന്നീടു് അൎത്ഥഗൎഭമായി നാണിയുടേയും മുഖത്തു നോക്കിക്കൊണ്ടു പറഞ്ഞു:—"ആവു! വലിയ ആശ്വാസമായി. നാണികൊണ്ടുവന്ന വൎത്തമാനം എന്നെ വല്ലാതെ അസ്വാളിപ്പിച്ചു."

റാണി:—"നാണി എന്തു പറഞ്ഞു?"

നാണി വ്യാകുലഭാവത്തിൽ മൌനമായിനിന്നു. അപ്പോൾ കുമാരി പറഞ്ഞു:—"അവൾ കേട്ടതു പറഞ്ഞുവെന്നേ ഉള്ളു. അദ്ദേഹത്തെയും കണ്ടൻനായരെയും കാട്ടിൽവച്ചു കാണാതായി എന്നും മററം."

റാണി:—"പ്രസാദന്റെ കുറിയുംകൊണ്ടു് ആൾ വന്നിട്ടുണ്ടു്. കുട്ടനും പ്രസാദനും കൂടി കാട്ടിൽ എവിടെയോ ഒരു തടാകത്തിൽ കുളിച്ചുകൊണ്ടുനിന്നു. കുമാരൻ എങ്ങനെയോ ഒരു കയത്തിൽപെട്ടു. കൂടെഉള്ളവർ കരയ്ക്കു കയറി പൊയ്ക്കളഞ്ഞു. ഭാഗ്യവശാൽ കണ്ടൻനായർ കണ്ടു. ഒരു സന്ന്യാസിയുംകണ്ടു. രണ്ടുപേരുംകൂടി രക്ഷപെടുത്തി. ആ പൊയ്കയിൽ ഒരു ഉൾക്കിണർ ഉണ്ടത്രെ. സ്ഥലപരിചയം ഇല്ലാത്തതിനാൽ അതിൽ അകപ്പെട്ടു. പാറകളിൽ തലയും മററം മുട്ടി എങ്കിലും സന്ന്യാ

സിയുടെ ഔഷധങ്ങളാൽ മുറിവുകളും ചതവുകളും ഒക്കെ നീങ്ങി. ആകട്ടെ—നാണിക്ക് ഈ വർത്തമാനം എങ്ങനെകിട്ടി?”

നാണി അല്പം വൈമനസ്യത്തോടുകൂടി അറിയിച്ചു:—“തോട്ടംമുഖത്തുനിന്നു വന്ന ഒരാൾ പറഞ്ഞുകേട്ടതാണ്.”

“ഏതായാലും ഇത്തരം വർത്തമാനങ്ങൾ സൂക്ഷ്മം അറിയാതെ പുറത്തു പറയുന്ന ശീലം നന്നല്ല.” എന്നിങ്ങനെ പറഞ്ഞുകൊണ്ടു കുമാരിയോടൊന്നിച്ചു റാണി തന്റെ മുറിയിലേക്കു പോയി. മറ്റൊരു മാർഗ്ഗത്തിൽകൂടി നാണിയും പുറപ്പെട്ടു.

---

## അദ്ധ്യായം ൧൪.

---

### പട.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്നതിന്റെശേഷം ഒരു വാരം കഴിഞ്ഞപ്പോൾ, ഇടപ്പള്ളിരാജാവു ആലങ്ങാട്ടുരാജ്യം ആക്രമിക്കുവാൻ ഉദ്യമിച്ചിരിക്കുന്നതായി ഒരു സന്ദേശം, പറവൂർ രാജാവിനു ലഭിച്ചു. ഉടൻതന്നെ ഒരു വലിയ സൈന്യവുമായി കുഞ്ഞുണ്ണിരാജാവ് ആലുവായിലേക്കു പുറപ്പെടുവാൻ കല്പനയായി. പടത്തലവൻ ആലുവായിൽ എത്തിയപ്പോൾ ആലങ്ങാട്ടു രാജാവും പടയും അവിടെ

വന്നു പാളയം കെട്ടി കിടക്കുന്നതായി കണ്ടറിഞ്ഞു. പടത്തലവന്മാരും ആലങ്ങാട്ടു രാജാവുംകൂടി ഒരു കൂടിയാലോചന നടത്തി, സേനാനിവേശസംബന്ധമായ നിശ്ചയങ്ങൾ ചെയ്തു. കോട്ടപ്പുറം, ദേശം, മുതലായ പ്രധാനസ്ഥാനങ്ങൾ ആലങ്ങാട്ടുപടയും, എടപ്പള്ളിയുടെ വടക്കേ അതൃത്തി സമീപം കുഞ്ഞുണ്ണിരാജാവും പടയും, ആലുവായും തോട്ടുംമുഖവും ഉദയനകുമാരനും പടയും, സംരക്ഷിച്ചുകൊള്ളണമെന്നായിരുന്നു വ്യവസ്ഥ. സേനാധിപന്മാർ നിശ്ചിതസ്ഥാനങ്ങളിലേക്കു പുറപ്പെട്ടുകഴിഞ്ഞു. ആലുവ അതിപ്രധാനമായ ഒരു സ്ഥാനമാകയാൽ അവിടെ കുട്ടൻരാജാവു തന്റെ വരുതിയിലുള്ള പടയുമായി കാത്തുനിന്നുകൊള്ളാമെന്നും ഉദയനകുമാരനും പടയും ആലുവായുടെ ദക്ഷിണപ്രാന്തങ്ങളായ മലംപ്രദേശത്തു സേനാനിവേശം ചെയ്യണമെന്നും, അഭിപ്രായം പറകയാൽ കുമാരൻ അതിനു വഴിപ്പെട്ടു, തന്റെ സേനകളെ ആലുവായുടെ തെക്കുവശമുള്ള മലംപ്രദേശത്തു് അണിനിരത്തി.

കുഞ്ഞുണ്ണിരാജാവു എടപ്പള്ളിയുടെ ഉത്തരസീമയിലേക്കു സേനകളുമായി ചെന്നെത്തിയപ്പോൾ ഇടപ്പള്ളി പട യുദ്ധസന്നദ്ധമായി നിൽക്കുകയായിരുന്നു. അവിടെ വച്ചു ഭയങ്കരമായ ഒരു പോർനടന്നു. പടയിൽ പറവൂർ പടത്തലവൻ മുറിവേററു മൃതിയടഞ്ഞു. നായകൻ വീണതുകണ്ടു സേനകൾ അധൈര്യംപൂണ്ടു. ആ യുദ്ധത്തിൽ പറവൂർ പടക്കു പരാജയം നേരിട്ടു. സൈന്യങ്ങളിൽ ചുരുക്കം ചിലരൊഴികെ സമസ്തരും ശത്രുക്കളുടെ ആയുധങ്ങൾക്കു ഇരയായി. പ്രസ്തുത വിജയത്താൽ

ഉത്സാഹം വർദ്ധിച്ചു ജയഭേരി മുഴക്കിക്കൊണ്ടു ശത്രുക്കൾ ആലുവായെ സമീപിച്ചുകൊണ്ടിരുന്നു. ആ സന്ദർഭത്തിൽ ഉദയനന്റെ പടയിൽ ഒരു ചെറിയ വിഭാഗം കുന്നിന്മേൽനിന്നും, മററു വിഭാഗങ്ങൾ തടങ്ങളിലും കാടുകളുടെ മറവുകളിലും പതിയിരുന്നു ശത്രുക്കളെ അപ്രതീക്ഷിതമായി എതിർത്തു. തന്നിമിത്തം ശത്രുസൈന്യം ഛിന്നഭിന്നമായിത്തീർന്നു. എന്നാൽ നൂതനസേനകൾ എടപ്പള്ളിയിൽനിന്നു വന്നുകൊണ്ടിരുന്നതിനാൽ യുദ്ധം ഭയങ്കരമായി പരിണമിച്ചു. കുമാരനും കണ്ടൻനായരുംകൂടി സേനകളെ പലപ്രകാരത്തിൽ ഉത്സാഹിപ്പിച്ചുകൊണ്ട് അതിചതുരതയോടെ പോർ നടത്തി. സായാഹ്നം ആയപ്പോഴേക്ക് എടപ്പള്ളിയിലെ സേനകൾ പരാജയം പററി പ്രയാണംചെയ്തു. ഉഭയപക്ഷങ്ങളിലെയും ഭടന്മാർ അസംഖ്യം ചത്തൊടുങ്ങി. വിജയം ഉദയനു സിദ്ധിച്ചുവെങ്കിലും; അദ്ദേഹത്തിന്റെ ചെറിയസൈന്യത്തിൽ ജീവനോടെ ശേഷിച്ചവർ വളരെ ചുരുക്കംപേർ മാത്രമേ ഉണ്ടായിരുന്നുള്ളു. പടത്തലവനും അംഗരക്ഷകനും മുറിവേററു നിലംപതിച്ചുപോയി. വിജയവാർത്തയുംകൊണ്ട് ഒരു ഭടൻ ആലുവാപ്പാളയത്തിലേക്കു പ്രയാണംചെയ്തു. വിജയവാർത്തകേട്ടു കുട്ടൻരാജാവു സന്തുഷ്ടനായി. ഉദയനകുമാരനും കണ്ടൻനായരും മുറിവേററു പ്രജ്ഞ നശിച്ചു പോർക്കാട്ടിൽ കിടക്കുന്നുവെന്നു ഭൂതന്റെ മുഖത്തുനിന്നു കേട്ടമാത്രയിൽ ആലുവാപ്പടയുടെ നായകനുണ്ടായ ആഹ്ലാദം അപരിമിതമായിരുന്നു. മുറിവേററ സേനാധിപനെയും ഭടന്മാരെയും എടുപ്പിച്ചു പാളയത്തിലേക്കു കൊണ്ടുവന്നു ശുശ്രൂഷിക്കുവാൻ അയാൾ ശ്രദ്ധിച്ചതേ ഇല്ല.

"പടയിൽ വീണവർ വീരസ്വർഗ്ഗം പൂകട്ടെ." അതാണു പടയുടെ മുറ. നാം ജയിച്ചുവല്ലോ. അതുമതി. ഈ രാത്രിയിൽ ശത്രുക്കളുടെ ഇടയിൽനിന്നു ഉദയനകുമാരനെ എങ്ങനെ തേടിപ്പിടിയ്ക്കും? ഇതിനകം അയാൾ മരിച്ചിരിക്കും." എന്നു കുട്ടൻരാജാവു പറഞ്ഞു.

ഭടൻ:—"തമ്പുരാനേ! ജീവനുള്ളവർ നാലഞ്ചുപേർ കാണും. എങ്കിലും എഴുന്നേററുനില്ക്കുവാൻ ശേഷിയുള്ളവർ ഞാനല്ലാതെ മററാരും കാണുകയില്ല. ഞാൻ പോയി കൊച്ചുതമ്പുരാനെയും കണ്ടൻനായർഅങ്ങത്തെയും തേടിപ്പിടിക്കാം. ഒരു നാലാളെയെങ്കിലും കൂടി അയച്ചാൽ മതി."

കുട്ടൻ:—ഈ രാത്രിയിൽ അതൊക്കെ വിഷമം. ശത്രുക്കളിൽ വല്ലവരും അവിടെ ഒക്കെ ചുററിപ്പററി നില്ക്കും. ജീവനിൽ കൊതിയുള്ളവർ ആരെങ്കിലും ഇപ്പോൾ അങ്ങട്ടു പോകുമോ?"

കുട്ടൻരാജാവിന്റെ വാക്കുകൾ കേട്ടു ഭടൻ മ്ലാനമുഖനായി അവിടെനിന്നു. അപ്പോൾ പടത്തലവൻ ഒരു പൊതി സ്വർണ്ണനാണ്യം എടുത്തു് അവന്റെകൈയിൽ വച്ചുകൊടുത്തിട്ടു പറഞ്ഞു—"ഈ സന്തോഷവർത്തമാനം അറിയിച്ചതിനു് ഈ സമ്മാനം ഇരിക്കട്ടെ. നീ ഇന്നു് ഇവിടെ താമസിക്കു്. നാളെരാവിലെ നിന്റെ വീട്ടിൽ പോകാം."

ഭടൻ—"കല്പനപോലെ."

ഈ സംഭാഷണം തുടർന്നുകൊണ്ടിരിക്കുമ്പോൾ ശരീരം ആസകലം വിയർത്തൊലിച്ചും, കിതച്ചുകൊണ്ടും, സംഭ്രമസമന്വിതനായും ഒരു ഭടൻ കുട്ടൻരാജാവി

ൻെറ സന്നിധിയിൽ ഹാജരായി; അയാൾ പറഞ്ഞു:—"വലിയതമ്പുരാൻ പടത്തലവൻ തീപ്പെട്ടു പടക്കളത്തിൽകിടക്കുന്നു. പടയും ചത്തൊടുങ്ങി. അടിയൻ ഒരു വിധത്തിൽ ഓടിരക്ഷപെട്ടു. തിരുവുടൽ അവരു തടഞ്ഞുവച്ചിരിക്കുന്നു."

കുട്ടൻരാജാവു പിതാവിൻെറ നിര്യാണവാർത്ത കേട്ടു വളരെ ദുഃഖിച്ചു. അല്പസമയം ചിന്താകുലനായി മൌനംഭജിച്ചു നിന്നു. അനന്തരം ചോദിച്ചു:—"നമ്മുടെ ആളുകൾ എത്രപേർ അവിടെകാണും?"

ഭടൻ—"ഉദ്ദേശം അൻപതുപേർ. അവർ ആയുധംവച്ചു കീഴടങ്ങി. കുന്നിൻ പുറത്തെ തോൽവിയെക്കുറിച്ചു് അറിഞ്ഞപ്പോഴാണു് ഉടൽ തടങ്കലിൽ വയ്പിച്ചതു്."

കുട്ടൻ—"അച്ഛൻെറ ജഡം പറവൂർ എത്തിക്കുവാൻ എന്തുമാർഗ്ഗം?"

ഭടൻ—"തിരുമനസ്സുകൊണ്ടു് എഴുന്നള്ളി എടപ്പള്ളി തമ്പുരാനോടു് നേരിട്ടു ചോദിച്ചു നോക്കണം."

കുട്ടൻ—"പടയിൽ അവർക്കു തോൽവിപററിയിരിക്കുന്നു. എങ്കിലും ശക്തിക്കു കുറവു് ഉണ്ടാവാൻ ഇടയില്ല. ഞാൻ ചെന്നുപറയുന്നതു ശരിയാണെന്നു തോന്നുന്നില്ല. ഇവിടെനിന്നു തമ്പുരാൻെറ പേർക്കു കുറിയും കൊടുത്തു പത്തു ബ്രാഹ്മണരെ അയയ്ക്കാം."

ഭടൻ—"ബ്രാഹ്മണരായതുകൊണ്ടു ഭയംകൂടാതെ അവിടെ ചെല്ലാം. ശേഷം, തിരുമേനിയുടെ ഭാഗ്യം പോലെ."

കട്ടൻരാജാവു സമയം ലേശവും കളയാതെ കുറി എഴുതി സമർത്ഥനായ ഒരു ബ്രാഹ്മണൻെറ പക്കൽ ഏല്പിച്ചു; കൂടെ സഹായത്തിനായി ഒൻപതു ബ്രാഹ്മണരെയും, നിയോഗിച്ചു. അനന്തരം, നടന്ന സംഭവങ്ങൾ എല്ലാം വിശദമായി വിവരിച്ച് ഒരു സന്ദേശം തയ്യാറാക്കി പറവൂരേക്കു രാത്രിയിൽതന്നെ കൊടുത്തയച്ചു. ഉദയനനും മററും പടയിൽ മരിച്ചുപോയെന്നും, തൻെറ വൈഭവത്താൽ പറവൂരേക്കു വിജയം സിദ്ധിച്ചുവെന്നും കൂടി കുറിയിൽ വിശദമായി കാണിച്ചിരുന്നു.



## അദ്ധ്യായം ൧൫.

### പടയൊഴിഞ്ഞപോർക്കളം.

നേരം പത്തുനാഴിക രാവായി. ആലുവാപോർക്കളത്തിൽ എങ്ങും ഭയാനകമായ അന്ധകാരം വ്യാപിച്ചു. അവിടവിടെ വീണു പടർന്നു കട്ടകെട്ടിക്കിടക്കുന്ന പുതുനിണം ആസ്വദിക്കാനും മൃതശരീരങ്ങൾ ഭക്ഷിക്കുവാനുമായി വന്നുകൂടിക്കൊണ്ടിരുന്ന ജംബുകവീരന്മാരുടെ ആഹ്വാന കോലാഹലം ഇടവിട്ടിടവിട്ടു പുറപ്പെട്ടുകൊണ്ടിരുന്നു. മററൊരു ജീവിയുടെയും അനക്കംപോലും കേൾക്കുവാൻ ഉണ്ടായിരുന്നില്ല.

ഈ സന്ദർഭത്തിൽ, അടർക്കളത്തിൽ നിന്ന് അല്പം അകലെമാറി കുററിക്കാടുകളാൽ ആവൃതമായ ഒരു താഴ്വരയിൽ ഒരു ദീപപ്രകാശം ഉയർന്നു കാണാ

റായി. മുറിവേററ മരിച്ചു കിടക്കുന്ന ഭടജനങ്ങളുടെ ആയുധങ്ങളും, അവരുടെ ജഡങ്ങളിൽ നിന്നു ലഭിച്ച ക്കാവുന്നകടുക്കൻ, അരഞ്ഞാൺ, ഏലസ്സ് മുതലായ ആഭരണങ്ങളും കരസ്ഥമാക്കണമെന്നുള്ള മോഹത്തോടുകൂടി വന്നെത്തിയിട്ടുള്ള തസ്കരന്മാരുടെ കൈവശമുണ്ടായിരുന്ന പന്തങ്ങളിൽനിന്നു പുറപ്പെട്ടവെളിച്ചമായിരുന്നു അതു്. അവർ അടർക്കളത്തിൽ നിന്നു ലഭിച്ച ദ്രവ്യങ്ങൾ വീതിക്കുകയായിരുന്നു. തത്സമയം കാഷായ വസ്ത്രധാരിയായ ഒരാൾ അവരുടെ സമീപത്തു വന്നുചേർന്നു. സന്യാസിയെ കണ്ടയുടൻ അവർസംഭാഷണംനിർത്തി, ആ യതിയേ ഉററുനോക്കി. അവരിൽ ഒരാൾ പുരുഷമായി ഇങ്ങനെ ചോദിച്ചു:—"സ്വാമിയാർക്കു് എന്താ ഈ പടയിൽകാര്യം! ഞങ്ങൾ ഞങ്ങടെ പാടുതേടുന്നു."

സന്യാസി:—"അപ്പന്മാരെ! നിങ്ങളുടെ ഉപജീവനത്തിനുള്ളവഴി നിങ്ങൾ നോക്കികൊൾവിൻ. അതിനു ഞാൻ തടസ്സക്കാരനല്ല."

ഒരു തസ്കരൻ:—"സ്വാമിക്കു് എന്തുവേണം. ഈ ഇരുട്ടത്തു് എവിടെ നിന്നു വരുന്നു?"

"അയ്യോ! ഇതു് ആരെന്നു് അറിഞ്ഞോ? എന്റെ നിന്തിരുവടി" എന്നിങ്ങനെ പറഞ്ഞുകൊണ്ടു് ഒരു തസ്കരൻ സന്യാസിയുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു, പാദംതൊട്ടു കണ്ണിൽവച്ചു് എഴുന്നേററു. എന്നിട്ടു് അയാൾ കൂട്ടുകാരോടു പറഞ്ഞു:—"ഇതു് ആരെന്നറിഞ്ഞോ? ഇവിടുന്നല്ലേ സാക്ഷാൽ ബ്രഹ്മാവു്! മരിച്ചവർക്കു് ആയുസ്സു് ഇടുന്ന ഭഗവാൻ. ഇന്നാളു് ഈയുള്ളവന്റെ മൂത്ത ചെറുക്കനെ പാമ്പുകടിച്ചു. നാടൊക്ക കൊണ്ടു നടന്നിട്ടു് ഒരു ഫലവും ഇല്ലാഞ്ഞിട്ടു്, കഴി

ച്ചിടാൻ വട്ടംകൂട്ടി. അപ്പോഠം ഇവിടത്തെ ദൈവം തള്ളികൊണ്ടുവന്നു വിട്ടു. ഒരു പച്ചിലപറിച്ചു തിരുമ്മി നിറുകയിലും ഒഴിച്ചു. മൂക്കിലും കണ്ണിലും നസ്യവും ചെയ്തു. ഒറക്കത്തിൽനിന്ന് എഴുന്നേററപോലെ ചെറുക്കനൊണ്ടു് ഉരുണ്ടുപിരണ്ടു് എഴുന്നേററു. പാലും പഴവും കരിക്കും ഒക്കെ സ്വാമിക്കു കാണിക്കവെയ്ക്കാൻ ചട്ടമാക്കി. സ്വാമിയെയുണ്ടോ പിന്നെകണ്ടു! പിന്നെ ഈ കാട്ടിൽ ഇവിടെവച്ചു തന്നെ."

കൂട്ടുകാരൻെറ പ്രശംസാവചനങ്ങളും, സന്യാസിയുടെ വിഷചികിത്സാവൃത്താന്തവും കേട്ടു് ആ തസ്കരസംഘം ആശ്ചര്യസംയുതം കൈക്കൂപ്പി അദ്ദേഹത്തിൻെറ ചുററുംകൂടി. അവരിൽ പ്രമാണിയായ ഒരാഠംപറഞ്ഞു:—"ഞങ്ങഠം എന്താണ് അവിടത്തേക്കു പാദകാണിക്ക വയ്ക്കേണ്ടതു്? അമ്പിളി അമ്മാവനെ വേണമെന്നു പറഞ്ഞാലും ഞങ്ങഠം പിടിച്ചുകൊണ്ടുവരുവാൻ ഒരുക്കംതന്നെ. ഈ സാധുക്കളേ അനുഗ്രഹിക്കണം പൊന്നു് ഒടയതേ!"

സന്യാസി:—"വത്സരേ, ഒരു അത്യാവശ്യക്കാര്യം സാധിക്കാൻ ഈ കൂരിരുട്ടിൽ ഇവിടെ വന്നു. നമ്മുടെ പ്രിയപ്പെട്ട രണ്ടു ശിഷ്യന്മാർ ഈ പടക്കളത്തിൽ എവിടെയോ കിടക്കുന്നു. മരിച്ചിട്ടില്ലെങ്കിൽ വല്ല വിധവും അവരേ രക്ഷിക്കണം."

പ്രമാണി:—"അവരെ കണ്ടാൽ അറിയുന്നതെങ്ങനെ സ്വാമീ! പന്തം ഉണ്ടെങ്കിലും സ്വാമികൂടെ എഴുന്നള്ളണം."

"ഞാൻ കൂടെ വരുന്നേക്കാം. നിങ്ങൾ പന്തങ്ങളും പിടിച്ചു മുൻപിൽ നടക്കുവിൻ!" എന്നു യതി പറഞ്ഞതു് ആദരിച്ചു് പന്തം പിടിച്ചവർ രണ്ടുപേർ മുമ്പിൽ നടന്നുതുടങ്ങി. അവരുടെ പിന്നാലെ സന്ന്യാസിയും അദ്ദേഹത്തിന്റെ പിറകിലായി മററുള്ളവരും നടന്നു; വീണുകിടക്കുന്ന മൃതശരീരങ്ങൾ ഓരോന്നായി അവർ പരിശോധിച്ചു. തലയററ ഉടലുകളെയും, കൈകാലുകൾ വെട്ടേററു മുറിഞ്ഞററു്, പ്രാണൻ പോകാതെ പിടയുന്ന നിർഭാഗ്യവാന്മാരെയും, മുഖത്തും ഉടലിലും ഭയങ്കര ക്ഷതങ്ങൾ പററി ബീഭത്സരൂപം പൂണ്ട മൃതശരീരങ്ങളെയും; കണ്ട യതി ആർദ്രചിത്തനായി ദീർഘനിശ്വാസം ചെയ്തു. അവിടവിടെ വീണു മരിച്ചുകിടക്കുന്ന കുതിരകളുടെയും കഴുതകളുടേയും ജഡങ്ങൾ ഒട്ടധികം ആ പ്രേക്ഷകരുടെ ദൃഷ്ടികൾക്കു ഗോചരീഭവിച്ചു. നാഴികകൾ രണ്ടു മൂന്നുകഴിഞ്ഞു. എങ്കിലും സന്ന്യാസി ആരാഞ്ഞ ആളുകളെ കണ്ടുകൂടിയില്ല. തസ്കരന്മാർ തന്നിമിത്തം ഭഗ്നാശയരായില്ലെന്നു മാത്രമല്ല, യതിവര്യന്റെ സാന്നിദ്ധ്യത്താൽ പൂർവ്വാധികം ധൈര്യം അവലംബിച്ചുകൊണ്ടു്, അവർ പരിശോധനയിൽ സഹകരിച്ചു. അപ്പോൾ കണ്ടുകിട്ടിയ പണ്ടങ്ങളേ അവർ കൈവെടിഞ്ഞതുമില്ല.

ഇപ്രകാരം ഓരോ ജഡംപ്രതി സൂക്ഷിച്ചുനോക്കിക്കൊണ്ടു നടക്കുമ്പോൾ സമീപത്തു് എവിടെയോനിന്നു "വെള്ളം", "വെള്ളം" എന്നുള്ള ദയനീയസ്വരം മന്ദമന്ദം കേൾക്കാറായി. ഉടൻതന്നെ പന്തങ്ങളുമായി എല്ലാവരും ആ ഭാഗത്തേയ്ക്കു നടന്നു. അതു, മുറിവേററ

വിവൎണ്ണനായി, അൎദ്ധപ്രാണനായിക്കിടക്കുന്ന ഒരു ഭടന്റെ വിലാപമാണെന്നു് അടുത്തുചെന്നപ്പോൾ അവൎക്കു മനസ്സിലായി. ദീപത്തിന്റെ സഹായത്തോടുകൂടി സന്യാസി അയാളുടെ മുഖം പരിശോധിച്ചു. പരിചയം ഉള്ള മുഖമാണു് അതെന്നു് പരിശോധനയാൽ ബോദ്ധ്യം വന്നു. അതിനിടയിൽ തസ്കരന്മാരിൽ ഒരുവൻ കുറെ വെള്ളം ഒരു കുത്തിലയിൽ കൊണ്ടുവന്നു. ദയാലുവായ സന്യാസി ക്ഷതാൎത്തനായ ഭടന്റെ വായിലേക്കു കുറേശ്ശെ വെള്ളം ഒഴിച്ചുകൊടുത്തു. ജലം, കുറേ ഉള്ളിലായതോടുകൂടി, അയാൾക്കു സംസാരിക്കുവാൻ ശേഷിയുണ്ടായി. "കണ്ടൻകോരനോ?" എന്നുള്ള യതിയുടെ ചോദ്യത്തിനു് "അടിയൻ—കണ്ടൻ." എന്നു പ്രത്യുത്തരം ഉണ്ടായി. അയാൾ തുടൎന്നു പറഞ്ഞു:—"കൊച്ചുതമ്പുരാൻ."

യതി—"കുഞ്ഞു് എവിടെ?"

ഭടൻ ഈ ചോദ്യത്തിനു് ഉത്തരംനൽകാതെ നെഞ്ചിൽ കൈവച്ചുകൊണ്ടു മേല്പോട്ടുനോക്കി. അയാളുടെ നേത്രങ്ങളിൽക്കൂടി കണ്ണുനീർ ധാരമുറിയാതെ പ്രവഹിച്ചുകൊണ്ടിരുന്നു. അനന്തരം അയാൾ, താൻ കിടക്കുന്നിടത്തുനിന്നു് അല്പംമുന്നോട്ടു കൈ ചൂണ്ടിക്കാണിച്ചു. സന്യാസി സസംഭ്രമം ആ സ്ഥാനത്തേക്കുനീങ്ങി. രണ്ടാളുകൾ പന്തവുമായി അദ്ദേഹത്തെ അനുഗമിച്ചു. ഉദയനന്റെ ജഡം സന്യാസിയുടെ ദൃഷ്ടികളിൽപെട്ടു. അദ്ദേഹം ആ യോദ്ധാവിന്റെ അരികെഇരുന്നു നെഞ്ചിലും മററും കൈവച്ചുനോക്കി. പിന്നീടു നാഡിപരിശോധനകഴിച്ചു. സന്യാസിയുടെ നേത്രങ്ങളിൽനിന്നു ബാഷ്പധാരപുറപ്പെട്ടു, ഗണ്ഡങ്ങളിൽക്കൂടി ഒഴുകുന്നതും, മുഖം

ശോകസമ്മിളിതമാകുന്നതും തസ്കരന്മാർകണ്ട്, ആ വൈരാഗിയുടെ ദീനാനുകമ്പ അനുസ്മരിച്ച് അവർ അത്ഭുതപരവശരായി. അദ്ദേഹം അവരോടു പറഞ്ഞു:—ബോധംതീരെ ഇല്ല. എങ്കിലും ശ്വാസംനിന്നിട്ടില്ല. നാഡി വളരെ മന്ദിച്ചിരിക്കുന്നു. ഒന്നു പരീക്ഷിക്കാം."

ഇങ്ങനെ പറഞ്ഞിട്ടു വസ്ത്രത്തിനിടയിൽനിന്നു് ഒരു ചെറിയഡപ്പി എടുത്തു് അതിലുണ്ടായിരുന്ന ഒരൌഷധം ജലത്തിൽകലക്കി വിവശന്റെ നേത്രങ്ങളിൽ ഒരോതുള്ളി വീതംവീഴ്ത്തി. വായ്പൊളിപ്പിച്ച് അതേ ഔഷധംതന്നെ ഉള്ളിലേക്കും ഒഴിച്ചുകൊടുത്തു. അനന്തരം അല്പം മരുന്നു് എടുത്തു തന്റെ കൈവിരലുകളിൽ പൂശി കുമാരന്റെ നാസാരന്ധ്രങ്ങൾക്കുനേരെ, അല്പനേരംപിടിച്ചു. ഏതാനുംനിമേഷം കഴിഞ്ഞപ്പോൾ കുമാരന്റെ ജഡത്തിനു് ഒരു ചലനംഉണ്ടായി. സുഖനിദ്രയിൽനിന്നു് ഉണരുന്നതുപോലെ ഉടൽ ആകെ ഒന്നു ഞെളിഞ്ഞുപിരിയുകയും കൈകാലുകൾ ചലിപ്പിക്കുകയുംചെയ്തു. അപ്പോൾ കുറേഔഷധംകൂടി വായിലേക്കു് ഒഴിച്ചുകൊടുത്തു. അതും കുമാരൻ ഇറക്കി. അധികം നേരം കഴിയും മുൻപു നേത്രങ്ങൾ ചിമ്മിത്തുറന്നു. ഇത്രത്തോളം കണ്ടപ്പോൾ ആ തസ്കരന്മാർ വൈരാഗിയുടെ അന്യാദൃശവൈഭവംകണ്ടു അത്ഭുതംപൂണ്ടു. സമയം ലേശവും കളയാതെ കണ്ടൻനായരുടെ സമീപത്തേക്കു ചെന്നു യതി ആ ശിഷ്യനും ചിലഔഷധ സഹായങ്ങൾ നൽകി. തന്നിമിത്തം അയാളുടെ സ്ഥിതിയും ക്രമേണ ഭേദപ്പെട്ടു.

അങ്ങനെ വ്യാപരിക്കവെ, തസ്കരന്മാരിൽ ഒരാൾ ചോദിച്ചു:—"സ്വാമീ! ഈ കാട്ടിൽ ഇരുന്ന് എത്രനേരം ഇങ്ങനെ ചികിത്സിക്കാൻ കഴിയും? അല്പം ചൂടുവെള്ളം കൊടുക്കണമെങ്കിൽ എന്തുനിവൃത്തി?"

സന്യാസി പ്രസന്നമുഖനായി പറഞ്ഞു:—"വത്സരേ, ഈശ്വരാനുഗ്രഹം ഇവർക്ക് ഉണ്ടു്. അല്പംകൂടി താമസിച്ചാണ നാം വന്നിരുന്നതെങ്കിൽ പഞ്ചങ്ങലിൽ ആത്യകമായിരുന്നു. ഇനിയും ചികിത്സിച്ചാൽ രക്ഷകിട്ടുമെന്നു തോന്നുന്നു. ഇപ്പോഴും ശരിയായ ബോധം വന്നിട്ടില്ല."

പ്രമാണി—"കേടുവല്ലതും കണക്കിനു പററിയോ സ്വാമീ!"

യതി—"ഈ ചെറുപ്പക്കാരൻെറ തലയിൽ കാണുന്ന മുറിവ് ഒരു ഞരമ്പിനു കേടുവരുത്തിയിരിക്കുന്നു. അതുകൊണ്ടു നിങ്ങൾ കാട്ടുകമ്പുകളും നിങ്ങളുടെ മുണ്ടുകളുംമററുംകൊണ്ടു് രണ്ടു മഞ്ചൽ ഉണ്ടാക്കണം. സമയം കളയരുതു്. ഇവരെ രണ്ടുപേരെയും ഉടൻതന്നെ നമ്മുടെ ആശ്രമത്തിലേക്കു കൊണ്ടുപോകാതെ തരമില്ല. മരുന്നുകൾ അവിടെ ഉണ്ടു്. ചൂടുവെള്ളം ഉണ്ടാക്കാനും അവിടെ സൌകര്യം കാണും."

വൈരാഗിയുടെ ഇംഗിതം അനുസരിച്ചു വേണ്ടതെല്ലാം ആ തസ്കരന്മാർ പ്രവർത്തിച്ചു. പന്തങ്ങളുടെ അവലംബത്തോടുകൂടി, അവർ മുറിവേററ രണ്ടുപേരെ മഞ്ചലുകളിൽ എടുത്തുകിടത്തി, യതിയോടൊന്നിച്ചു സരസ്സിൻെറ സമീപമുള്ള ആശ്രമത്തിലേക്കു തിരിച്ചു.

# അദ്ധ്യായം ൰൩.

## ഉണ്ണിനീലിയുടെ ഭവനത്തിൽ

ഉദയനകുമാരനെയും കണ്ടൻനായരെയും കാണാനില്ലാതെ വന്നിരിക്കുന്നുവെന്ന വാർത്ത, ഉണ്ണിനീലിയുടെ കർണ്ണങ്ങളിലും ചെന്നെത്തി. ഒരുരാത്രി അവൾ ദുസ്സഹമായ ദുഃഖം അനുഭവിച്ചു. എന്നാൽ അടുത്ത പ്രഭാതത്തിൽ കണ്ടൻനായരുടെ പ്രത്യാഗമനം ഉണ്ടായതോടുകൂടി വസ്തുതകൾ സമസ്തവും അറിയുകയാൽ അവൾക്കു വലിയ ആശ്വാസം ഉണ്ടായി. എങ്കിലും ഇത്ര ആർദ്രബുദ്ധിയും ചൈതന്യവും ചികിത്സാപാടവവുമുള്ള യതിയെ ഒന്നു കാണണമെന്നുള്ള ഔത്സുക്യം അവൾക്കു കലശലായി ഉണ്ടായിക്കൊണ്ടിരുന്നു. എന്നാൽ അദ്ദേഹത്തെ കാണുവാൻ വനാന്തരത്തിൽ സ്വയം പോകുന്നതു്, എങ്ങനെയെന്നു് ഉണ്ണിനീലി അമ്പരന്നു. അങ്ങനെയിരിക്കെ, യുദ്ധം തുടരുന്ന വസ്തുത അറിവുകിട്ടിയ ദിവസം രാവിലെ അവൾ അസ്വസ്ഥചിത്തയായി തന്റെ ഭവനത്തിന്റെ പടിപ്പുരവാതുക്കൽ നിൽക്കുകയായിരുന്നു. കണ്ടൻനായരും ഉദയനകുമാരനും പടക്കളത്തിലേക്കു പുറപ്പെട്ടുകഴിഞ്ഞു. പടയിൽ അവരുടെ പക്ഷത്തേക്കു പരാജയം പററുകയും തോട്ടുംമുഖം എടപ്പള്ളിക്കു അധീനമാകുകയും ചെയ്യുകയാണെങ്കിൽ ഉണ്ടായേക്കാവുന്ന സൈനികശല്യങ്ങളിൽനിന്നു രക്ഷനേടുവാനുള്ള ഉപായങ്ങൾ,കണ്ടൻനായർ അവൾക്കുപറഞ്ഞുകൊടുത്തിട്ടുണ്ടു

പുറപ്പെട്ടതു്. നാനാരൂപങ്ങളായ മനോരാജ്യങ്ങളോടുകൂടി അവൾ ആ കപാടത്തിനു സമീപം അങ്ങനെ നിൽക്കുമ്പോൾ കാഷായവസ്ത്രം ധരിച്ച ഒരു തേജഃപുഞ്ജം അകലെനിന്നു് വരുന്നകാഴ്ച അവൾകണ്ടു. അവൾ സകൌതുകം ആ യതിയെ നോക്കി നിലകൊണ്ടു. ക്രമേണ ആ സന്യാസി അടുത്തു് അടുത്തു വന്നു. അദ്ദേഹം സരസ്സിന്റെ തീരത്തുള്ള ആശ്രമത്തിലെ യതിതന്നെയായിരുന്നു. ക്രമേണഅദ്ദേഹം നടന്നു ഉണ്ണിനീലി നിൽക്കുന്ന ഭവനത്തിന്റെപടികടന്നു പോകുവാൻതുടങ്ങി. എന്നാൽ ഉണ്ണിനീലി ഇതികർത്തവ്യതാവിമൂഢയായി ഓടി പുറത്തിറങ്ങി അദ്ദേഹത്തിന്റെ പാദങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്തു. അത്ഭുതപൂർവ്വമായ പ്രസ്തുത സംഭവത്തിൽ വിസ്മയാവേശിതനായിത്തീർന്ന യതി പറഞ്ഞു:—"വത്സേ! എഴുന്നേൽക്കു. ഈ അശക്തനാൽ എന്തു സാധിക്കണം. വേഗം പറയൂ."

ഉണ്ണിനീലി എഴുന്നേററു. അവൾ ഉൽക്കണ്ഠയോടുകൂടി സന്യാസിയെ നോക്കി. അവളുടെ മുഖം പ്രസന്നമായും ഇടക്കിടെ ശോകകലുഷമായും തീർന്നുകൊണ്ടിരുന്നു. അവളുടെ ഉടൽആകെ സ്തോഭാവേശത്താൽ വിറയൽകൊണ്ടു. ആ യുവതിയുടെ ഭാവപ്പകർച്ച കണ്ട യതി അവളെ സൂക്ഷിച്ചുനോക്കി. യതിയുടെ മുഖത്തും ചില ഭാവവ്യത്യാസങ്ങൾ ഉണ്ടായി. അദ്ദേഹം പറഞ്ഞു:— വത്സേ! നീ എവിടെ താമസിക്കുന്നു?"

ഉണ്ണിനീലി:—"ഇതുതന്നെ അടിയന്റെ ഇപ്പോഴത്തെ കുപ്പപ്പാട്. അകത്തേക്കു് എഴുന്നള്ളിയേതീരു. അല്ലെങ്കിൽ ഈ ഉണ്ണിനീലിയുടെ ഹൃദയം പൊട്ടിപ്പോകും."

യതി പിന്നീട ഒരു അക്ഷരംപോലും സംസാരിച്ചില്ല. അദ്ദേഹം ആ ഭവനത്തിന്റെ പടികടന്നു് അകത്തേക്കു നടന്നു. ഉണ്ണിനീലി അദ്ദേഹത്തിന്റെ പിന്നാലെ ഗൃഹത്തിലേക്കു പോയി. അവർ രണ്ടുപേരുംകൂടി ദീർഘസമയം മന്ദസ്വരത്തിൽ സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. യതി യാത്രയാകും മുൻപു ഉണ്ണിനീലി ശുഭ്രവസ്ത്രത്തിൽപൊതിഞ്ഞു് ചില ഉപഹാരദ്രവ്യങ്ങൾ യതിക്കു കാഴ്ചവച്ചു. അദ്ദേഹം പ്രസന്നവദനസംയുതം അവയെ സ്വീകരിച്ചുകൊണ്ടു് അവിടെനിന്നു പുറപ്പെട്ടു; അപ്പോൾ ഉണ്ണിനീലിയോടു് ഇങ്ങനെ പറഞ്ഞു:--"വിശേഷങ്ങൾ അന്വേഷിച്ചുകൊണ്ടു ഞാൻ വസ്തുതകൾ അറിയിക്കാം. വേണ്ടിവന്നാൽ നിന്നെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടു പൊയ്ക്കൊള്ളാം. വിഷമിക്കേണ്ട."

---

## അദ്ധ്യായം ൰.

കൌസല്യാദേവിയുടെ വ്യാകുലത.

കുട്ടൻരാജാവു് കൊടുത്തയച്ച സന്ദേശം പ്രഭാതത്തിനു മുൻപുതന്നെ പറവൂർ രാജാവിനു ലഭിച്ചു. പ്രധാനപടത്തലവന്റെയും തന്റെ വാത്സല്യനിധിയായ ഉദയനന്റെയും ചരമവാർത്ത ആ സന്ദേശത്തിൽ കണ്ട പ്രകാരം വിശ്വസിച്ച രാജാവിനു, യുദ്ധവിജയത്താലുണ്ടാകാവുന്ന ആഹ്ലാദം അസ്തപ്രായമായി. അദ്ദേഹത്തി

ന്റെ ദുഃഖം അപരിമിതമായി വർദ്ധിക്കുവാൻ തുടങ്ങി. ഉദയനന്റെ ഓരോ ഗുണങ്ങളെക്കുറിച്ചു ചിന്തിക്കുന്തോറും വ്യസനം ശതഗുണീഭവിച്ചു. പ്രധാന പടത്തലവന്റെ നഷ്ടത്താൽ രാജ്യത്തിനു നേരിട്ടിരിക്കുന്ന വിപത്തു പരിഹാരം ഉള്ളതുതന്നെ. എന്നാൽ രാജകുമാരന്റെ അകാലചരമം നിമിത്തമുള്ള നഷ്ടം അപരിഹാര്യം തന്നെയെന്നു് അദ്ദേഹത്തിനു തോന്നി.

നേരം പ്രഭാതമായതോടുകൂടി ആ ദുഃഖവാർത്ത അന്തഃപുരത്തിലും ഉദ്യോഗസ്ഥന്മാർ മുഖേന രാജധാനിയിലെങ്ങും ക്രമേണ വ്യാപിച്ചു. ആ ദുർവ്വിധിയുടെ വൃത്താന്തം പ്രാണനാഥന്റെ മുഖത്തുനിന്നു കേട്ടമാത്രയിൽ റാണി വാവിട്ടു രോദനം ചെയ്തു. കൌസല്യകുമാരി പ്രജ്ഞയററു നിലംപതിച്ചു. കൊട്ടാരത്തിൽ വലിയബഹളമായി. സമർത്ഥനും സർവ്വഗുണസമ്പന്നനുമായ ഉദയനകുമാരന്റെ നിര്യാണത്തിൽ വ്യസനാക്രാന്തരായിത്തീരാതെ ഇരുന്നവർ രാജധാനിയിൽ വളരെ ചുരുക്കംപേർ മാത്രമേ ഉണ്ടായിരുന്നുള്ളു. ആ ന്യൂനപക്ഷക്കാർ കുട്ടൻരാജാവും അയാളുടെ അനുചരന്മാരും മാത്രമായിരുന്നു.

കുറേനേരം കഴിഞ്ഞപ്പോൾ കുമാരി മോഹാലസ്യത്തിൽനിന്നു് ഉണർന്നു. എങ്കിലും കന്യക ദുസ്സഹദുഃഖത്താൽ സംഭ്രാന്തചിത്തയായി ശയ്യാതലത്തിൽ കിടന്നു് ഉരുണ്ടു. പലപ്രകാരത്തിലുള്ള സാന്ത്വനവചനങ്ങളും ലോകോക്തികളും പറഞ്ഞു റാണി പുത്രിയെ സമാശ്വസിപ്പിക്കുവാൻ ശ്രമിച്ചു. എന്നാൽ പുരാണകഥകളും ചാതുരോക്തികളും ആ ഘട്ടത്തിൽ കുമാരിക്കു്, കേവലം വനരോദന സദൃശമായിത്തീർന്നതേയുള്ളു. ഏതന്ത

ത്തിൽ തിങ്ങിവിങ്ങിക്കയറിക്കൊണ്ടിരുന്ന ദുസ്സഹദുഃഖത്താൽ പാരവശ്യംപൂണ്ട ആ മാതാവു്, കണ്ണീർവാർത്തുകൊണ്ടു് പുത്രിയുടെ അരികിൽ ശയ്യാതലത്തിൽ ഇരുന്നു.

ഇതിനിടയ്ക്കു കട്ടൻരാജാവിനെ പ്രധാനപടത്തലവനായി നിയമിച്ചിരിക്കുന്നതായുള്ള രാജകീയവിളംബരം രാജധാനിയിലും പരിസരങ്ങളിലും, രാജ്യം ഒട്ടാകെയും തമുക്കു് അടിച്ചു പരസ്യംചെയ്യപ്പെട്ടു. സായാഹ്നമായപ്പോൾ, കഞ്ഞുണ്ണിരാജാവിന്റെ ജഡവുംകൊണ്ടു് കട്ടൻരാജാവു പാറവൂരുള്ള കോവിലകത്തു വന്നുചേർന്നു. രാജകീയാഡംബരങ്ങളോടുകൂടി പ്രധാന പടത്തലവന്റെ ജഡം യഥാവിധി സംസ്കരിക്കപ്പെട്ടു.

ദിവസങ്ങൾ അതിക്രമിച്ചു; എങ്കിലും രാജകുമാരിയുടെ ദുഃഖത്തിനു ശമനം സംഭവിച്ചില്ല. സർവ്വദാ മ്ലാനമുഖയായും ചിന്താകുലയായും കാണപ്പെട്ടു. പുത്രി നിരുന്മേഷയായും സ്നാനം ഭക്ഷണം ആദിയായ നിത്യാവശ്യങ്ങളിൽപോലും തൽപരയല്ലാതെയും ഇരിക്കുന്ന അവസ്ഥ രാജാവിനു് അറിവുകിട്ടി. കുമാരിക്കു വല്ല രോഗവും പിടിപെട്ടേയ്ക്കുമോയെന്നുള്ള ശങ്ക മാതാപിതാക്കന്മാർക്കു് ഉണ്ടായി. റാണിയുടെ അഭിമതം അനുസരിച്ചു് ഒരു മാററത്തിനായി, മാതുലഗൃഹമായ പാറക്കടവു കോവിലകത്തേയ്ക്കു കുമാരിയെ അയയ്ക്കണമെന്നു രാജാവു തീർമാനിച്ചു. കൌസല്യാദേവിക്കും പ്രസ്തുതാഭിപ്രായം തൃപ്തികരമായിതോന്നി. മാതുലപുത്രിയും സമവയസ്കയുമായ മംഗലാകുമാരിയുമൊന്നിച്ചു്, ആ കോവിലകത്തു് ഏതാനും ദിവസം താമസിക്കാമെന്നു രാജകുമാരി സമ്മതിച്ചു. അതനുസരിച്ചു രാജാവു കുമാരിയെ സപരിഹാരം പാറക്കടവു കോവിലകത്തേക്കു യാത്ര അയച്ചു.

---

# അദ്ധ്യായം ൧൮.

---

## യതിവാടത്തിലേ വാസം

ഉദയനനും കണ്ടൻനായരും യതിയുടെ വിദഗ്ദ്ധമായ ചികിത്സയിലും പരിചരണത്തിലും ക്രമേണ സുഖം പ്രാപിച്ചു, പരിചാരകന്റെ ശിരസ്സിന്റെ പിന്നിൽ ഏററിരുന്നവലിയൊരു ക്ഷതം ഒരു വാരംകൊണ്ടും രാജകുമാരന്റെ സ്കന്ധത്തിലും ശിരസ്സിലും ഉണ്ടായിരുന്ന മുറിവുകൾ മൂന്നുവാരംകൊണ്ടും ഭേദപ്പെട്ടു. എങ്കിലും ഒരു മാസംവരെ അവർ രണ്ടുപേരും അവിടെത്തന്നെ താമസിച്ചു വിശ്രമിക്കേണ്ടിവന്നു.

യതിവൎയ്യൻ ഉണ്ണിനീലിയോടു വാഗ്ദാനം ചെയ്തിരുന്നതുപോലെ, യുദ്ധം നിലച്ചദിവസം നേരത്തേതന്നെ അവളെ ആശ്രമത്തിലേക്കു കൂട്ടികൊണ്ടുപോന്നു. ഉദയനന്റെയും കണ്ടൻനായരുടെയും ശുശ്രൂഷയ്ക്കു ഉണ്ണിനീലിയുടെ സാന്നിദ്ധ്യസഹകരണങ്ങൾ അത്യന്തം ഉപകരിച്ചു. ഒരു കുടുംബത്തിലെ അംഗങ്ങൾ എങ്ങനെയോ, അതിന്വണ്ണം അവരെല്ലാവരും സന്തുഷ്ടിയോടും സമാധാനത്തോടുംകൂടി ദിനരാത്രങ്ങൾ കഴിച്ചു. യതിക്കു ഉദയനനോടും കണ്ടൻനായരോടും ഉണ്ണിനീലിയോടും അനല്പമായ വാത്സല്യവും മൈത്രീബന്ധവും ഉണ്ടായി. അതിഥികൾക്കും പൂജ്യനായ ആതിഥേയിയുടെ നേർക്കു നിസ്തുലമായ സ്നേഹവും ബഹുമാനവും തോന്നി. ആശ്രമംവിട്ടു പോകുവാനുള്ള ദിവസമായി. അന്നു യതിവൎയ്യൻ ഉദയനകുമാരനെ സമീപത്തുവിളിച്ചു ഗൂഢമായി

മന്ദസ്വരത്തിൽ വളരെനേരം സംസാരിച്ചു. സംഭാഷണമദ്ധ്യേ യതിയുടെയും കുമാരൻെറയും മുഖം പ്രസന്നമായിക്കൊണ്ടിരുന്നു. ഉണ്ണിനീലിയെയും കണ്ടൻനായരെയും പ്രത്യേകം പ്രത്യേകം സന്യാസി സമീപത്തു വിളിച്ചു ശ്രദ്ധമായി അവരോടും സംസാരിച്ചു. തദനന്തരം അവരോട് എല്ലാവരോടും ആയി അദ്ദേഹം ഇങ്ങനെ പറഞ്ഞു:—"നമ്മുടെ മനസ്സിനു് ഉണ്ടായിരുന്ന ക്ലേശങ്ങൾ തീർന്നിരിക്കുന്നു. ഇനി ഒന്നിനെച്ചൊല്ലിയും മനഃക്ലേശം ഇല്ല. കാറും കോളും ഒക്കെ നീങ്ങി, ശോഭനകാലം ഇതാ ഉദയം ചെയ്തിരിക്കുന്നു. ഇവിടെ നാം ഏകയോഗക്ഷേമമായി കഴിക്കുന്നു. ഇനി നമ്മുടെ കൂട്ടത്തിൽ ഒരാളുടെ അഭാവം മാത്രമേ കാണുന്നുള്ളു. ദൈവം അദ്ദേഹത്തെ നമുക്കു കാണിച്ചുതരും. ഉണ്ണിനീലി ഇനിമേൽ ഇവിടെത്തന്നെ താമസിക്കട്ടെ. അവളുടെ സഹായം എനിക്കു വളരെ ഉപകരിക്കും. അവളുടെ വേഷം ഒന്നു മാററണം. നമ്മുടെ ആശ്രമം തന്നെ അവൾ സ്വീകരിക്കണം. അതു് അവളുടെ സ്വയരക്ഷയ്ക്കു് കൂടിയേ തീരൂ. അവൾക്കു് അതു സന്തോഷം തന്നെ. ഇനി ഉദയനകുമാരനും കണ്ടനും താമസിക്കേണ്ട. നിങ്ങൾ ഒരു അജ്ഞാതവാസം പോലെയാണു് ഇവിടെ കഴിച്ചതു്. അതുകൊണ്ടു പാവൂർ കോവിലകത്തു വലിയ ദുഃഖത്തിനു് ഇടയായിട്ടുണ്ടു്. നിങ്ങളെ കാണുമ്പോൾ അതൊക്കെ നീങ്ങും. അതാണു് എനിക്കുള്ള സമാധാനം. കണ്ടൻെറ പൂർണ്ണമായ ചുമതലയിലാണു് ഉദയനകുമാരനെ ഞാൻ അയയ്ക്കുന്നതു്. ഇനി കണ്ടുകളിൽ ഒന്നും ചാടാതെ സൂക്ഷിക്കണം. ആ കുട്ടൻ വഷളൻ. ഇനിയും

അവൻ കസൃതിക്കു മുതിർന്നേക്കും. സൂക്ഷിച്ചിരിക്കണം. ഇപ്പോൾതന്നെ നിങ്ങൾ രണ്ടാളുടെയും ശരീരത്തിൽ വിഷം വ്യാപിച്ചിട്ടുള്ളതായി പരിശോധനയിൽ മനസ്സിലായിട്ടുണ്ടു്. അതു ആയുധംവഴിയാണു്."

കണ്ടൻ:—"അടിയനും ആ സംശയം തോന്നിയതാണു്.

ഉദയനൻ:—"അതു് എങ്ങനെ?"

കണ്ടൻ:—"തിരുമേനി എടപ്പള്ളിപ്പടയെ തെരുതെരെ അരിഞ്ഞുവീഴ്ത്തികൊണ്ടിരിക്കുമ്പോൾ, നമ്മുടെ പക്ഷത്തുനിന്നു് ഒരുവൻ അവിടത്തേ തുണയ്ക്കു വരുന്നു എന്നമട്ടിൽ പിറകിൽനിന്നു് ഈ വൻ ചതിചെയ്തു. പിറകിൽ അല്പം അകലെനിന്നു് അടിയൻ കണ്ടെത്തു. അവന്റെ ലാക്കുതെററിക്കാനും അവനേ ശിക്ഷിക്കാനുമായിരുന്നു അടിയന്റെ ലാക്കു്. പക്ഷേ ഒരു മാത്ര താമസിച്ചുപോയി. അവന്റെ കഴുത്തുനോക്കി അടിയൻ ഒരു വെട്ടു കൊടുത്തു, എന്നാൽ അവൻ വെട്ടിയവെട്ടു വീശി എടുക്കും മുൻപു് അവൻ കഴുത്തററു താഴെ വീണു. അവന്റെ വെട്ടു് ഏററു തിരുമേനിയും വീണു. ഒരു ദുരാലോചനയുടെ ഫലമാണിതു്."

സന്യാസി:—"ദുരാലോചന തന്നെ. ദുർബ്ബുദ്ധികൾ അതിന്റെ ഫലം അനുഭവിക്കും. നിങ്ങളുടെ ദുഃഖങ്ങൾ നീങ്ങി; നല്ലകാലം വരുന്നു. കുറേ കാലം കൂടി ഇങ്ങനെ നിങ്ങൾ ക്ഷമിച്ചു ജീവിക്കിൻ."

ഉദയനൻ:—"തിരുവടികളുടെ കല്പനപോലെ."

സംഭാഷണം ഈ ഘട്ടത്തിലായപ്പോൾ യതിയുടെ നേത്രങ്ങളിൽനിന്നു ബാഷ്പം ഗളിച്ചു. ഉദയനന്റെയും

കണ്ടൻനായരുടെയും കണ്ണുകളിലും കണ്ണീർത്തുള്ളികഠം വർഷിച്ചു. ഉണ്ണിനീലിയും ബാഷ്പാന്ധയായിത്തീർന്നു.

യതി പറഞ്ഞു.—"നിങ്ങഠം കുട്ടികഠം. തൽക്കാലത്തെ സ്ഥിതിഗതികഠം നിനച്ചു കുണ്ഠിതപ്പെടേണ്ട. നമുക്കു് എല്ലാവർക്കും പൊതുവിൽ ഒരു മഹത്തായ ഉദ്ദേശം ഉണ്ടല്ലൊ. അതു സാധിക്കുന്നതിനുള്ള ഘട്ടത്തിൽ പ്രവേശിക്കാൻ ചില ഒരുക്കങ്ങഠംകൂടിയേതീരു. അതിനു നാം ഓരോരുത്തരും യഥാശക്തി ഉററു ശ്രമിക്കണം. അതിനാൽ തൽക്കാലത്തെ ദുഃഖങ്ങഠം ഒക്കെ മറക്ക. ഭാഗ്യത്തിൻെറ ഉദയം ആയിരിക്കുന്നു. ഭാഗ്യകാരകന്മാരായ ഗ്രഹാധിപന്മാർ എല്ലാം ഉച്ചസ്ഥരായിരിക്കുന്നു. ഉത്സാഹത്തോടെ പോയിവരുവിൻ! പറവൂർ കൊട്ടാരത്തിലേക്കു ഞാൻ വരുന്നുണ്ടു്. ഇനി മിക്കവാറും എപ്പോഴും പരസ്പരം കണ്ടുകൊണ്ടുതന്നെ ഇരിക്കാൻ സംഗതിയാവും."

യാത്രയ്ക്കുള്ള സമയം ആയപ്പോഠം, യതിയുടെ ആജ്ഞാകരന്മാരായ ചില ആളുകഠം രണ്ടു നല്ല അശ്വങ്ങളെ അവിടെ കൊണ്ടുവന്നു. അവരുടെ പക്കൽ ഏതാനും നല്ല ആയുധങ്ങളും ഉണ്ടായിരുന്നു. യതി പറഞ്ഞു:—"വത്സരേ! ഈ കുതിരകളും ആയുധങ്ങളും നിങ്ങളുടെ ആവശ്യത്തിനു കൊണ്ടു വന്നിരിക്കുകയാണു്. ഇവിടെ നിന്നു നേരെ പാളയത്തിലേക്കു പോകണം. നിങ്ങഠം ജീവിച്ചിരിക്കുന്ന വിവരം ഭടന്മാരെയും മററും മനസ്സിലാക്കിയിട്ടു നേരെ പറവൂർക്കു പോകണം. ശേഷം കാര്യങ്ങഠം രാജാവിൻെറ ഹിതാനുസരണം നടക്കട്ടെ."

---

# അദ്ധ്യായം ൧൯.

## അപ്രതീക്ഷിത സംഘട്ടനങ്ങൾ

ഉദയനനും കണ്ടൻനായരുംകൂടി തോട്ടുംമുഖം പാളയത്തിൽ എത്തിയപ്പോൾ, മരിച്ചുപോയെന്നു ഊഹിക്കപ്പെട്ടിരുന്ന പടത്തലവനും അംഗരക്ഷകനും തിരിച്ചുവന്നിരിക്കുന്നതു കണ്ടു ഭടന്മാരും മററും സന്തോഷവും ആശ്ചര്യവുംപൂണ്ടു. അന്നുമദ്ധ്യാഹ്നംവരെ അവർ രണ്ടുപേരും പാളയത്തിൽ വിശ്രമിച്ചു.

അനന്തരം കുമാരനും കണ്ടൻനായരുംകൂടി പറവൂരേക്കു പുറപ്പെട്ടു. ഉഗ്രസവാരി ചെയ്യത്തക്കവിധം ശരീരസുഖം സിദ്ധിച്ചിട്ടില്ലായിരുന്നതിനാൽ അവർ മന്ദഗതിയിൽ കുതിരകളെ വിട്ടുകൊണ്ടിരുന്നു. തന്നിമിത്തം പറവൂർ അതിർത്തിയിൽ പ്രവേശിക്കുന്നതിനു മുൻപുതന്നെ സൂര്യാസ്തമനം ആയി. ക്രമേണ അന്ധകാരം ദിക്കെങ്ങും വ്യാപിച്ചു. ആയുധപാണികളായ ആ പാന്ഥന്മാർ അല്പംകൂടി വേഗതയോടെ കുതിരകളെ പായിക്കുവാൻ തുടങ്ങി. ആ സന്ദർഭത്തിൽ അവരുടെ പുരോഭാഗത്തു കുറേദൂരത്തിൽ ആയുധങ്ങൾ തമ്മിൽ തട്ടിമുട്ടി ജന്യമായ "ഖല ഖല" ധ്വനിയും അട്ടഹാസങ്ങളും കേൾക്കാറായി. ദീപപ്രകാശവും ഉയർന്നുകൊണ്ടിരുന്നു. ഉദയനിലും കണ്ടൻനായരിലും കുറച്ചൊരുകാലമായി നിദ്രാധീനമായിരുന്ന പൌരുഷവും വീരപരാക്രമങ്ങളും ആ നിമേഷത്തിൽ ഉണർന്നു. അവരുടെ അശ്വങ്ങൾ മിന്നൽപിണർപോലെ മുമ്പോട്ടു കുതിച്ചുചാടി. കലഹരംഗത്തിൽ അവർ ചെന്നടുത്തു.

അഞ്ചു് അശ്വഭടന്മാരും പത്തിൽ കുറയാത്തുള്ള ഒരു കാലാൾപ്പടയും ഉൾപ്പെട്ടെടയുള്ള ഒരു ചെറിയപട ഒരു മൂടിയ മേനാവിനെയും തുറന്ന രണ്ടുമഞ്ചലുകളെയും ചുററിനിന്നുകൊണ്ടു; മററൊരു സംഘം അശ്വാരൂഢന്മാരോടു് നേർക്കുന്നതായി, മേനാവിനു ചുററും നിന്നചിലർ പിടിച്ചിരുന്ന പന്തക്കുഴകളുടെ വെളിച്ചത്താൽ വെളിപ്പെട്ടു. വാഹനങ്ങളെ സംരക്ഷിച്ചുകൊണ്ടു നിന്നു പോർ നടത്തുന്നവർ പറവൂർ ഭടന്മാരാണെന്നു്, അവർ ധരിച്ചിരുന്ന വസ്ത്രങ്ങളാൽ ഉദയനകുമാരനു മനസ്സിലായി.

"ആർ ഇവിടെ? ഈ രാത്രിയിൽ– അക്രമം കാട്ടുന്നു!" എന്നിങ്ങനെ മേഘനിർഘോഷം പോലെ ഭയങ്കരമായി ഗർജ്ജനംചെയ്തു കൊണ്ടു, വാൾ ചുഴററി ഉദയനകുമാരൻ പ്രതിപക്ഷികളോടു് ഏററു. കണ്ടൻനായരും രാജകുമാരനെ അനുഗമിച്ചു. ആകസ്മികമായി സംഭവിച്ച ഈ സംഘട്ടനത്താൽ ഇരുഭാഗക്കാരും ഏതാനും നിമേഷം സ്തബ്ധരായി നിന്നുപോയി. യുദ്ധത്തിൽ വീരസ്വർഗ്ഗംപ്രാപിച്ച പടത്തലവനും അംഗരക്ഷകനുംകൂടി പ്രേതരൂപത്തിൽ, തങ്ങളെ ആപത്തിൽനിന്നു ത്രാണനം ചെയ്‌വാൻ വന്നിരിക്കുകയാണെന്നു പറവൂരേ ഭടന്മാർ നിനച്ചു, ഭീതിയും വിസ്മയവും പൂണ്ടു നിലകൊണ്ടു. അതു് അത്ഭുതമല്ല.

"ഞാൻ ആരെന്നു് അറിയുമോ? ജീവനിൽ കൊതിയുണ്ടെങ്കിൽ ആയുധങ്ങൾ താഴെവച്ചു കീഴടങ്ങിക്കൊൾവിൻ! ഉദയനകുമാരനും കണ്ടൻനായരും ജീവനോടെ ഇരിക്കുന്നകാലം നിങ്ങളുടെ ഈ ധൃഷ്ടത നില

നിലയ്ക്കുകയില്ല. ഓർമ്മിച്ചുകൊൾവിൻ!" എന്നു കുമാരൻ ശത്രുസംഘത്തോടു ഗർജ്ജനം ചെയ്തു.

അപ്പോൾ തസ്കരപ്രമാണി പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:—"പടയിൽ അടിഞ്ഞ വീരന്മാരുടെ പേരുംപറഞ്ഞു് എന്നെ ഉരുട്ടിഅയ്ക്കാമെന്നോ? ആ വിദ്യ അങ്ങു് വച്ചേക്കണം. ജീവൻ വേണമെങ്കിൽ ഓടിപ്പൊയ്ക്കൊള്ളണം അതാണുനന്നു്. പോരന്നോ പണ്ടമോ കൈവശമുള്ളതു തന്നേക്കുവിൻ! എങ്കിൽ ഈ സേനാവിലും പറക്ക ഇരിക്കുന്നവരുടെ ഒരു തലനാരിനു പോലും അമളി പറ്റുകയില്ല."

ഉദയനൻ ഈ ഭാഷണംകേട്ടു രുഷ്ടനായി ഇങ്ങനെ അട്ടഹസിച്ചു—"നിന്റെ ദയ ആവശ്യപ്പെടുമ്പോൾ അറിയിക്കാം. ഈ വാളിന്റെ ഗുണം നീയ്യു് ഒന്നു് അറിയണം. അതേ! അങ്ങനെതന്നെ! അടുക്കുവിൻ പടയാളികളേ! നിങ്ങളുടെ കൊച്ചുതമ്പുരാൻതന്നെ! കണ്ടൻനായരും. ഞങ്ങൾ പടയിൽ മരിച്ചിട്ടില്ല! ഇതാവന്നിരിക്കുന്നു! ഈ കള്ളന്മാരോടു് അടുക്കുവിൻ! ഇവരേ വിട്ടയച്ചുകൂടാ!"

ഇങ്ങനെ പറവൂർവക സേനാവിഭാഗത്തെ പ്രോത്സാഹിപ്പിച്ചുകൊണ്ടു, ഉദയനൻ കണ്ടൻനായരുടെ അകമ്പടിയോടുകൂടി തസ്കരസംഘത്തോടു് അടുത്തു. കാൽനാഴികനേരം ഭീകരമായ പോർനടന്നു. തസ്കരന്മാർ പതിനഞ്ചുപേർ ഉണ്ടായിരുന്നു. അവര എല്ലാവരും ആയുധപാണികളായ അശ്വാരൂഢന്മാർ ആയിരുന്നതിനാലും, എതിർപക്ഷത്തു് ആകെ ഏഴു് അശ്വങ്ങൾമാത്രം ഉണ്ടായിരുന്നാലും, നമ്മുടെ യോദ്ധാക്കൾ രണ്ടുപേരും

വിജയത്തിനായിഉററശ്രമിക്കേണ്ടിവന്നു. പ്രതിപക്ഷി കൾ കേവലം കൊള്ളനടത്തി ജീവിക്കുന്ന കള്ളന്മാർ അല്ലെന്നും, ഏതോ ചില രാജ്യത്തിലേ പടപിരിച്ചു വിട്ടതിനാൽ ഉഴന്നു തിരിയുന്ന ഭടജനങ്ങളിൽ ഒരു സമൂഹം ആണെന്നും അവരുടെ ആയോധനമുറകളിൽ നിന്നു കുമാരൻ അനുമാനിച്ചു.

പറവൂർപ്പടയുടെ ആ ചെറിയ വിഭാഗത്തിൻെറ സഹായത്തോടുകൂടി പടത്തലവനും കണ്ടൻ നായരും തസ്കരന്മാർ പതിന്നാലുപെരെ വെട്ടിവീഴ്ത്തി. അവരുടെ പ്രമാണിയും ഉദയനനുംകൂടി കർമ്മകുശലതയോടേ ദ്വന്ദ്വയുദ്ധംനടത്തി. കുമാരൻ ശത്രുവിൻെറഅശ്വത്തെ വെട്ടിവീഴ്ത്തി. ആ സന്ദർഭത്തിൽ അയാൾ എതിരാളിയുടെ വലതുഭുജത്തെ ലക്ഷ്യമാക്കി ഒന്നുവെട്ടി. എന്നാൽ രാജകുമാരൻ തൻെറ അശ്വത്തെ പിന്നോക്കം ചാടിച്ചതിനാൽ അസിലതശരീരത്തെ സ്പർശിച്ചതേ ഇല്ല. വിഗതാശ്വനായ പ്രതിയോഗിയോട്, അശ്വാരൂഢനായി താൻ ഇനിമേൽ ഇടപെടുന്നതു സമുചിതമല്ലായ്കയാൽ ഉദയനൻ കുതിരപ്പുറത്തുനിന്നു താഴെഇറങ്ങി. വീണ്ടും ഭയാനകമായ ഒരു അസിലതാപ്രയോഗം നടന്നു. തസ്കരപ്രമാണി നിസ്സഹായനായിരുന്നതിനാൽ കുമാരനും ഏകനായിനിന്നു പൊരുതു. കുമാരൻെറ കണ്ഠത്തെ ലക്ഷ്യമാക്കി തസ്കരരാജൻ ഓങ്ങിയ ഖഡ്ഗം അതു വഹിച്ചിരുന്ന കരമുഷ്ടിയും അയാളുടെ ഉത്തമാംഗവും കൂടി ഒരു ഒററവെട്ടിനാൽ സ്ഥാനഭ്രംശംപററി, അന്തരീക്ഷത്തിൽക്കൂടി മിന്നൽപോലെ പാഞ്ഞ് ദൂരെഒരിടത്തു നിപതിച്ചു. ഇപ്രകാരം തസ്കരസംഘം നിശ്ശേഷം

ഒടുങ്ങിയതിനാൽ പറവൂർപ്പട അത്യുത്സാഹത്തോടെ ആർപ്പുവിളിച്ചു. അനന്തരം എല്ലാം ശാന്തമായി.

പറവൂർപ്പടയുടെ ഒരു ചെറിയ വിഭാഗം, അകമ്പടി അനുവാദമുള്ള വല്ലസാമന്തന്മാരുടെയുംകൂടെ അനുയാത്രചെയ്യുകയായിരിക്കുമെന്നും. മാർഗ്ഗമദ്ധ്യേ കള്ളന്മാർ അവരോടു നേർത്തതായിരിക്കുമെന്നും മാത്രമേ ഉദയനൻ നിനച്ചുള്ളു. നടപ്പും ദേശമര്യാദയും അനുസരിച്ചുള്ള കുശലോക്തികളും യോഗക്ഷേമാന്വേഷണവും പരസ്പരം നടത്തുവാൻ ഇരുകൂട്ടർക്കും സന്ദർശനവേളയിൽ അവസരം ഉണ്ടായതില്ലല്ലൊ.



## അദ്ധ്യായം ൨൦.

### മരിച്ചവർ തിരിച്ചുവന്നു.

ബഹളവും ആയുധങ്ങളുടെ ഖിലുഖിലരവവും നിലച്ചുതോടുകൂടി, അടച്ചിരുന്ന മേനാവിന്റെ വാതൽ മെല്ലെ തുറന്നു്, യൌവനാരൂഢയും കോമളകളേബരയും വിശേഷവസ്ത്രഭൂഷാദ്യലംകൃതയുമായ ഒരു തരുണി പുറത്തേക്കു് ഇറങ്ങി. ഉടൻതന്നെ മഞ്ചലുകളിൽനിന്നും രണ്ടു യുവതികൾ താഴെ ഇറങ്ങി, മേനാവിനരികിൽനിന്ന തരുണിയുടെ സമീപത്തേക്കു വന്നു. അപ്പോൾ ഭടന്മാരും മററ അനുചരന്മാരും ഭയഭക്തിപുരസ്സരം അല്പം അകലെ മാറി കൈകൂപ്പി നില്പായി. ഈശ്വരനിശ്ച

യംനിമിത്തം തൻെറ അവസരോചിതമായ സഹായസഹകരണങ്ങളാൽ പ്രാണരക്ഷയും മാനരക്ഷയും സിദ്ധിച്ചതാഠ ഒരു കലീനയായ സ്ത്രീയാണെന്നു് ആദ്യവും, അതു തൻെറ പ്രേമഭാജനവും ആരാധനാമൂർത്തിയുമായ കൌസല്യാദേവിയാണെന്നു് ഉത്തരനിമേഷത്തിലും അറിയുവാൻ ഇടയായപ്പോഠ ഉദയനകമാരനുണ്ടായ, ആഹ്ലാദവും ചാരിതാർത്ഥ്യവും അനല്പമായിരുന്നു.

രാജകമാരി അമ്മുവിൻെറ ചെവിയിൽ ഇങ്ങനെ ചോദിച്ചു:—"കള്ളന്മാർ ഓടിയോ? ഇടയ്ക്കു വന്നുകൂടിയവർ ആരു്? പരിചയമുള്ള ചിലരുടെ പേരും ശബ്ദവും ഒക്കെ കേട്ടുവെന്നു തോന്നുന്നു."

അമ്മു മന്ദസ്വരത്തിൽ പറഞ്ഞു:—"എൻെറ പൊന്നു തമ്പുരാട്ടി! ഈശ്വരൻ അനുഗ്രഹിച്ചു. മരിച്ചുവെന്നു നിനച്ചിരുന്നവർ തിരിച്ചുവന്നിരിക്കുന്നു. കൊച്ചുതമ്പുരാനും കണ്ടൻനായരും. അവരെ കണ്ടപ്പോഠ പ്രേതം മനുഷ്യരൂപത്തിൽ വന്നിരിക്കയാണെന്നു പടയാളികഠ പേടിച്ചുപോയി."

കമാരി ആശ്ചര്യപരതന്ത്രയായി, ആഠക്കൂട്ടത്തിലേക്കു നോക്കിക്കൊണ്ടുനിന്നു. "പ്രസാദ"നെകാണുവാൻ കന്യകയുടെ നേത്രങ്ങഠ ഔത്സുക്യംപൂണ്ടു. "അദ്ദേഹം ഈ ആപത്തിൽനിന്നു നമ്മെ രക്ഷിച്ചു. എങ്കിലും ഇങ്ങടുവരാൻ ശ്രദ്ധിക്കാത്തതെന്തു്?"

അമ്മു:—"മഞ്ചലിലും മേനാവിലും ഇരുന്നവർ ആരെല്ലാമെന്നു്, ഇപ്പോഠതന്നെ അവിടുന്നു് അറിഞ്ഞിരിക്കുമോ എന്തോ?"

കുമാരി പറഞ്ഞു:—"ഇനി ഇങ്ങനെനിന്നാൽ ആവില്ല. അദ്ദേഹമല്ലേ, ഇതാ ഇങ്ങട്ടു വരുന്നു! മുഖത്തിന്റെ ച്ഛായതന്നെ അല്പം മാറിക്കാണുന്നു. ക്ഷീണിച്ചുമിരിക്കുന്നു."

രാജകുമാരൻ അടുത്തുവന്നു. അമ്മു അല്പം അകലെ മാറിപ്പോയി. കുമാരി ഉദയനന്റെ മുഖത്തു നോക്കി ദീർഘമായി ഒന്നു നിശ്വസിച്ചു.—"എന്റെ ജഗദീശാ! ഈ ദർശനം ഇജ്ജന്മം ലഭിക്കുമെന്നു നിനച്ചിരുന്നില്ലേ! ഈശ്വരൻ അനുഗ്രഹിച്ചു. ഇനി ഈ നിമേഷത്തിൽ അവിടത്തെ കണ്ടുകൊണ്ടു മരിച്ചാലും വേണ്ടുകില്ല." എന്നിങ്ങനെ ദേവി പറഞ്ഞു.

കുമാരൻ:—"ഇതെന്തു കുശലംപറച്ചിൽ. ഈ ഗഡുവിൽ ഞാൻ വന്നുകൂടിയതു ഭാഗ്യമായി. പടയിൽ ജയം ഉണ്ടായെങ്കിലും ഒരു മുറിവു പററി, അതുനിമിത്തം പടക്കളത്തിൽ ബോധംകെട്ടു വീണു. കണ്ടൻനായരും വീണു. പിന്നീടു നടന്നതൊന്നും ഓർമ്മയില്ല. ഒരു സന്യാസിയുടെ നിമിത്തം ജീവരക്ഷ കിട്ടി. ഇത്രനാളും അദ്ദേഹത്തിന്റെ ആശ്രമത്തിൽ ചികിത്സയിൽ ആയിരുന്നു."

കുമാരി:—"മുൻപ് ഒരിക്കൽ കാട്ടിൽവച്ചു രക്ഷിച്ച സന്യാസിതന്നെയോ?"

ഉദയനൻ:—"അതെ. അദ്ദേഹംതന്നെ. അദ്ദേഹം പരമ ദയാലു. വലിയ പ്രായം ഉള്ള ആളല്ല. കണ്ടാൽ അതി തേജസ്വി. കൊട്ടാരത്തിൽ വരാമെന്നു സമ്മതിച്ചിട്ടുണ്ട്."

കുമാരി:—"ഞങ്ങളെ വസ്തുത അറിയിച്ചില്ലല്ലോ. ഞങ്ങൾ എല്ലാവരും അവിടെ എത്തുമായിരുന്നല്ലോ."

ഉദയനൻ:—"ആരു് അറിയിക്കുന്നു. കണ്ടൻനായരും ഞാനും ഒരുപോലെ മോഹാലസ്യത്തിൽ പെട്ടുപോയി. അങ്ങനെ എത്രനാഠം കിടന്നുവെന്നു് ആരറിഞ്ഞു?"

കുമാരി:—"എൻെറ ഈശ്വരാ! എൻെറ പ്രസാദൻ എത്രനാഠം കഷ്ടത അനുഭവിച്ചു! അതു നിനയ്ക്കുവാൻ പോലും വയ്യ! ഇത്ര വലിയ സുഖക്കേടു ഉണ്ടാകത്തക്കവിധം അത്ര വലിയ മുറിവായിരുന്നോ?"

ഉദയ:—"മുറിവുകഠം അത്ര സാരമുള്ളവ അല്ലായിരുന്നു. എന്നാൽ ആ മുറിവുകളിൽക്കൂടി വിഷം അകത്തു കലർന്നിരുന്നു. ശത്രുക്കഠം ആരോ ചതിപ്രയോഗിച്ചു."

കുമാരി:—"ആരുടെ ചതി? ഒരു ഊഹം തോന്നുന്നു. ചുററുപാടുകഠം അനുകൂലമായും ഇരിക്കുന്നു."

ഉദയന:—"കുട്ടൻരാജാവിൻെറ പൊടിക്കൈ പ്രയോഗമെന്നു സ്വാമി തിരുവടികഠം മനസ്സിലാക്കിയിരിക്കുന്നു."

കുമാരി:—"അങ്ങനെവരാം. സംശയമില്ല. അവിടുന്നും കണ്ടൻനായരും പടയിൽ മരിച്ചുപോയെന്നു് അർദ്ധരാത്രി സമയം അയാഠം അച്ഛൻെറപേർക്കു് കുറി കൊടുത്തയച്ചിരിക്കുന്നു. അതു നിജമെന്നു ഞങ്ങഠം വിശ്വസിച്ചു. വിശ്വസിക്കാതിരിക്കുന്നതെങ്ങനെ? കുഞ്ഞുണ്ണിരാജാവും യുദ്ധത്തിൽമരിച്ചു. ഇപ്പോഠം കുട്ടൻരാജാവാണു വലിയപടത്തലവൻ."

ഉദയ:—"ഇതെല്ലാം എനിക്കു നൂതനവാർത്തകഠം. ഒരു മാസത്തിനുമേലായി ലോകകാര്യങ്ങളുമായിട്ടു യാ

തൊരു ബന്ധവും ഇല്ലാതെ കഴിഞ്ഞു. ദേവിയേയും അമ്മയേയും അച്ഛനെയും കാണാനായി പുറപ്പെട്ടു. യാദൃച്ഛികമായി ദേവിയെ കണ്ടുകൂടി. സ്വപ്നേപി നിനച്ചിരിക്കാത്ത എന്തെല്ലാം കാര്യങ്ങൾ സംഭവിക്കുന്നു."

കുമാരി:—"ഒരു മാസമായി എനിക്കു സുഖമുള്ള കാലം അല്ലായിരുന്നുവെന്ന് അറിയാമല്ലൊ. എന്റെ സങ്കടം അച്ഛന്റെ ദൃഷ്ടികളിലും പെട്ടു. പാറക്കടെവിലുള്ള അമ്മാവന്റെ കോവിലകത്തേക്ക് അയച്ചു. അമ്മാവന്റെ മകൾ മംഗളയുമായി ഇന്നുവരെ കഴിച്ചു. ഇന്ന് ഇങ്ങനെയെല്ലാം അളവററ സന്താപവും പിന്നാലെ അപരിമിതമായ സന്തോഷവും ഉണ്ടായി. നേരം അസമയമായി. ഇനി കൊട്ടാരത്തിലേക്ക് എന്തു ദൂരം വരും? മേനാവിൽ ഇരുന്നു മുഷിഞ്ഞു. പോരെങ്കിൽ ഭയവും സങ്കടവും നിമിത്തം സർവ്വനാഡികളും സ്തംഭിച്ചുംപോയിരിക്കുന്നു. ഇപ്പോൾ സന്തോഷത്തിന്റെ കാഠിന്യം കൊണ്ടും ക്ഷീണം ഉണ്ട്."

ഉദയനൻ:—"എനിക്കും നല്ല സുഖം വന്നിട്ടില്ല. നാം ഇനിയും പറവൂർ അതിർത്തിയിൽ എത്തിയിട്ടില്ല. നമ്മുടെഅതിർത്തിയിലേക്ക് ഇനി ഒരു നാഴികദൂരം വരും. അവിടെനിന്നു കൊട്ടാരത്തിലേക്കു നാലു നാഴികകൂടെ."

കുമാരി:—"ഇന്നത്തെ ഇരുട്ടു തീരാറായി. നിലാവു ഇപ്പോൾ ഉദിക്കും. അമാലന്മാർ മേനാവുംകൊണ്ടു പിന്നാലെ വരട്ടെ. നമുക്കു കാൽനടയായി മെല്ലെ പോകാം."

ഉദയ:—"അതിനുവിരോധമില്ല. കണ്ടൻനായർമുന്നിൽ, കാലാൾപടയാളികൾ ഇരുപുറവും; നമ്മുടെ നേരെ മുമ്പിൽ തോഴിമാർ. നമ്മുടെ പിറകിൽ മേനാവും മഞ്ചലുകളും അമാലന്മാരും. അവരുടെ പിന്നിൽ അശ്വഭടന്മാർ. ഇങ്ങനെ അണിനിരക്കട്ടെ."

കുമാരന്റെ ആജ്ഞാനുസരണം യാത്രയ്ക്കുവേണ്ട സജ്ജീകരണങ്ങൾ ചെയ്യപ്പെട്ടു. ഈ യാത്രയിൽ തലയ്ക്കലും പിന്നിലും പന്തക്കഴകൾ പിടിച്ചു ഏതാനുംപേർ അകമ്പടി സേവിച്ചുകൊണ്ടു നടന്നു.

രാജകുമാരന്റെ സാമീപ്യത്താൽ ഉത്സാഹഭരിതയായ കുമാരി നിർഭയമായി പാദചാരേണ യാത്ര തുടങ്ങി. മുമ്പൊരിക്കലും ഇത്രദൂരം കാൽനടയായി സഞ്ചരിക്കേണ്ടതായ ആവശ്യം കുമാരിക്കു നേരിട്ടിട്ടില്ലെങ്കിലും, യാത്രാക്ലേശവും ആയാസവും ലേശവും കൂടാതെ കന്യകാ ഹസ്താനുഹസ്തയായി ഉദയനകുമാരനുമൊന്നിച്ചു ദൂരം അതിക്രമിച്ചു. തമ്മിൽ പിരിഞ്ഞശേഷമുള്ള സ്വാനുഭവങ്ങളെപ്പററി ഉദയനനും ദേവിയും മന്ദസ്വരത്തിൽ പരസ്പരം പലതും ഗ്രഹിപ്പിച്ചു്, അത്ഭുതപൂർവ്വമായ ആഹ്ലാദവും സന്തുഷ്ടിയും അനുഭവിച്ചുകൊണ്ടാണു, പാദവിന്യാസം ചെയ്തതു്. കുമാരിയുടെ തോഴിമാരിൽ ഒരുത്തിയായ നാണി സംഭാഷണം സമസ്തവും ഗ്രഹിച്ചുകൊണ്ടു പിന്നിൽ നടക്കുകയായിരുന്നു.

---

# അദ്ധ്യായം ൨൧.

## യതിശിഷ്യൻ.

ഉദയനന്റെ ഉൽകൃഷ്ടങ്ങളായ സേവനങ്ങളെ പരിഗണിച്ചു രാജാവു് ആ യുവാവിനെ സ്വകാൎയ്യമന്ത്രിയായി നിയമിച്ചു. തന്നിമിത്തം വീണ്ടും പുത്തൻതോപ്പു കൊട്ടാരത്തിൽതന്നെ കുമാരൻ വാസംതുടങ്ങി. പടക്കളത്തിൽ അന്തരിച്ചുപോയെന്നു വിശ്വസിക്കപ്പെട്ടിരുന്ന ഉദയനന്റെ പ്രത്യാഗമനവും രാജ്യത്തിൽ സിദ്ധിച്ച ഉൽകൎഷവും കുട്ടൻരാജാവിനു ദുസ്സഹമായിത്തീൎന്നു. ഏതുവിധവും ഉദയനനെ അപായപ്പെടുത്തുവാനുള്ള ഗൂഢാലോചനകൾ പലതും പടത്തലവൻ നടത്തിക്കൊണ്ടിരുന്നു.

ഉദയനന്റെ പ്രാണദാതാവായ സച്ചിദാനന്ദഗുരുപാദർ തോട്ടുംമുഖം ആശ്രമത്തിൽ നിന്നു പറവൂർകൊട്ടാരത്തിൽ എത്തി. അദ്ദേഹത്തിനു് രാജോചിതമായ സ്വീകരണം അവിടെ ലഭിച്ചു. രാജാവിനും റാണി ആദിയായവൎക്കും യതിയോടു് അകൈതവമായ ഭക്തിയും ബഹുമാനവും ഉണ്ടായി. വിലയേറിയ സമ്മാനങ്ങൾ അദ്ദേഹത്തിനു നൽകിയാൽകൊള്ളാമെന്നു രാജകുടുംബാംഗങ്ങൾ ഓരോരുത്തരും ആഗ്രഹിച്ചു. എന്നാൽ യാതൊരുവിധ സമ്മാനവും ഉപഹാരവും യതി സ്വീകരിക്കുക പതിവില്ലെന്നു് അറിഞ്ഞപ്പോൾ അവൎക്കു കുണ്ഠിതം തോന്നി. രാജാവു കല്പിച്ചു:—"അവിടത്തോടു ഞങ്ങൾക്കു് ഉള്ള കൃതജ്ഞത ഏതുവിധമാണു

പ്രകാശിപ്പിക്കേണ്ടതെന്ന് അറിയാതെ കഴങ്ങുന്നു. ഞങ്ങളുടെ കുമാരന്റെ ജീവനെ രണ്ടുപ്രാവശ്യം രക്ഷിച്ച അവിടത്തോടു ഞങ്ങൾ ആജീവനാന്തം കടപ്പെട്ടിരിക്കുന്നു."

സച്ചി:—"കടമ നിർവ്വഹിച്ചു എന്നേ ഉള്ളൂ. ഇതു വളരെ ശ്ലാഘ്യമായി കല്പിക്കുവാൻ ഒന്നും ഇല്ല."

രാജാ:—"അവിടത്തെ വിലയേറിയ സാന്നിദ്ധ്യവും സഹകരണവും എന്നും എന്റെ കുടുംബത്തിനും രാജ്യത്തിനും സിദ്ധിക്കണം. അതിനു് എന്താണു ചെയ്യേണ്ടതു്?"

സച്ചിദാ:—"ഞങ്ങൾ, കാഷായികൾ; ഒരു സ്ഥലത്തും സ്ഥിരമായി താമസിക്കാറില്ല. നിർവ്വാഹം ഉള്ളിടത്തോളം ഇവിടെ കൂടെക്കൂടെ വരാം. ഈ രാജ്യത്തും ഔഷധസഹായം ചെയ്യാം. ഇതുപോലെ പല രാജാക്കന്മാർക്കും അവരുടെ ജനങ്ങൾക്കും എന്റെ നിസ്സാരമായ സഹായം ലഭിച്ചുവരുന്നു."

രാജാ:—"നമ്മുടെ രാജ്യത്തു് എവിടെയും അവിടത്തേക്കു് ഔഷധസഹായവും ചികിത്സയും നടത്താം. പച്ചമരുന്നും അങ്ങാടിമരുന്നും ധാതുദ്രവ്യങ്ങളും നമ്മുടെ കോയ്മയിൽനിന്നും പ്രധാന ദേശങ്ങൾതോറും ഔഷധപ്പുരകളിൽ ശേഖരിച്ചുതരാം. ഇതിലേയ്ക്കു് ഒരു പ്രത്യേക വിളംബരവും ചെയ്യിക്കാം."

സച്ചി:—"അതിനു വിരോധമില്ല. ആരിൽനിന്നും ഒരു പ്രതിഫലവും നാം സ്വീകരിക്കുകയില്ല."

രാജാ:—"ആഴ്ചയിൽ ഒരു പ്രാവശ്യം എങ്കിലും അവിടുന്നു കൊട്ടാരത്തിൽ വന്നു ഞങ്ങളുടെ ആരോഗ്യസ്ഥിതി അന്വേഷിക്കുവാൻ ദയ ഉണ്ടാകണം.

സച്ചി:—"നിർവ്വാഹമുള്ളെടത്തോളം അങ്ങനെ ചെയ്യാം. ഉദയനകുമാരന്റെ ആരോഗ്യസ്ഥിതി നന്നാകുന്നതുവരെ ഞാൻ ഇവിടെ സ്ഥിരമായി ഉണ്ടായിരിക്കും. പിന്നീടു തെക്കുംകൂർ വടക്കുംകൂർ മുതലായ നാട്ടുകളിൽ പോകുവാൻ ചില അത്യാവശ്യങ്ങൾ നേരിട്ടിരിക്കുന്നു."

ഇപ്രകാരമുള്ള സംഭാഷണാനന്തരം സന്യാസി അന്നു കൊട്ടാരത്തിൽതന്നെ താമസിച്ചു. കുമാരനു സേവിക്കാനുള്ള ചില ഔഷധങ്ങളുമായി, താമസിയാതെ തിരിച്ചുവരാമെന്നു പറഞ്ഞു, പിറേറന്നാൾ രാവിലെ അദ്ദേഹം യാത്രയായി.

അതിന്റെ ശേഷം രാജധാനിയിലും ഗ്രാമങ്ങളിലും സഞ്ചരിച്ചു് സച്ചിദാനന്ദഗുരുപാദർ പല രോഗികൾക്കും ധർമ്മചികിത്സ നടത്തിത്തുടങ്ങി. ആ ദിവ്യൻ അചിരേണ ജനങ്ങളുടെ ആരാധനാമൂർത്തിയായിത്തീർന്നു. ധന്വന്തരിമൂർത്തിതന്നെ യതിരൂപം കൈക്കൊണ്ടു പറവൂർ രാജ്യനിവാസികളുടെ രക്ഷയ്ക്കായി സന്നിഹിതനായിരിക്കുകയാണെന്നു നാട്ടിലെങ്ങും ഒരു ശ്രുതി പരന്നു. അൽപകാലത്തിനുള്ളിൽ യതിയുടെ പ്രശസ്തി അയൽദേശങ്ങളിലും വ്യാപിച്ചു. വിദൂരദേശങ്ങളിൽനിന്നു പല രോഗികളും, വിഷം അപസ്മാരം മുതലായവ ബാധിച്ചവരും സന്യാസിയെ അന്വേഷിച്ചു പറവൂർവന്നുതുടങ്ങി.

സന്യാസി കൊട്ടാരത്തിൽനിന്നു യാത്ര പറഞ്ഞു, പോയതിന്റെ ഏഴാംനാൾ സന്ധ്യയ്ക്കുശേഷം, പുത്തൻതോപ്പുകൊട്ടാരത്തിൽ ഒരു യതിവന്നു് ഉദയനനെകണ്ടു.

ആ യതി പൂർവ്വപരിചയം ഉള്ള ആൾ അല്ലായിരുന്നു. അദ്ദേഹം കുമാരനോടു പറഞ്ഞു:—"അവിടത്തേക്കു തരാനായി ഗുരു ഒരു ഔഷധം തന്നയച്ചിരിക്കുന്നു. രണ്ടുവാരംകൂടി കഴിഞ്ഞേ തിരിച്ചുവരുകയുള്ളൂ. ധൃതിയിൽ എങ്ങോട്ടോ പോയിരിക്കുന്നു."

രാജകുമാരൻ മരുന്ന് ഉൾക്കൊണ്ട പാത്രം ഭക്തിപുരസ്സരം കൈയ്യിൽ വാങ്ങി. എന്നിട്ട് ഇങ്ങനെ പറഞ്ഞു:—"അവിടത്തെ, ഞങ്ങൾ മുൻപു കണ്ടിട്ടില്ലല്ലോ. അതുകൊണ്ടു ശിഷ്യൻ എന്ന് അറിഞ്ഞില്ല. ആശ്രമത്തിൽ ഉള്ള ഒരു ശിഷ്യയെ മാത്രമേ ഞങ്ങൾക്കു പരിചയമുള്ളൂ."

സന്യാ:—"ഞാൻ സ്വാമി തിരുവടികളുടെ ശിഷ്യത്വം സ്വീകരിച്ചു കാഷായം വാങ്ങിയിട്ടു സംവത്സരം ഏഴായി. കുറേ മാസമായി വടക്കൻ മൂകാംബി, ഗോകർണ്ണം, കുടജാദ്രിമുതലായ പുണ്യഭൂമികളിൽ ആയിരുന്നു. ഗുരുവിന് അവിടെയും ആശ്രമങ്ങൾ ഉണ്ട്."

ഉദയ:—"അവിടത്തെകണ്ടു പരിചയപ്പെടുവാൻ ഇടയായതു ഭാഗ്യം. ഈ ഔഷധം സേവിക്കേണ്ടക്രമം എങ്ങനെ? അകത്തേക്കുവന്ന് ഇരിക്കാമല്ലോ."

സന്യാ:—"ദിവസവും അത്താഴം കഴിഞ്ഞു് രണ്ടുതുടം പശുവിൻപാലിൽ ഓരോ പൊതി കലക്കി സേവിക്കാം. ആകെ പതിനഞ്ചുപൊതി. പതിനഞ്ചു ദിവസത്തേക്ക് ഉണ്ടു്. അപ്പോഴേയ്ക്കു ഗുരുവുംവന്നു ചേരും. ഇരിക്കുവാനും വിശ്രമിക്കുവാനും സാവകാശമില്ല. ഉടനേ അഞ്ചുനാഴിക അകലെ ഒരു സ്ഥലത്തു് ചെന്നെത്തേണ്ടിയിരിക്കുന്നു."

കുമാരൻ:—"എന്നാൽ പിന്നീട്ട കണ്ടുകൊള്ളാം."

"അങ്ങനെതന്നെ; ശുഭം അസ്തു" എന്നിങ്ങനെ കുമാരനെ അനുഗ്രഹിച്ചിട്ട യതിശിഷ്യൻ യാത്രയായി.

---

## അദ്ധ്യായം ൨൨.

---

### റാണി ഇന്ദിര

പറവൂർ കൊട്ടാരത്തിൽനിന്ന യാത്രപറഞ്ഞു. പുറപ്പെട്ടതിന്റെ മൂന്നാംനാൾ സച്ചിദാനന്ദ ഗുരുപാദർ തെക്കുംകൂർ രാജപ്രതിനിധിയായ റാണി ഇന്ദിരയുടെ സവിധത്തിൽ സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. റാണിയേ കുറേക്കാലമായി ബാധിച്ചിരുന്ന ഒരു അപസ്മാരരോഗത്തിന്ന പലവിധ ചികിത്സകൾ കൊണ്ടും ശമനം സിദ്ധിക്കാതെ വിഷമിച്ചിരിക്കുന്ന ഘട്ടത്തിലാണ യതിയുടെ അത്ഭുതാവഹങ്ങളായ ചികിത്സാക്രമങ്ങളെയും അവയുടെ വിശ്രുതമായ ഫലസിദ്ധിയെയുംകുറിച്ച് അറിവായത്. തെക്കുംകൂറിലെ രാജദൂതന്മാർ സച്ചിദാനന്ദ ഗുരുപാദരെ ആരാഞ്ഞു. തെക്കുംകൂർ ഇടത്തിലേക്ക് ആനയിച്ചിരിക്കയാണ്. ചികിത്സസംബന്ധിച്ച പരസ്പരം പറഞ്ഞറിയിക്കുവാനുള്ള വസ്തുതകൾ ധരിപ്പിക്കുകയും സേവിക്കുവാനുള്ള ഔഷധം കൊടുക്കുകയും പത്ഥ്യക്രമം പറഞ്ഞു. മനസ്സിലാക്കുകയും ചെയ്തു ശേഷം സച്ചിദാനന്ദ ഗുരുപാദർ റാണി ഇന്ദിരയോട്

ഇങ്ങനെ പറഞ്ഞു:—"ഈ ഔഷധം ഒരു പരിവൃത്തി സേവിച്ചു പൂർത്തിയാകുമ്പോൾ ശരീരത്തിന്റെ സുഖക്കേടു നീങ്ങും. ഇതു് ഒരുതരം മനോരോഗം കൂടെയാണു്. അതിനുംകൂടി ഞാൻ ഒരു പ്രത്യേക ചികിത്സ തുടങ്ങാം. ആ ചികിത്സയുടെ പദ്ധതിയും ചടങ്ങും പൂർത്തിയാകുമ്പോൾ ഈ രോഗം നിശ്ശേഷം നീങ്ങും, എന്നു് എനിക്കു വിശ്വാസമുണ്ടു്.

റാണി ഇന്ദിര മന്ദസ്മിതം തൂകി. എന്നിട്ടു് ഇങ്ങനെ ചോദിച്ചു:—"അതു് എന്തെന്നു് അറിഞ്ഞാൽ കൊള്ളാം. വലിയ യതികളുടെ വാക്കിന്റെ ഫലം അവയുടെ പിന്നിൽ ഉണ്ടു്."

സച്ചിദാനന്ദ ഗുരുപാദർ ചിരിച്ചുകൊണ്ടു പറഞ്ഞു:—"ഞാൻ അത്രവലിയ സന്യാസിയോ അവധൂതനോ നിർവ്വികല്പസമാധിപദത്തിൽ എത്താറായ ആളോ അല്ല. ഒരു ഭക്തൻ. അത്രമാത്രം. എങ്കിലും ഈ രോഗത്തിനു ഞാൻ ഉദ്ദേശിക്കുന്ന മാർഗ്ഗത്തിൽകൂടി നിവൃത്തിഉണ്ടാകും."

റാണി ഇന്ദിര:—"നിവൃത്തി വരുത്തുവാൻ അവിടെ ഭരമേല്പിച്ചിരിക്കുന്നു."

സച്ചി:—"ഇനി നാം തമ്മിൽ സംസാരിക്കുവാൻ തുടങ്ങുന്ന കാര്യങ്ങൾ കുറേക്കാലത്തേക്കു വളരെ ഗോപ്യമായി സൂക്ഷിക്കാമെന്നു് ഉറപ്പായി കല്പിക്കണം. നിങ്ങൾ ഒക്കെ വലിയ ആളുകൾ. നാടുവാഴുന്നവർ."

റാണി ഇന്ദിര:—"എന്റെ വാക്ക് അവിടത്തേക്കു പൂർണ്ണമായി വിശ്വസിക്കാം. നമ്മുടെ സംഭാഷണം എത്രയും ഗോപ്യമായി തന്നെ ഇരിക്കും."

സച്ചിദാനന്ദ:—"അച്ഛൻ തിരുമേനിയേ ചിന്തിച്ച് ഇപ്പോഴും ദുഃഖിക്കാറുണ്ടോ?"

റാണി ഇന്ദിര:—"അച്ഛൻ തിരുമേനിയുടെ അകാലചരമം കൊണ്ടുള്ള ദുഃഖം തീരാദുഃഖം. അമ്മയുണ്ടായിരുന്നതുകൊണ്ടു തെല്ല് ആശ്വാസം തോന്നിയിരുന്നു. അമ്മയുടെ നിര്യാണത്തോടേ ആകെ ചെറാവ്യാധിയായി. അച്ഛന്റെ മരുമകൾ തമ്പുരാട്ടിയുടെ കാര്യം ഓർമ്മിക്കുമ്പോൾ ഉള്ളു വെന്തുനീറുന്നു. ഏകദേശം സമവയസ്കനും കളിക്കൂട്ടുകാരനുമായ രാജകുമാരന്റെ ഓർമ്മ എനിക്കു ദുസ്സഹമായ മനോവേദനയ്ക്കു തന്നെ ഇടവരുത്തിക്കൊണ്ടിരിക്കുന്നു. ഈ രാജകുടുംബത്തിൽ അംഗങ്ങൾ ഇല്ലാത്ത ദയനീയാവസ്ഥ. മാമൂലിനു വിരോധമായി രാജാവിന്റെ നേതൃത്വമായും അവരുടെ പിൽകാലം രാജാവിന്റെയും ആ കെട്ടിലമ്മയുടെയും പുത്രിയും രാജപ്രതിനിധി എന്ന പേരിലാണെങ്കിലും രാജ്യം ഭരിക്കുന്ന അവസ്ഥ. നാട്ടിൽ ഒരു ഭാഗം ജനങ്ങൾ അനുകൂലിക്കുന്നു. മറ്റൊരുകൂട്ടർ പ്രതികൂലിക്കുന്നു. ഞാനോ പ്രായംകൊണ്ടു പരിപക്വതയില്ലാത്ത ഒരു തരുണി. ഈ ഞാൻ എന്തു ചെയ്യട്ടെ. ആകെ വലിയൊരു വിഷമം. ഈ ചിന്ത സർവ്വദാ മനസ്സിനെ ഉരുക്കിക്കളയുന്നു! ഉദയനകുമാരൻ ഇപ്പോൾ ഉണ്ടായിരുന്നെങ്കിൽ നാടുവാഴാൻ

തക്കതായ പ്രായത്തിൽ എത്തുമായിരുന്നു. എന്റെ മച്ചുനന്റെ പ്രിയപ്പെട്ട അമ്മറാണി ഉണ്ടായിരുന്നെങ്കിൽ എന്തൊരു സന്തോഷമായിരുന്നു. ബാല്യദശയിൽ അച്ഛന്റെ ലാളനകൾ കൊണ്ടുള്ള ആനന്ദാനുഭൂതി ഈ ഞാൻ അനുഭവിച്ചില്ല. ജഗദീശ!"

റാണി ഇന്ദിരയുടെ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു. പിന്നീട് അല്പസമയത്തേക്കു രണ്ടുപേരും യാതൊന്നും സംസാരിച്ചില്ല. യതിയുടെ മുഖം ശോണവർണ്ണം പൂണ്ടു. നേത്രങ്ങളിൽ കണ്ണുനീർ നിറഞ്ഞു. സച്ചിദാനന്ദ ഗുരുപാദർ പറഞ്ഞു:—"ഈ രോഗത്തിന്റെ ഹേതു മനഃക്ലേശമല്ലാതെ മറ്റൊന്നുമല്ല. ഈശ്വരൻ തന്നെ ഈ ദുഃഖത്തിനു പരിഹാരം ഉണ്ടാക്കേണ്ടതാണ്. അവർ മൂന്നുപേരും മരിച്ചുപോയിട്ടുണ്ടെങ്കിൽ തിരിച്ചു കിട്ടുകയില്ല."

റാണി ഇന്ദിര:—"അമ്മയുടെ മരണത്തിനു ഞാൻ ദൃക്സാക്ഷിയാണ്. മറ്റെല്ലാം കേട്ടുകേൾവിയേ ഉള്ളു. കണ്ടവർ ആരും ഇല്ല."

സച്ചിദാ:—"ഒരു പക്ഷേ ലോകത്ത് എവിടെയെങ്കിലും അവർ ജീവിച്ചിരിപ്പുണ്ടായിരിക്കാം."

റാണി പുളകാഞ്ചിതയായി പറഞ്ഞു:—"അവിടുന്ന് എന്നെ വ്യാമോഹിപ്പിക്കുകയില്ലെന്ന് എനിക്കു അറിയാം. പരമസാത്വികനായ അവിടത്തേക്ക് അതിനാവശ്യമില്ല. അവർ ജീവനോടേ എവിടെ എങ്കിലും ഇരിപ്പുള്ളതായി അവിടത്തേക്ക് അറിവുണ്ടോ?"

സച്ചിദാ:—"അവിടത്തെ അച്ഛൻ തിരുമേനിയും മരുമകൾ തമ്പുരാട്ടിയും മരുമകൻ രാജകുമാരനും ലോ

കത്തിൽ എവിടെയോ ജീവിച്ചിരിപ്പുണ്ടെന്നാണ് എൻെറ വിശ്വാസം."

റാണി ഇന്ദിര:—"ഇത്രകാലം അവർ മറവിൽ ഇരിക്കേണ്ടയാവശ്യം എന്തായിരിക്കാം സ്വാമീ!"

സച്ചിദാ.—"അതു ഞാൻ പറയാം. പിൻതുടർച്ചയ്ക്കു അവകാശിയായ കുമാരനും മരുമകളും ദയനീയമായ കപ്പലപകടത്തിൽ മരണംപ്രാപിച്ചു വെന്നുള്ള ചിന്തതന്നെ ആയിരിക്കണം ഐഹികം വെടിയുവാൻ അവിടത്തെ പ്രേരിപ്പിച്ചതു്. റാണിയും പുത്രനും മരിച്ചിട്ടില്ലായിരിക്കാം. അമ്മാവൻ തിരുമേനിയും പുത്രനും മരിച്ചിരിക്കുമെന്നു് നിനച്ചു് ആ റാണി ഐഹികം വെടിഞ്ഞിരിക്കാം. ഈ വസ്തുതയൊന്നും അറിയാതെയോ തെററായ ധാരണകളോടുകൂടിയോ കുമാരൻ ആരുടെയെങ്കിലും രക്ഷയിൽ വളരുന്നുണ്ടായിരിക്കാം."

റാണി ഇന്ദിര:—"അവിടത്തെ അനുമാനങ്ങൾ സംഭാവ്യംതന്നെ. എന്നാൽ ഇതിലേക്കു് എന്തെങ്കിലും തെളിവുകൾ അവിടെ ലഭിച്ചിട്ടുണ്ടോ സ്വാമിൻ!"

സച്ചിദാനന്ദഗുരുപാദർ മന്ദസ്മിതം തൂകി. യതി ചോദിച്ചു:—"ഞാൻ പറയുന്നതുകൊണ്ടു തെററിദ്ധരിക്കരുതു്. ഒന്നു ചോദിച്ചുകൊള്ളട്ടെ. വളരെ ചെറുപ്പമാണല്ലൊ. അധികാരം കൈവിടേണ്ടിവന്നാൽ അതിനു സമ്മതമുണ്ടോ? അതിൽ ദുഃഖമുണ്ടെങ്കിൽ അവർ ഇങ്ങോട്ടു വരാതെ എവിടെയെങ്കിലും, ശേഷിപ്പുജീവിതം തുലയ്ക്കട്ടെ."

റാണി ഇന്ദിര:—“സ്വാമി ഇങ്ങനെ അരുളിച്ചെയ്യുന്നതു സങ്കടംതന്നെ. ഈ നിമേഷത്തിൽ വേണമെങ്കിലും അധികാരം വച്ചു് ഒഴിഞ്ഞേക്കാം. അച്ഛനെയോ, കുമാരനെയോ, അമ്മറാണിയെയോ കണ്ടുകിട്ടിയാൽ മതി.”

സച്ചിദാ:—“കുണ്ഠിതപ്പെടേണ്ട, സമാധാനത്തോടേ ഇരിക്കു. ചില ദിവസങ്ങൾക്കകം ഞാൻ മടങ്ങിവരാം. അപ്പോൾ എന്തു നിവൃത്തി ഉണ്ടാകുമെന്നു് അറിയിക്കാം.”

റാണി ഇന്ദിര:—“രക്തവും മാംസവും അസ്ഥിയുമുള്ള ഒരു മനുഷ്യരൂപിയാണു ഞാൻ എന്നു് അവിടുന്നു് ഓർമ്മിക്കണം. അവിടത്തേയ്ക്കു് ഇപ്പോൾ അറിവുള്ള വസ്തുതകൾ ഈ എളിയ സോദരിയോടു തുറന്നുകല്പിക്കണം. ഞാൻ ഒന്നു സമാശ്വസിക്കട്ടെ. സന്തോഷിക്കട്ടെ. ജീവദാതാവിനോടു തോന്നുന്നതിൽ ശതഗുണം കൃതജ്ഞത അവിടത്തേപ്പേരിൽ എനിക്കു് ഉണ്ടാകും. ലോകം ത്യജിച്ചുജീവിക്കുന്ന അവിടത്തേക്കു് പ്രതിഫലത്തിൽ ആകാംക്ഷയില്ല. എന്തുചെയ്യട്ടെ.”

സച്ചിദാ:—“വത്സേ! ദുഃഖിക്കേണ്ട. സമാധാനത്തോടേ ഏതാനും ദിവസംകൂടി കഴിച്ചുകൂട്ടു. ഞാൻ വരട്ടെ.”

റാണി ഇന്ദിര:—“അവിടുന്നു തിരിച്ചുവരുന്നതു് ഏതാനുംനാൾക്കു് അകം മതിയാകും. എന്നാൽ, എനിക്കു് ആശ്വാസം ഉണ്ടാകത്തക്കതായ എന്തെങ്കിലും വിവരങ്ങൾ, എന്റെ അച്ഛനെയും, മച്ചുനനെയും

അമ്മറാണിയെയും സംബന്ധിച്ച് എന്നോടു പറയുവാൻ ദയ ഉണ്ടാകണമേ!"

യതി ഏതാനും നിമേഷം മൌനമുദ്ര അവലംബിച്ച് ഇരുന്നു. അനന്തരം റാണി ഇന്ദിരയുടെ ഹസ്തം സ്വഹസ്തത്താൽ ഗ്രഹിച്ചുകൊണ്ടു് അകത്തേയ്ക്കുപോയി. വളരെനേരം അവർ രണ്ടുപേരുംകൂടി ഗൂഢമായ സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു.

പിറേറദിവസം രാവിലെ തെക്കുംകൂർ വക വലുതായ ഒരു പള്ളിബോട്ടിൽ ഏതാനും ഉദ്യോഗസ്ഥന്മാരുടെയും പടയാളികളുടെയും അകമ്പടിയോടുകൂടിയാണു റാണി ഇന്ദിര, യതിയെ യാത്രയാക്കിയതു്. പുറപ്പെടും മുൻപു റാണി ഗുരുപാദരോടു്, ഇങ്ങനെ മന്ദസ്വരത്തിൽ പറഞ്ഞു:—"ഇവിടെ വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തുകൊള്ളാം. ആ ദിവസത്തിനു മുൻപുതന്നെ ഇവിടെ എഴുന്നള്ളുമല്ലോ."

"അങ്ങനെതന്നെ. ഈശ്വരൻ അനുഗ്രഹിക്കട്ടെ." എന്നു് ആശീർവദിച്ചുകൊണ്ടു യതി ബോട്ടിൽകയറി.

# അദ്ധ്യായം ൨൩.

## ഔഷധത്തിന്റെ ശക്തി.

യതിയുടെ ഒരു ശിഷ്യൻ ഔഷധംകൊണ്ടുവന്നു് ഏല്പിച്ചിട്ടുപോയതായി ഉദയനകുമാരന്റെ മുഖത്തുനിന്നുമാത്രമേ കണ്ടൻനായർ അറിവാൻ ഇടയായുള്ളു. വസ്തുതയറിഞ്ഞപ്പോൾ അയാൾ പറഞ്ഞു:—"ആ ശിഷ്യസ്വാമിയെ കാണാൻ അടിയനു യോഗം ഉണ്ടായില്ലല്ലൊ. തിരുവടികൾ തനിയേ മരുന്നുംകൊണ്ടു് എഴുന്നള്ളുമെന്നാണല്ലൊ കല്പിച്ചിരുന്നതു്."

ഉദയനൻ—"അവിടുന്നു തെക്കുംകൂർവരെ എഴുന്നള്ളിയിരിക്കും. രണ്ടുവാരത്തെ താമസം ഉണ്ടായേക്കും."

കണ്ടൻ—"ഒരു മാസത്തോളം ആശ്രമത്തിൽ എഴുന്നള്ളിത്താമസിച്ചല്ലൊ. എന്നിട്ടു് ഒരു ദിവസമെങ്കിലും ഈ ശിഷ്യനെ കണ്ടിട്ടില്ല. ഇദ്ദേഹത്തെക്കുറിച്ചു് ഒരുവാക്കുപോലും കല്പിച്ചിട്ടുമില്ല. പോരെങ്കിൽ ഇപ്പോൾ അവിടെ ഉണ്ണിനീലിയും ഉണ്ടല്ലൊ."

ഉദയനൻ—"ഈ ശിഷ്യൻ ഗോകർണ്ണത്തും മററും ആയിരുന്നുവത്രേ. ഉണ്ണിനീലിയുടെ കാര്യം ഞാൻ സൂചിപ്പിച്ചു അതിനു മറുപടി ഒന്നുംപറഞ്ഞില്ല. ഉടനെ അദ്ദേഹത്തിനു് അഞ്ചാറുനാഴികദൂരെ ഒരിടത്തു പോകുവാനുണ്ടെന്നു പറഞ്ഞു. ഇന്നുമുതൽ മരുന്നുസേവിച്ചു തുടങ്ങാം."

കണ്ടൻ—"ഏതായാലും തിരുവടികൾ തിരിച്ചു് എഴുന്നള്ളിയശേഷം സേവിച്ചുതുടങ്ങിയാൽ മതി."

ഉദയനൻ—"കണ്ടൻനായർക്ക് എന്താണ് ഇത്ര നിർബ്ബന്ധം? ഉടൻ സേവിച്ചു തുടങ്ങുവാൻ ആവശ്യം. ഉള്ളതുകൊണ്ടല്ലേ കൊടുത്തയച്ചത്?"

കണ്ടൻ—"അങ്ങനെയാണെങ്കിൽ മൂന്നാം കഴിയട്ടെ. ഇന്നു പതിനാലിങ്ക്—നാളെ കറുത്തവാവ്—മററന്നാൾ പ്രതിപദം. ഈ ദിവസങ്ങൾ വർജ്ജ്യം."

ഉദയ—"ഇന്ന് ആദ്യം ചികിത്സ തുടങ്ങുകയല്ലല്ലൊ."

കണ്ടൻ—"എങ്കിലും ഒരു പുതിയ മരുന്നു തുടങ്ങുകയാണല്ലൊ."

ഉദയനൻ—"അതു സാരമില്ല. ഇന്നുതന്നെ സേവിക്കണം. കണ്ടൻനായർതന്നെ ആലോചിച്ചുനോക്കു. തിരുവടികളോളം എന്നെ സ്നേഹിക്കുന്നവർ ഇന്നു മററാരുണ്ട്? ഇവിടത്തെ അമ്മയും കണ്ടൻനായരും."

"തിരുമേനിയുടെ ഹിതം അങ്ങനെയാണെങ്കിൽ കല്പനപ്പടി അടിയൻ മരുന്നു കലക്കി കൊണ്ടുവരാം" എന്നുപറഞ്ഞുകൊണ്ട് ആ വിശ്വസ്തഭൃത്യൻ മരുന്നുഡപ്പി രാജകുമാരന്റെ പക്കൽനിന്നുവാങ്ങി അകത്തേക്കുകൊണ്ടുപോയി.

ഉദയനൻ അത്താഴം കഴിഞ്ഞു വിശ്രമിച്ച് ഇരിക്കവെ, രജതനിർമ്മിതമായ ഒരു പാത്രത്തിൽ ഔഷധം കലർത്തിയ പാലും വഹിച്ചുകൊണ്ടു കണ്ടൻനായർ അവിടെ എത്തി. കുമാരൻ ആ പാൽ വാങ്ങി സേവിച്ചു. പിന്നീട് അവർ ഉറക്കറയിലേക്കു പോയി.

പിറേറദിവസം രാവിലെ സച്ചിദാനന്ദഗുരുപാദർ അവിടെ വന്നുചേർന്നു. രണ്ടുപാരം കഴിഞ്ഞു മാത്രമേ

താൻവന്നു് എത്തുകയുള്ളുവെന്നു ശിഷ്യൻ മുഖേന അറിയിച്ച യതി, അന്നു് അപ്രതീക്ഷിതമായി ആഗതനായതു് ഓർത്തു് ഉദയനകുമാരൻ വിസ്മയംപൂണ്ടു. സ്വാമി ഉപവിഷ്ടനായശേഷം ഉദയനകുമാരൻ പറഞ്ഞു:—"ഇന്നവന്നുചേരുമെന്നു് ഉദ്ദേശിച്ചില്ല. ശിഷ്യൻ ഇന്നലെ രാത്രിയിൽ ഔഷധം കൊണ്ടുവന്നുതന്നു. ഇന്നലെത്തന്നെ ഒരുനേരം സേവിക്കയും ചെയ്തു. ബാക്കി പതിനാലു പൊതിയും കണ്ടേൻനായരുടെ പക്കൽ ഉണ്ടു്."

രാജകുമാരന്റെ വാക്കുകൾകേട്ടു ഗുരുപാദർ അല്പസമയം ചിന്താകുലനായിരുന്നു. അനന്തരം ഇങ്ങനെ ചോദിച്ചു:—"ആ ഔഷധം സേവിച്ചുവോ?"

ഉദയൻ—"ഒരു പൊതി ഇന്നലെ അത്താഴം കഴിഞ്ഞു സേവിച്ചു എന്നു് അറിയിച്ചല്ലൊ."

കണ്ടേൻനായർ അവിടെവന്നു യതിയേയും ഉദയനകുമാരനേയും വന്ദിച്ചു. അപ്പോൾ ഗുരുപാദർ നായരോടു ചോദിച്ചു:—"കണ്ടേൻ! ആ ഔഷധം ഇവിടെ കൊണ്ടുവരൂ! അതിൽ ഒരു മരുന്നുകൂടി ചേർക്കാനുണ്ടു്."

അയാൾ ഉടൻതന്നെ അകത്തേക്കുപോയി ഔഷധം ഡപ്പിയോടുകൂടി എടുത്തുകൊണ്ടുവന്നു സന്യാസിയുടെ കൈയ്യിൽ കൊടുത്തു. അദ്ദേഹം ആ ഡപ്പിമറിച്ചും തിരിച്ചും നോക്കി. അതിന്റെ ശേഷം അതു തുറന്നു് ഒരു പൊതി പുറത്തെടുത്തു തുറന്നുനോക്കിയിട്ടു വേഗം മടക്കി പൂർവ്വസ്ഥിതിയിൽവച്ചു. പിന്നീടു പൊതികൾ ആകെ എണ്ണിനോക്കി. എന്നിട്ടു് ഇങ്ങനെ ചോദിച്ചു:—"കണ്ടേൻ! ആകെ എത്രപൊതി?"

കണ്ടൻ—"അടിയൻ! ആകെ പതിനഞ്ചു്."

സച്ചി—"ശരിയായി എണ്ണിനോക്കിയോ?"

കണ്ടൻ—"അടിയൻ! എണ്ണിത്തിട്ടപ്പെടുത്തി. പതിനഞ്ചേ ഉണ്ടായിരുന്നുള്ളു."

സച്ചി—"ഒരുപൊതി ഇന്നലെ സേവിച്ചുവെന്നു അപ്പൻ പറയുന്നു. ആകെ പതിനഞ്ചേ ഉണ്ടായിരുന്നുള്ളുവെന്നു കണ്ടനും പറയുന്നു. ഇതിന്റെ അർത്ഥം എന്തെന്നു മനസ്സിലാകുന്നില്ല."

അപ്പോൾ കണ്ടൻനായർ പറഞ്ഞു:—"കൊച്ചുതമ്പുരാൻ തിരുമനസ്സുകൊണ്ടു് അടിയനു മാപ്പുതരണം. സത്യമെല്ലാം ഇപ്പോൾ തിരുമനസ്സറിയിക്കാം. അടിയൻ രണ്ടുതുടം കാച്ചിയപാൽ മാത്രമേ അമൃതിനു കൊടുത്തുള്ളു."

സച്ചി—"അതെന്തു കണ്ടൻ. വിസ്തരിച്ചു പറയൂ കേൾക്കട്ടെ."

കണ്ടൻ—"അടിയൻ. അടിയനു് ആകപ്പാടെ ചില സംശയങ്ങൾതോന്നി. ആ ശിഷ്യസ്വാമിയെ കണ്ടപ്പോൾ മുതൽ. തിരുമനസ്സിന്നു് ഇവിടെ എഴുന്നള്ളുന്നതുവരെ ഈ മരുന്നു് അമൃതിനു കൊടുക്കരുതെന്നുംതോന്നി. അടിയൻ അങ്ങനെചെയ്തു. കൊച്ചുതമ്പുരാൻ പാലു അമൃത്തു കഴിഞ്ഞു പള്ളിക്കുറിപ്പിനു പോയശേഷം അടിയൻ മടപ്പള്ളിയിൽ ചെന്നു കുറേപാൽ എടുത്തു് ഈ പൊടിയിൽ കുറച്ചു നുള്ളിയിട്ടു്, ഒരു ചിരട്ടയിൽവച്ചു കലക്കി. അതുവഴിവന്ന ഒരു പൂച്ചയ്ക്കു് ഒഴിച്ചുകൊടുത്തു. കഷ്ടമായിപ്പോയി പൊന്നുതിരുമേനിമാരേ!

ആ പൂച്ച ആ പാൽ ഇറക്കിയപാടു് ഉരുണ്ടുവീണു കിടന്നുപിടച്ചു. മൂക്കിലും വായിലുംകൂടെ ചോര വന്നു. തലഉരുട്ടി മരിക്കയും ചെയ്തു. മരുന്നു തിരുമേനിക്കു കൊടുക്കരുതെന്നു തോന്നിയതു് അടിയന്റെ നേരു."

ഗുരുപാദരും ഉദയനനും അത്ഭുതപരവശരായി പരസ്പരം നോക്കി. ഗുരുപാദർ പറഞ്ഞു:—"കണ്ടൻ ഗുരുത്വം ഉള്ളവനാണല്ലൊ. നമ്മുടെ എല്ലാവരുടെയും ദൈവാധീനം. കുഞ്ഞിന്റെ ശത്രുക്കളെ ആരോ പ്രയോഗിച്ച മറെറാരു നീചത്വം. അവർ അനുഭവിച്ചുകൊള്ളും. തൻവിന തന്നേച്ചുററം."

കണ്ടൻ:—"തിരുമനസ്സിലെ ഉപ്പും ചോറും അടിയൻ കരിക്കാടി കഴിച്ചുതുടങ്ങിയതു് ഇന്നും ഇന്നലെയും അല്ലല്ലൊ. ഗുരുത്വക്കേടു പിണഞ്ഞിട്ടില്ല. ഇനിയും പിണയുകയുമില്ല."

ഉദയനൻ:—"കണ്ടൻനായർ തടസ്സം പറഞ്ഞപ്പോൾ എനിക്കു പതിവില്ലാതെ നീരസം തോന്നി. ഏതായാലും അതു കഴിക്കാൻ ഇടയാകാഞ്ഞതു ദൈവാധീനം."

സച്ചി:—"ഗുരുത്വവും ദൈവാധീനവും ഉണ്ടു്. ഈ പൊതി പാഷാണചൂർണ്ണം. ഇങ്ങനെ ഒരു ശിഷ്യനേ, എനിക്കു് ഇല്ല. ഏതായാലും ഇന്നു് ഇവിടെ വരാൻ ഇടയായതു ഈശ്വരന്റെ കൃപ."

കണ്ടൻ:—"ഏതായാലും തിരിച്ചെഴുന്നള്ളത്തു് ഉണ്ടാകുന്നതുവരെ അടിയൻ ഈ മരുന്നും ഡപ്പി പുറത്തു കാണിക്കുകയില്ലെന്നു് ഉറച്ചിരിക്കുകയായിരുന്നു.

അടിയൻ തിരുമേനിയെ പിരിയാതെ സദാകൂടെ വിടകൊള്ളുന്നതിന്റെ രഹസ്യം അടിയനേ അറിഞ്ഞുകൂടു. ഒരു കൂട്ടുകെട്ടും ദുരാലോചനയും ഇവിടെ നടന്നുതുടങ്ങിയിട്ടു നാൾ കുറെയായി. അതിന്റെ ഫലമാണു് ഇയ്യിടെ തുടരെ നേരിട്ടു ചില അനുഭവങ്ങൾ. അതിന്റെ എല്ലാം തുടർച്ചതന്നെ ഇതും."

സച്ചിദാ:—"അപ്പന്നു ദോഷം ഒന്നും വരുകയില്ല. ദുർബുദ്ധികളെ ഈശ്വരൻ ശിക്ഷിച്ചുകൊള്ളും. അതു മതി."



ഈ സംഭാഷണത്തിനുശേഷം ഗുരുപാദർ രാജസന്നിധിയിലേക്കുപോയി. ഉദയനകുമാരനെ വിഷംകൊടുത്തു് അപായപ്പെടുത്തുവാൻ നടത്തപ്പെട്ട ഉദ്യമം രാജസന്നിധിയിലും അന്തഃപുരത്തിലും യതിവര്യൻതന്നെ അറിയിച്ചു. ആ വാർത്ത കേട്ടപ്പോൾ രാജാവിനും റാണിമുതലായവർക്കും അളവററ ദുഃഖവും ആശ്ചര്യവും ഉണ്ടായി. പ്രസ്തുത ഘാതകക്രിയയ്ക്കു് ഉദ്യമിച്ചവനെയും പ്രേരണ നൽകിയവരെയും കണ്ടുപിടിക്കുവാൻ രാജാവിന്റെ ഉദ്യോഗസ്ഥന്മാർ ശ്രദ്ധമായി അന്വേഷണം ആരംഭിച്ചു. കുട്ടൻരാജാവിന്റെ പ്രേരണയാലാണു് ഈ വിഷപ്രയോഗത്തിനു് ആരോ ഒരുമ്പെട്ടതെന്നു് രാജാവിനും മററും ബോദ്ധ്യം ഉണ്ടായിരുന്നുവെങ്കിലും ശരിയായ അന്വേഷണം കൂടാതെ എന്തെങ്കിലും കല്പനകൊടുക്കുന്നതു വിഹിതമായിരിക്കയില്ലല്ലൊ.

# അദ്ധ്യായം ൨൪.

## ഭിക്ഷുകി.

സച്ചിദാനന്ദഗുരുപാദർ ആശ്രമത്തിലേക്കു പുറപ്പെട്ടു. കുറേ ദൂരം നടന്നപ്പോൾ വെയിലിന്റെ കാഠിന്യം നിമിത്തം, സമീപത്തു കാണപ്പെട്ട ഒരു വഴിയമ്പലത്തിൽ കയറി വിശ്രമിച്ചു. അപ്പോൾ അവിടെ ഒരു ഭിക്ഷുകി കിടക്കുന്നതായി കണ്ടു. വാർദ്ധക്യത്തിന്റെ സർവ്വലക്ഷണങ്ങളും തികഞ്ഞിട്ടുള്ള ഉടൽ. കാഷായവസ്ത്രം. കൈവശമുള്ള ഒരു ചെറിയ ഭാണ്ഡം ഉപധാനമാക്കി വച്ചു, കരിങ്കൽത്തറയിൽ കിടക്കുന്നു. അവളുടെ അടുത്തു് ഒരു വടിയും വച്ചിട്ടുണ്ടു്. അതു, കുത്തിനടക്കുവാൻ ഉപയോഗിക്കുന്നതാണു്. അവളുടെ ശരീരം മെലിഞ്ഞും ക്ഷീണിച്ചും ഇരിക്കുന്നു. ചൂടിന്റെ ആധിക്യമോ ക്ഷീണത്തിന്റെ കാഠിന്യമോ നിമിത്തം വൃദ്ധ നേത്രങ്ങൾ അടച്ചിരുന്നു. എങ്കിലും സന്യാസിയുടെ കാൽപെരുമാററം കേട്ടു് അവൾ കണ്ണുകൾ ചിമ്മിത്തുറന്നു്, ആഗതനെ സൂക്ഷിച്ചുനോക്കി. എന്നിട്ടു ഭക്തിപുരസ്സരം എഴുന്നേൽക്കുവാൻ ശ്രമിക്കുന്നതു കണ്ടു യതിവര്യൻ അവളെ തടഞ്ഞുകൊണ്ടു പറഞ്ഞു:—"വേണ്ട, വേണ്ട അവിടെ കിടന്നുകൊള്ളു. ക്ഷീണം നന്നേ ഉണ്ടെന്നു തോന്നുന്നു."

ഭിക്ഷുകി സ്വസ്ഥാനത്തു് എഴുന്നേററു് ഇരുന്നു് അഞ്ജലീബന്ധത്തോടേ പറഞ്ഞു:—"പൊന്നു തിരുവടി! നടക്കാൻ ശേഷി ഇല്ല്യേ! നടക്കുമ്പോൾ കൈയ്യും കാലും വിറയ്ക്കുന്നു. ദേഹത്തിനു് ഒരു തളർച്ച."

സന്യാസി അവളുടെ അടുത്തു കൽത്തറയിൽ ഇരുന്നുകൊണ്ടു ചോദിച്ചു:—"എവിടെ നിന്നു വരുന്നു? എങ്ങോട്ടേയ്ക്കാണു്? തനിയെ പുറപ്പെട്ടതെന്തു്?"

ഭിക്ഷുകി:—"ദൈവകല്പിതം മാററാൻ ആർക്കു കഴിയും? ഇങ്ങനെ ഒന്നും അലയേണ്ടവളല്ല. എന്തു ചെയ്യാം!"

സച്ചിദാ.—"എന്താ! ഇത്ര വലിയ സങ്കടത്തിനു കാരണം?"

ഭിക്ഷുകി:—"ഉള്ളതു പറയാൻ പാടില്ലാത്തകാലം മററാരും ഇവിടെ ഇല്ലല്ലൊ. നിന്തിരുവടി ദൈവത്തിനു സമൻ. ഇവിടെ ഒളിക്കുന്നതെങ്ങനെ. ഉള്ളതെല്ലാം പറഞ്ഞേക്കാം. ഈ പാർവ്വതി ഭാഗ്യദോഷി. ചെറുപ്പത്തിൽ ഒരു പുരുഷനും വന്നുകൂടി. അഷ്ടിക്കു മുട്ട് ഇല്ലാത്ത നിലയുംവന്നു. സന്തതി ഉണ്ടായില്ലെന്നൊരു ആധിമാത്രം. അങ്ങനെ ഇരിക്കുമ്പം വഴിയെ വന്ന ഒരുത്തി—ഒരു ഓമന—ആൺകുഞ്ഞിനെ കൊണ്ടു തന്നിട്ടുപോയി—മൂന്നോ നാലോ വയസ്സ്—നല്ല എളംപ്രായം—പിന്നെ ചെഞ്ഞതൊന്നും പുറത്തു പറഞ്ഞേക്കൂടാ—ആ കുഞ്ഞുവഴി വലിയ ഭാഗ്യം കൈവന്നു. എങ്കിലും അവസാനം നിർഭാഗ്യത്തിലായി. ഇപ്പോഴം പാർവ്വതി ഈ നിലയിലുമായി."

എന്നിങ്ങനെ പറഞ്ഞു പാർവ്വതി കണ്ണീർതൂകി. അവരുടെ സങ്കടം കണ്ടു് ആർദ്രചിത്തനായി യതിചോദിച്ചു:—"മുത്തശ്ശി! കരയരുതു്. കരഞ്ഞിട്ടു് എന്തുഫലം തുറന്നുപറയൂ. നിങ്ങളുടെ സങ്കടത്തിനു ശമനംവരുത്താമോ എന്നു നോക്കട്ടെ."

ഭിക്ഷുകി സന്യാസിയോടു് ഇങ്ങനെ മന്ത്രിച്ചു:—"ആ കുഞ്ഞിനെയും കൊണ്ടു് അന്നു തന്നെ ഞാൻ കൊ

ട്ടാരത്തിൽപോയി. അന്നു് അവിടെ പൂ കൊടുക്കുന്ന ജോലിയും ഉണ്ടു്. തമ്പുരാട്ടിക്കു് ആൺ കുഞ്ഞു് ഇല്ല. അവിടെ വലിയ കൌതുകം തോന്നി. എനിക്കു വളരെ പൊന്നും പണവും നിലവും ഒക്കെ തന്നു. കുഞ്ഞിനെ വാങ്ങിച്ചു വളർത്തി. ഇതു് ആരും അറിഞ്ഞിട്ടില്ല. ഞങ്ങൾക്കു കുഞ്ഞിക്കു വകയുമായി. കണ്ണുകടിക്കാരും വന്നു. എന്തിനു പറയുന്നു. നിന്തിരുവടി! ഉള്ളതൊക്കെ വിററു പെറുക്കിപ്പോരേണ്ടി വന്നു."

സംഭാഷണം ഈ ഘട്ടത്തിലായപ്പോൾ വൃദ്ധ വീണ്ടും ബാഷ്പവർഷം ചെയ്തു. സന്യാസി ചിന്താകുലനായി മൌനം ഭജിച്ചിരുന്നു. അല്പം വിശ്രമിച്ചിട്ടു വൃദ്ധ വീണ്ടും പറഞ്ഞുതുടങ്ങി—"ഞങ്ങൾ വടക്കുംകൂർ പോയി, പാർത്തു. പെരുംതൃക്കോവിൽ അപ്പനെ ഭജിച്ചുകാലം കഴിച്ചു. പുരുഷനും പോയി. ഏകയുമായി. ഒരു നേരത്തെ കഞ്ഞിക്കു വക ഇപ്പോഴും കാണും. അതു കുടിക്കാൻ ചില കൂററാരും ഉണ്ടു്."

സന്യാസി:—"പിന്നീടു് എന്തിനു് ഇങ്ങനെ അലഞ്ഞു് ഇറങ്ങി?"

ഭിക്ഷുകി:—"ഓരാശ! ഓരാശ! ആ ആശകൂടി എത്തിച്ചു മരിക്കണം."

സന്യാസി:—"അതെന്തു്?"

ഭിക്ഷുകി:—"ആ കുഞ്ഞു ചെറുപ്പത്തിൽ അണിഞ്ഞിരുന്ന കിന്നരി ഉടുപ്പും തൊപ്പിയും ഒക്കെ ഒരു ഭാണ്ഡം കെട്ടി തന്നിരുന്നു. അതു് ആ പെൺപിറന്നോരു വന്നു് ഇവിടെ കൊണ്ടുപോയി. ഇവിടെ അടുത്തു വന്നാൽ ആ കുഞ്ഞിനെ കാണിച്ചു തരാ

മെന്നും പറഞ്ഞു. ആ ഒരു ആശ. അതിന്റെ തിരുമുഖം ഒന്നു കാണണം. അത്രേ ഒള്ളു. ഒളിച്ചും പതുങ്ങിയുമേ ചെല്ലാവൂ."

സന്യാസി സന്തുഷ്ടമനസ്സായി പറഞ്ഞു:—"മുത്തശ്ശിക്ക് ഇത്രയുമേ ആശയുള്ളു! ഇതിൽ കൂടുതലും സാധിച്ചുതരണമെങ്കിൽ എനിക്കു കഴിയും."

ഭിക്ഷുകി:—"നിന്തിരുവടി ദൈവത്തിന്റെ അടുത്തയാൾ. എന്തും കഴിയും. മറുജന്മം എത്താറായ ഈ കിഴവിക്ക് എന്താശയിരിക്കുന്നു. ആ കുഞ്ഞിനെ ഒന്നു കാണണം. എവിടെവച്ച് എങ്കിലും—നിന്തിരുവടി ആരോ എന്തോ?"

സന്യാസി:—"സന്യാസിമാർക്ക് നാടു തന്നെ വീട്. മനുഷ്യരെല്ലാം കൂററാർ. ഞാൻ ആ കുഞ്ഞിനെയും ആ പെൺപിറന്നവരെയും അറിയും. കുഞ്ഞു പുരുഷപ്രാപ്തിവന്നു. മിടുമിടുക്കൻ ആയി. എനിക്കു ചികിത്സമുറകൾ ഉണ്ട്. കൊട്ടാരത്തിലും ആ കുഞ്ഞിനും ഒക്കെ എന്റെ ചികിത്സകൾ ഉണ്ട്. വരുന്ന വഴിയാണ്."

ഭിക്ഷുകിയുടെ മുഖം പ്രസന്നമായി. നേത്രങ്ങൾ പ്രകാശിച്ചു. അവൾ സന്തോഷപുരസ്സരം പറഞ്ഞു:—"നിന്തിരുവടി വിചാരിച്ചാൽ ഈ കെഴവിയുടെ ആശ സാധിക്കും."

സന്യാസി:—"ഞങ്ങൾ രണ്ടാളുംകൂടി മുത്തശ്ശിയുടെ ഇരിപ്പിടത്തു വന്നു കാണാം; സമാധാനമായി ഇപ്പോൾ പോകൂ. ഇന്നെയ്ക്ക് ഏഴാംനാളിൽ അവിടെ എത്തും."

ഭിക്ഷുകി:--"നിന്തിരുവടിയുടെ തിരുനാവു നന്നായിരിക്കട്ടെ. എങ്കിൽ ഇനി നേരം കളയാതെ അടിയൻ തിരിക്കട്ടെ. വൈക്കത്തുവച്ചു മുഖം കാണിക്കാം."

സന്യാസി:--"എന്നാൽ ആവട്ടെ. ഏഴാംദിവസം ഞങ്ങൾ അവിടെ ഉണ്ടെന്നു വിശ്വസിച്ചുകൊള്ളു."

ഭിക്ഷുകി സന്യാസിയുടെ പാദങ്ങളിൽ നമസ്കരിച്ചിട്ടു വടിയും ഊന്നി, മാറാപ്പം തോളിൽ തൂക്കി നടകൊണ്ടു. യതിവര്യൻ അല്പസമയംകൂടി വഴിയമ്പലത്തിൽ വിശ്രമിച്ചു.



## അദ്ധ്യായം ൨൭.

കുട്ടൻരാജാവിന്റെ അനന്തരോദ്യമം

രാജകുമാരനെ നിഗ്രഹിക്കുവാൻ കൈക്കൊണ്ട ആനയോപായവും ശിഥിലീഭവിക്കുകയാൽ നൈരാശ്യം പൂണ്ട പടത്തലവൻ, രാജകുമാരിയെ കല്യാണം കഴിക്കുവാനുള്ള തന്റെ അഭിമതം രാജാവിനെ നേരിട്ടറിയിക്കുവാൻ നിശ്ചയിച്ചുറച്ചു. കൊട്ടാരത്തിൽ സച്ചിദാനന്ദഗുരുപാദർ ചെന്നിരുന്നുവെന്നും, പ്രച്ഛന്നയതിയെ കണ്ടുപിടിക്കുവാനുള്ള അന്വേഷണങ്ങൾ ആരംഭിച്ചിട്ടു

ണ്ടെന്നും നാന്നിമുഖേന പടത്തലവന്ന് അറിവു കിട്ടുക യുണ്ടായി. സംഗതികളുടെ യഥാർത്ഥവിവരങ്ങൾ കണ്ടു പിടിക്കപ്പെട്ടാൽ തന്നെയും, രാജ്യത്തിലെ പടയ്ക്കുമുഴു വൻ അധിപനായ തന്നോട്ട് എന്തെങ്കിലും വൈപ രീത്യം പ്രവർത്തിക്കുവാൻ രാജാവു്, ഉദ്യമിക്കുകയി ല്ലെന്നും, കോവിലകത്തെ കൊഴവന്മാരും കുടിയാന്മാരും യാതൊരു കാരണവശാലും തന്നെവിട്ടുനിൽക്കുകയില്ലെ ന്നും, കുട്ടൻരാജാവിന്നു നിശ്ചയമുണ്ടായിരുന്നു. തന്നി മിത്തം ധൈര്യം അവലംബിച്ചുകൊണ്ടു് ഉദ്ധതനായ ആ യുവാവു, രാജസന്നിധിയിൽ ഹാജരായി. സൈനീ കഭരണം സംബന്ധമായ പലകാര്യങ്ങളേയും കുറിച്ചു രാജാവു യുവാവായ പടത്തലവനോടു ചോദ്യം ചെയ്തു. രാജാവിന്റെ പ്രശ്നങ്ങൾക്കു് എല്ലാം ശരിയായ സമാ ധാനം നൽകിയശേഷം കുട്ടൻരാജാവു് ഇങ്ങനെ അറി യിച്ചു:—അച്ഛൻ മരിച്ചുപോയതുകൊണ്ടു എന്നെ സം ബന്ധിച്ചു ഞാൻതന്നെ ചിലകാര്യങ്ങൾ അന്വേഷിച്ചു പുറപ്പെടേണ്ടി വന്നിരിക്കുന്നു."

രാജാ—"എന്താണുകാര്യം. പറയാമല്ലൊ."

കുട്ടൻ—"ഒരു കല്യാണക്കാര്യം. കോവിലകവും രാജകുടും ബവും മുമ്പിനാലേ ബന്ധുക്കൾ. ഈ ബന്ധം ഒന്നു കൂടി പുതുക്കിയാൽ കൊള്ളാമെന്നു് ഒരു ആശ."

രാജാ—"ശരി. അതിന്നു് എന്താവേണ്ടതു്. തുറന്നുപറ യാമല്ലോ."

കുട്ടൻ—"കൌസല്യകുമാരിക്ക വിവാഹത്തിന്നു പ്രായം അതിക്രമിച്ചിരിക്കുന്നുവല്ലൊ. എനിക്കു് കല്യാ ണം ആവശ്യമെന്നു അമ്മ നിർബ്ബന്ധവും തുടങ്ങി യിരിക്കുന്നു."

രാജാ—"മനസ്സിലായി. ഇക്കാര്യത്തെക്കുറിച്ച് എന്തു വേണമെന്നു വഴിയേ ആലോചിച്ച് അറിയിക്കാം."

രാജാവിന്റെ മറുപടി കേട്ടു കട്ടൻരാജാവു മൌനമായിനിന്നു. ഏതാനും നിമേഷങ്ങൾ കഴിഞ്ഞു് അയാൾ വീണ്ടും അറിയിച്ചു:—"എടപ്പള്ളി തൽകാലം അടങ്ങിയിരിക്കുന്നുവെങ്കിലും, എപ്പോഴാണു വീണ്ടും ഉണരുന്നതെന്നു് ഒന്നും തീർച്ചയാക്കാൻ വഹിയ. ആലുവായും തോട്ടുംമുഖവും ഒന്നുകൂടി ബലപ്പെടുത്താതെ തരമില്ല. അങ്ങനെ ചെയ്യില്ലെങ്കിൽ ആലങ്ങാടിന്റെനില ഇളക്കം പരുങ്ങലിലാവും. അതോടുകൂടി ഈ പറവൂരിന്നും രക്ഷയില്ലാതാവും.

രാജാ—"അതിന്നു് എന്തുവേണമെന്നാണു്?"

കട്ടൻ—"ആ രണ്ടുസ്ഥലത്തും ശരിയായ പടത്തലവന്മാർ ഇല്ല. ആലുവാപ്പട കഴിഞ്ഞശേഷം സമസ്തവും കുഴഞ്ഞുവശായിരിക്കുന്നു. ഉദയനനെ അങ്ങോട്ടു് അയച്ചാൽ നന്നായിരിക്കും. സംശയമില്ല."

രാജാ—"അക്കാര്യം ഏതായാലും ഇനിത്തരമാവുമെന്നു തോന്നുന്നില്ല. ക്ഷ! അയാൾക്കു് ഇവിടംവിട്ടു പാർപ്പാൻ ശരീരസുഖമേ ഇല്ല. പോരെങ്കിൽ അയാൾക്കു തെക്കുംകൂർവരെ പോകേണ്ട ചില അത്യാവശ്യങ്ങളും വന്നുകൂടിയിരിക്കുന്നു."

കട്ടൻ—"തെക്കുംകൂറിൽ രാജവാഴ്ച സംബന്ധിച്ചു് ഏതോ ചില വിശേഷങ്ങൾ നടക്കാൻ പോകുന്നുപോൽ. ദത്തോ, അവരോധമോ, എന്തൊക്കെയോ? വഴിപോക്കൻ ബ്രാഹ്മണൻ മുഖേന ഒരു വർത്തമാനം."

രാജാ—"അതുശരിതന്നെ. ഒരു ഭത്തിനേയൊ രാജവാഷ്ട്രയേയോകുറിച്ചു ചില ആലോചനകൾ ഉടനെ നടക്കുവാൻ പോകുന്നു. ക്ഷണം ഇവിടെയും കിട്ടിയിട്ടുണ്ടു്. ഒരു പക്ഷേ ഉദയനനായിരിക്കും നമുക്കു പകരം പോവുക."

ഉദയനൻ പറവൂർനിന്നു് ഏതു പ്രകാരമെങ്കിലും അകന്നു് ഒഴിഞ്ഞു പോകുന്നതു കുട്ടൻരാജാവിനു ഹൃദയസംതൃപ്തിക്കു കാരണമായിരുന്നു. തന്നിമിത്തം പ്രസ്തുതവാർത്ത അയാൾക്കു കർണ്ണാമൃതമായിത്തീർന്നു. ആ യുവാവു് ഇങ്ങനെ പറഞ്ഞു:—"ഉദയനൻ, അവിടത്തെ സ്വകാര്യമന്ത്രികൂടെ ആണല്ലോ. ആ സ്ഥിതിനോക്കിയാലും കുമാരനേക്കാൾ ഈ സ്ഥാനത്തിനു യോഗ്യതതികഞ്ഞവർ മററാരും ഉണ്ടായിരിക്കയില്ല."

കുട്ടൻ രാജാവിൻെറ പ്രസ്തുതാഭിപ്രായം രാജാവിനു ഹിതകരമായിരുന്നു. ഏതായാലും അപരിത്യാജ്യങ്ങളായ ചില തനതാവശ്യങ്ങൾ പ്രമാണിച്ചു ഉദയനനെ ഉടനെ തെക്കുംകൂറിലേക്കു് അയക്കുവാൻ അവിടുന്നു തീർമാനിച്ചിരുന്നതാണു്. രാജാവു കല്പിച്ചു:—"കുട്ടനു് അങ്ങനെ അഭിപ്രായമെങ്കിൽ ഉദയനൻതന്നെ പോകട്ടെ".

കുട്ടൻ—"ഉദയനനു് ആലുവാപ്പടകഴിഞ്ഞശേഷം നല്ല ശരീരസുഖം ആയിട്ടില്ലെന്നും, മററും എന്നോടു പലപ്പോഴും പറയാറുണ്ടു്. വൈക്കം, ഏററുമാനൂർ, തൃക്കൊടിത്താനം, മുതലായ പുണ്യക്ഷേത്രങ്ങൾ ദർശിക്കാൻ ആശയുണ്ടെന്നും പലപ്പോഴും പറയാറുണ്ടായിരുന്നു."

രാജാ—"അങ്ങിനെയാണെങ്കിൽ നമ്മുടെ അഭിപ്രായം അയാൾക്കു ഗുണകരമായിത്തീരുമല്ലൊ. ആകട്ടെ. സന്തോഷം. കുട്ടന് ഇപ്പോൾ പോകാം."

കുട്ടൻരാജാവു വിടവാങ്ങിപ്പോയി. തെക്കുംകൂറിലേക്ക് ഉള്ള യാത്രയിൽ ഏതുവിധവും ഉദയനനെ നിഗ്രഹിക്കണമെന്ന് ഉറച്ചുകൊണ്ടായിരുന്നു പടത്തലവന്റെ പുറപ്പാട്.

---

## അദ്ധ്യായം ൨൬.

### ഗുരുസ്വാമി.

സച്ചിദാനന്ദഗുരുപാദർ ഭിക്ഷുകിയുമായി കണ്ടുകൂടിയതിന്റെ പിറേറന്നാൾ, അപരാഹ്നത്തിൽ ഉദയനനും ആ യതിവയ്യനും കൂടി തോട്ടംമുഖത്തേ ആശ്രമത്തിൽ സ്നാനാദിയും ഭക്ഷണവും കഴിച്ചിട്ടു വനാന്തരത്തിൽക്കൂടി പുറപ്പെട്ടു. കുറേദൂരം അതിക്രമിച്ചപ്പോൾ അവർ ഗംഭീരമായ ഒരു പാറക്കെട്ടിന്റെ പുരോഭാഗത്തു ചെന്നെത്തി. ആ ശിലാശൈലത്തിൽ മനുഷ്യനിർമ്മിതങ്ങളായ ചില ഗുഹകൾ ഉള്ളതായി കാണപ്പെട്ടു. ഒരു ഗുഹയുടെ കവാടദ്വാരം ഒരു പലകയാൽ ആച്ഛാദനം ചെയ്തിരുന്നു. ആ പലക നീക്കിയിട്ട് ഗുരുപാദർ മുമ്പിലും കുമാരൻ പിന്നിലുമായി അകത്തേയ്ക്കു പ്രവേശിച്ചു.

ആ ഗുഹ സാമാന്യം വിസ്താരം ഉള്ളതും സൂര്യരശ്മിയും ശുദ്ധവായുവും കടക്കത്തക്ക രന്ധ്രങ്ങളോടുകൂടിയതുമായിരുന്നു. അവിടെ ഒരു ശാർദ്ദൂലചർമ്മത്തിൽ ഒരു യതിശ്രേഷ്ഠൻ ഇരിക്കുന്നു. ശിരസ്സിൽ വെണ്മയേറിയ ജടാഭാരവും, വെഞ്ചമരിമൃഗത്തിൻെറ ലാംഗ്രുലംപോലെ മനോഹരവും ആയതും രോമപുഷ്ടിയോടുകൂടിയതുമായ താടിമീശയും ആ ദിവ്യൻെറ ആർഷതേജസ്സിനു പ്രാഭവം ഉൽഭൂതമാക്കുകതന്നെ ചെയ്തു. അദ്ദേഹം കൌപീനംമാത്രം ധരിച്ചിരുന്നതേയുള്ളു. ഉടലിൻെറ ഇരുഭാഗങ്ങളും ആച്ഛാദനം ചെയ്യത്തക്കവിധം സാമാന്യം വിസ്താരമുള്ള രണ്ടു ശാർദ്ദൂലചർമ്മങ്ങൾ സ്കന്ധങ്ങളിൽനിന്നു ഇരുവശങ്ങളിലേക്കും തൂക്കിയിട്ടിരുന്നു. പ്രസന്നമുഖനും പരമാത്മധ്യാനനിരതനുമായ അദ്ദേഹം പ്രായത്തിലും ആകാരസൌഷ്ഠവത്തിലും ആർഷപ്രഭാവത്തിലും, സച്ചിദാനന്ദഗുരുപാദരെ മികച്ച ആളാണെന്നു് അവർ ഇരുവരെയുംകൂടി ദർശിക്കുന്നവർക്കു പ്രഥമദൃഷ്ടിയിൽതന്നെ ബോദ്ധ്യം വരുന്നതാണു്. ആദ്യം സച്ചിദാനന്ദഗുരുപാദരും, പിന്നീടു് ഉദയനകുമാരനും ആ ദിവ്യൻെറ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു.

അടുത്ത ഏതാനും നിമേഷങ്ങൾക്കു് ഉള്ളിൽ അദ്ദേഹം നേത്രങ്ങൾ ചിമ്മിത്തുറന്നു. മുമ്പിൽ നിൽക്കുന്ന യതിയെയും കുമാരനെയും കണ്ടു പുതുപൂനിലാവുപോലെ മൃദുലമായ ഒരു മന്ദഹാസം തൂകി:—“വത്സ! അപ്പനേ! അടുത്തുവരൂ. എൻെറ മടിയിൽ വന്നിരിക്കൂ.”

എന്നിങ്ങനെ ഉദയനനോട്ട് അരുമയോടെ അരുളി. സച്ചിദാനന്ദഗുരുപാദർ കുമാരനെ പിടിച്ച് ആശ്ലേഷിച്ചു മൂർദ്ധാവിൽ ചുംബിച്ചുകൊണ്ടു യതിശ്രേഷ്ഠന്റെ സമീപത്തേക്കു ആനയിച്ചു. പുളകാങ്കിതശരീരനായി ഭവിച്ച ഉദയനകുമാരനെ ഗുരുസ്വാമി വാത്സല്യസംയുതം പിടിച്ചു മടിയിൽ ഇരുത്തി ഗാഢാശ്ലേഷം ചെയ്തു. പലപ്രാവശ്യം മൂർദ്ധാവിൽ ചുംബനം നൽകി. അദ്ദേഹത്തിന്റെ നേത്രങ്ങളിൽകൂടി ബാഷ്പം വർഷിച്ചു, ശ്മശ്രുപാളിയിൽ കൂടി ഒഴുകി. സച്ചിദാനന്ദഗുരുപാദരുടെ നേത്രങ്ങളിലും അശ്രുകണങ്ങൾ നിറഞ്ഞു വഴിഞ്ഞൊഴുകി. അഭൂതപൂർവ്വമായ ആനന്ദപാരവശ്യത്താൽ ഉത്ഭവിച്ച സ്തോഭം നിമിത്തം കുമാരന്റെ മുഖം അത്യധികം പ്രസന്നമായും നേത്രങ്ങൾ ബാഷ്പകലുഷങ്ങളായും ഉടൽ വേപഥുപൂണ്ടും കാണപ്പെട്ടു. അടുത്ത അനേകം നിമേഷങ്ങൾ വരെ ആരും യാതൊന്നും സംസാരിച്ചില്ല. ആ ഗുഹയുടെ ഒരു അഗ്രത്തിൽ ആശ്രമയോഗ്യങ്ങളായ ചില ആഹാരസാധനങ്ങൾ പാകപ്പെടുത്തിക്കൊണ്ടുനിന്ന ഒരു യതിശിഷ്യനല്ലാതെ സ്തോഭസമ്പൂർണ്ണമായ പ്രസ്തുതരംഗത്തിനു ദൃക്സാക്ഷിയാകുവാൻഭാഗ്യവശാലോ, നിർഭാഗ്യവശാലോ മറ്റാരും ഉണ്ടായിരുന്നില്ല. തെല്ല് ആശ്വസിച്ചുശേഷം ചുമച്ചു കണ്ഠംതെളിച്ചു ഗൽഗദാസ്വാസ്ഥ്യം നീക്കികൊണ്ടു വൃദ്ധയതി ശിഷ്യനെവിളിച്ച് ഇങ്ങനെ കല്പിച്ചു—"ആനന്ദാ! കുഞ്ഞിനു കൊടുക്കുവാൻ കുറേ മധുപർക്കം കൊണ്ടുവരു."

ആനന്ദൻ ഒരു കുത്തലയിൽ മധുപർക്കം കൊണ്ടുവന്നു ഗുരുസ്വാമിയുടെ സവിധത്തിൽ വച്ചു. അതി

ൻെറശേഷം ആജ്ഞാനുവർത്തനത്തിന്നു വിധേയനെന്ന ഭാവത്തിൽ അല്പം അകലെ മാറിനിന്നു. ഗുരുസ്വാമി സ്വഹസ്തങ്ങളാൽ മധുപർക്കം എടുത്തു്, ഒരു ഇളംപൈതലിന്നു് അമ്മയോ അച്ഛനോ "ഇങ്കു്" എടുത്തു കൊടുക്കുന്നതുപോലെ വായിലേക്കു് ഇട്ടുകൊടുത്തു. സച്ചിദാനന്ദ ഗുരുപാദർ അക്കാഴ്ചകണ്ടു ഉത്സാഹോദ്വേശത്തോടെ മന്ദസ്മിതംതൂകി. ആനന്ദൻെറ മുഖത്തു് അത്യാശ്ചര്യപാരവശ്യത്തിൻെറ ലക്ഷണങ്ങൾ കാണപ്പെട്ടു. യതിശ്രേഷ്ഠൻ ശിഷ്യനേനോക്കി ഇങ്ങനെ കല്പിച്ചു:—"ആനന്ദാ! ഈ ചാപല്യങ്ങളുടെ അർത്ഥം എന്തെന്നു താൻ അത്ഭുതപ്പെടുകയാണു്. ഈ കർമ്മകാണ്ഡത്തിൻെറ ചാപല്യങ്ങൾ ഇനി കുറേക്കൂടി ശേഷിച്ചിട്ടുണ്ടു്. അവ പൂർത്തിയാകാതെ തരമുണ്ടോ? 'ഈശ്വരേച്ഛക്കു്' അണുപോലും ഭേദഗതി വരുത്തുവാൻ നമ്മാൽ സാദ്ധ്യമല്ല. ഒരു നവ്യയുഗത്തിൻെറ ഉദയമായി. അതിൻെറ സൂചനയാണു് ഇതു് എന്നു ധരിക്കൂ. നമ്മുടെയും തൻെറ സച്ചിദാനന്ദസ്വാമിയുടെയും ഈ അത്മകിടാവിൻെറയും ജീവിതദശയിൽ ഒരു നൂതനഘട്ടം ഉടനേ ആരംഭിക്കുന്നു. നമുക്കും മററു ചിലർക്കുംകൂടി ഒരു ചെറിയ സഞ്ചാരം നടത്തേണ്ടിയിരിക്കുന്നു. നമുക്കും നമ്മേ സംബന്ധിച്ചവർക്കും ലോകർക്കു പൊതുവിലും സന്തോഷപ്രദമായ ഒരു നൂതനജീവിതഘട്ടത്തിലേക്കാണു നാം പ്രവേശിക്കുന്നതു്. ഈശ്വരൻ പ്രസാദിച്ചു, നമുക്കു വീണ്ടും ഭാഗ്യോദയമായി. അതുനിമിത്തം, നമ്മേ പററിനിൽക്കുന്നവർക്കും നന്മ ഭവിക്കട്ടെ."

ആനന്ദൻ അറിയിച്ചു:—"എല്ലാം ഭഗവാൻെറ കാരുണ്യം."

"അനന്യാശ്ചിന്തയന്തോമാ
യേജനായുഃ പർയ്യുവാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം"

എന്നുള്ള ഗീതാതിരുമൊഴികൾ അവിടുന്നു് അടിയനു് പാഠമാക്കി തന്നിട്ടുണ്ടല്ലൊ. അതിന്റെ പൊരുൾ തന്നെ ഈ അനുഭവം എല്ലാം."

സച്ചിദാ:—"അതിനു് എന്താ സംശയം? ജനിക്കുകയും വളരുകയും ആർഭാടകമായി ജീവിക്കുകയും ചെയ്ത ഭവനങ്ങൾ ഓരോന്നായി കൈവെടിഞ്ഞു. ജീവിതരീതികളും ആശ്രമങ്ങളും ഒക്കെ മാറേണ്ടിവന്നു. ഇനിയും ഇതാ നൂതനവും ലോകബഹുമാനകരവുമായ സ്ഥാനം നാം പ്രാപിക്കുവാൻ പോകുന്നു. സമസ്തവും അവിടത്തെ കൃപാകടാക്ഷം. (ഉദയനനോടായിട്ടു പറഞ്ഞു.) കുഞ്ഞേ! അവിടത്തെയ്ക്കു് ഒരു ചുംബനം കൊടുക്കൂ. കുഞ്ഞിന്റെ ഒരു ചുംബനം അവിടുന്നു ദീർഘകാലമായി പ്രതീക്ഷിച്ചിരിക്കയാണു്. അതു് എപ്പോഴെങ്കിലും ലഭിക്കുമെന്നു് അവിടത്തേക്കു വിശ്വാസമുണ്ടായിരുന്നു. അതു് ഇപ്പോൾ സാധിച്ചു."

ഉദയനൻ വൃദ്ധയതിയുടെ ഗണ്ഡസ്ഥലങ്ങളിൽ മാറി മാറി നിരവധി ചുംബനങ്ങൾ നൽകി. അദ്ദേഹം മന്ദസ്മേരവദനത്തോടേ സ്നേഹമസൃണങ്ങളായ ആ ഉപഹാരബഹുലങ്ങൾ സ്വീകരിച്ചു.

---

# അദ്ധ്യായം ൨൭.

## കുടിലിൽനിന്നു മേനാവിലേക്കു്.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സന്ദർശനം നടന്നതിന്റെ നാലാംനാൾ അപരാഹ്നമായപ്പോൾ, വിശിഷ്ടരീതിയിലുള്ള രണ്ടു കൂടാരവഞ്ചികളും, എണ്ണത്തിൽ പത്തോളം വരുന്ന കൂടാരമുള്ള അകമ്പടിവഞ്ചികളും വൈക്കം പടിഞ്ഞാറേ നടയിലുള്ള കായൽക്കടവിൽ അടുത്തു. അകമ്പടിവഞ്ചികളിൽ ചിലതിന്റെ കൂടാരത്തിന്മേൽ കെട്ടി മുറുക്കിവച്ചിരുന്ന മഞ്ചലുകളിൽ ഒന്നു് എടുപ്പിച്ചുകൊണ്ടു് ഏതാനും ചിലർകൂടി കിഴക്കോട്ടു പുറപ്പെട്ടു. പാർവ്വതിയുടെ ഗൃഹത്തിന്റെ പടി കടന്നു് അവർ അകത്തു പ്രവേശിച്ചു. അപരിചിതരായ ആളുകളെയും അവർ കൊണ്ടുവന്നിട്ടുള്ള മേനാവും കണ്ടു വാസ്തവമറിയാതെ വൃദ്ധ പരുങ്ങി. അപ്പോൾ ആ സിൽബന്തികളിൽ പ്രമാണി പാർവ്വതിയുടെ സമീപത്തു ചെന്നു് ഇങ്ങനെ പറഞ്ഞു:—“അമ്മേ! നിങ്ങൾ പേടിക്കേണ്ട. തമ്പുരാനും ആൾക്കാരും കടവിൽഉണ്ടു്. നിങ്ങളെ ഈ മേനാവിൽ കയററി കൊണ്ടുചെല്ലുവാൻ കല്പനയായിരിക്കുന്നു.”

പാർവ്വതി വേപഥുഗാത്രയായി. ആ സ്ത്രീയുടെ ശബ്ദം ഇടറി. അവൾ ചോദിച്ചു:—“ഏതു തമ്പുരാൻ? ഈ കിഴവിയെ എന്തിനു വലയ്ക്കുന്നു? ഞാൻ ഒരു കുററവും ചെയ്തിട്ടില്ല.”

ഉദ്യോഗസ്ഥൻ ചിരിച്ചുകൊണ്ടുപറഞ്ഞു:—"നിങ്ങൾ കുററം ചെയ്തെന്നു് ആരു പറഞ്ഞു? തമ്പുരാനു നിങ്ങടെ പേരിൽ സന്തോഷം തോന്നിയിട്ടാണു്. നിങ്ങൾക്കു സ്വന്തം ആളുകൾ വല്ലവരും ഉണ്ടെങ്കിൽ അവരിൽ ആരെങ്കിലുംകൂടെ കടവിലേക്കു പോരട്ടെ. പറവൂരേ കൊച്ചുതമ്പുരാനാണു ഞങ്ങളേ കല്പിച്ചു് അയച്ചിരിക്കുന്നതു്."

വൃദ്ധ അല്പനേരം ആലോചിച്ചു. ആ വൃദ്ധയുടെ മുഖം പ്രസന്നമായി.—"ഇവിടത്തെ മൂത്ത ഉണ്ണിക്കൂടെ പോരട്ടെ. ഈ കിഴവിക്കു് എന്തുവേണം. അവനല്ലേ, ഇനി എല്ലാം അനുഭവിക്കാൻ."

ഉദ്യോഗ:—"അങ്ങനെ തന്നെ."

ഒരു കാൽ നാഴികയ്ക്കകം പാർവ്വതിയും കൃഷ്ണൻഉണ്ണി എന്ന സോദരീ പുത്രനും യാത്രയ്ക്കു സന്നദ്ധരായി. വടി കുത്തിപ്പിടിച്ചു നടന്നു കടവിൽ എത്തിക്കൊള്ളാമെന്നു വൃദ്ധ ശാഠ്യം പിടിച്ചുവെങ്കിലും ഉദ്യോഗസ്ഥൻ അതു സമ്മതിച്ചില്ല. അമാലന്മാർ ആ സ്ത്രീയെ മേനാവിൽ കയററി കഴിയുന്നത്ര വേഗത്തിൽ കടവിൽ എത്തിച്ചു. പാർവ്വതി മേനാവിൽനിന്നു താഴെ ഇറങ്ങിയപ്പോൾ ഉദയനകുമാരനും ഗുരുസ്വാമി, സച്ചിദാനന്ദ ഗുരുപാദർ പറവൂർ രാജാവു്, റാണി കൌസല്യകുമാരി ആദിയായവരും കായൽക്കരയിൽ നില്പുണ്ടായിരുന്നു.

വൃദ്ധയെ കണ്ടു് എല്ലാവരും മന്ദസ്മിതം തൂകി. വൃദ്ധ അവരെ എല്ലാവരെയും ഒരുമിച്ചു കണ്ടു ഭയഭക്തിപുരസ്സരം അഞ്ജലി കൂപ്പി. സന്തോഷത്തിന്റെയും ആശ്ചര്യത്തിന്റെയും കാഠിന്യം നിമിത്തം അല്പസമയത്തേക്കു പാർവ്വതി സ്തബ്ധയായി നിന്നുപോയി. ഉദയനകുമാരൻ

പറഞ്ഞു:—“മുത്തശ്ശീ! നമുക്കു തെക്കുംകൂർ നാട്ടിലേക്കു പോകാം. അവിടെ ചില വിശേഷങ്ങളും ഉണ്ടു്.”

“എന്റെ പൊന്നുതമ്പുരാനെ! അടിയന്റെ നല്ലകാലം! പൊന്നുതമ്പുരാൻ ദീർഘായുസ്സായിരിക്കും. എല്ലാ തമ്പുരാക്കന്മാരും തമ്പുരാട്ടിമാരും സന്ന്യാസി സ്വാമിമാരും.”

പാർവ്വതിയുടെ ഹൃദയപുരസ്സരമുള്ള പ്രാർത്ഥനകേട്ടു് എല്ലാവരും പുഞ്ചിരി തൂകി. പാർവ്വതിയെയും കൃഷ്ണൻ ഉണ്ണിയെയും, ഏതാനും ആളുകളുടെ അകമ്പടിയോടു കൂടി പ്രത്യേകം ഒരു കൂടാരവഞ്ചിയിൽ കയററി. ബോട്ടുകളും വഞ്ചികളും മച്ചുപ്പായ്കളും നീക്കി യാത്രതുടർന്നു.

---



## അദ്ധ്യായം ൨൯.

---

### അപ്രതീക്ഷിതമായ ആഹ്ലാദം

വൈക്കം കായൽക്കടവിൽനിന്നു പുറപ്പെട്ടശേഷം പത്തുനാഴിക രാവായപ്പോൾ, ഉദയനനും പറവൂർ രാജാവും പരിവാരങ്ങളും യതിശ്രേഷ്ഠന്മാരും തെക്കുംകൂർ രാജസ്ഥാനമായ ചങ്ങനാശ്ശേരിയിലുള്ള നീരാഴിക്കടവിൽ ചെന്നുചേർന്നു. രാജപ്രതിനിധിയായ റാണി ഇന്ദിരാദേവിതന്നെ കൊട്ടാരവളപ്പിലുള്ള ആ കടവിൽ എത്തി ബഹുമാന്യരായ ആഗതർക്കു സ്വാഗതം അ

രുളി. അതിഥികൾ ആഹാരവും വിശ്രമവും കഴിച്ച ശേഷം കൊട്ടാരത്തിന്റെ അകത്തെ മുഖമണ്ഡപത്തിൽ കൂടി. ഗുരുസ്വാമിയും പറവൂർ രാജാവും ഒരോ വിശിഷ്ടാസനങ്ങളിൽ ഇരുന്നു. റാണി ഇന്ദിര, പറവൂർറാണി, കൌസല്യകുമാരി, സച്ചിദാനന്ദഗുരുപാദർ, ഉദയനകുമാരൻ എന്നിവർ ഗുരുസ്വാമിയുടെ സവിധത്തിൽ ഭക്തിപുരസ്സരം നിലകൊണ്ടു. ഗുരുസ്വാമി പറഞ്ഞു:—

“കുമാരൻ പറവൂർ വന്നുകൂടുവാൻ ഇടയായതു ഭാഗ്യം. അതുകൊണ്ടു് അയാൾ രക്ഷപ്പെട്ടു. തിരുമേനികൾ രണ്ടുപേരുംകൂടി ഉദയനകുമാരന്റെ വളർത്തലിൽ കൈക്കൊണ്ട ഭാരത്തിനു ഞങ്ങൾക്കുള്ള കൃതജ്ഞത പറഞ്ഞറിയിക്കുവാൻ പ്രയാസം.”



പറവൂർരാജാ—“കുട്ടിയെ കണ്ടനിമേഷം തന്നെ അതു മഹത്വമുള്ള ഒരു രാജവംശത്തിൽ പിറന്നുവളർന്നു വന്നതെന്നു ഞങ്ങൾക്കുതോന്നി. കൌസല്യകുമാരിയോടുകൂടി ഞങ്ങൾ കൊട്ടാരത്തിൽ വളർത്തി. കുമാരനെക്കുറിച്ചുള്ള രഹസ്യങ്ങൾ കാലഗതിയാൽ താനെവെളിപ്പെട്ടു. റാണി തിരുമേനിയേ എത്ര പ്രശംസിച്ചാലും മതിയാവില്ല. ഈ പുരുഷവേഷത്തിൽ എന്തെല്ലാം കായക്ലേശങ്ങൾ അനുഭവിച്ചു! എത്ര എത്രദൂരം കാൽനടയായിനടന്നു. ബദ്ധപ്പാടുകൾക്കു് ഇടയിൽ എത്രായിരം രോഗികളെ രക്ഷിച്ചു!”

ഗുരുസ്വാമി—“നമുക്കുതന്നെയും ആദ്യം കണ്ടസമയം ആളറിവാൻ കഴിഞ്ഞില്ല. ഈ വേഷത്തിൽ കുറേക്കാലം ജീവിക്കുവാനേ പരിതസ്ഥിതികൾ അനു

വദിച്ചുള്ളൂ. ഏതായാലും കൂടേണ്ടവർ ഓരോരുത്തരായി ഒത്തുകൂടിയതാണ് അത്ഭുതം."

പറവൂർരാജാ—"അതുതന്നെ പറയുന്നതു്. കണ്ടനും, ഉണ്ണിനീലിയും."

ഗുരുസ്വാമി—"നമ്മുടെ ഇന്ദിരയ്ക്കാണ് ഇവിടെ ഇപ്പോഠം ഭരണം. ഉദയനകുമാരനെ വാഴിച്ചേക്കാം."

ഉദയനൻ—"അമ്മാവൻ തിരുമേനിതന്നെ നാടുവാഴണം. അതാണ് ഈ ഘട്ടത്തിൽ ആവശ്യം."

ഗുരുസ്വാമി—"നാം ഈ ആശ്രമം കൈക്കൊണ്ടിട്ടു സംവത്സരം പന്ത്രണ്ടിനുമേലായി. ഇനിതിരിച്ചു ഗൃഹസ്ഥവൃത്തി സ്വീകരിക്കണമെന്നു് ആഗ്രഹമില്ല. അപ്പൻതന്നെ നാടുവാഴണം. ഞാൻ ഇവിടെത്തന്നെ അദ്ധ്യാത്മവൃത്തിയിൽ ജീവിക്കാം."

പറവൂർരാജാ—"അവിടത്തെ അഭിമതം അങ്ങനെയാണെങ്കിൽ അനുമതി. ഏതായാലും പരിപൂർണ്ണമായ ഈ സന്യാസിവേഷം ഉപേക്ഷിച്ചു് അവിടുന്നും, റാണിതിരുമേനിയും രാജയോഗ്യമായ വസ്ത്രങ്ങഠം ധരിക്കുവാൻ സമയമായല്ലൊ."

ഗുരുസ്വാമി—"നമ്മുടെ ജനങ്ങളെ ഈ വേഷത്തിൽ കണ്ടതിനുമേൽ ആവാം. മരുമകഠംക്കും അതുതന്നെ ഹിതമെന്നുതോന്നുന്നു."

പറവൂർറാണിപറഞ്ഞു:—അവിടത്തേക്കും അങ്ങനെതന്നെ ഹിതമെന്നു് എന്നോടു കല്പിച്ചുകഴിഞ്ഞു."

ഇന്ദിര—"അച്ഛനും മററും ഇന്നു് ഇവിടെ എഴുന്നള്ളുമെന്നു തമ്പുരാട്ടി നേരത്തെ ധരിപ്പിച്ചിരുന്നു. അതുകൊണ്ടു് നാളെ ഇവിടെ ചില വിശേഷങ്ങഠംക്കു് ഏർപ്പാടുചെയ്തിട്ടുണ്ടു്."

ഗുരുസ്വാമി—"അക്കാര്യം മരുമകൾ നമ്മെ അറിയിച്ചിട്ടുണ്ട്. ആ സ്ഥിതിക്കു നാളെത്തന്നെ ഉദയനകുമാരനെ തെക്കുംകൂർ രാജാവായി വാഴിക്കാം. ഉദയമാർത്താണ്ഡവർമ്മ എന്നാണ് അപ്പന്റെ ശരിയായ നാമം."

ഇന്ദിര—"ഇവിടെ ഒരു ചുരുങ്ങിയതോതിൽ മാമാങ്കത്തിന് ഏർപ്പാടുചെയ്തിട്ടുണ്ട്. അയൽ രാജാക്കന്മാരും സാമന്തപ്രഭുക്കളും മാടമ്പിമാരും പലരും നേരത്തേ വന്നുചേർന്നിട്ടുണ്ട്."

പറവൂർരാജാ—"രാജാവിന്റെ അവരോധത്തിനു വേണ്ട എല്ലാ ചടങ്ങുകളും പൂർത്തിയായിട്ടുണ്ടെന്നു പറയൂ. വളരെ യുക്തിയായി പ്രവർത്തിച്ചിരിക്കുന്നു. പുത്രി വൈഭവശാലിനിതന്നെ."

ഗുരുസ്വാമി മന്ദസ്മിതംതൂകി. അദ്ദേഹം കല്പിച്ചു—"പരിതസ്ഥിതികൾ ഒത്തുവരുമ്പോൾ വൈഭവം താനെ വന്നുകൂടും. ഇന്ദിരയുടെ അമ്മയും അസാമാന്യ വൈഭവശാലിനി ആയിരുന്നു."

പരേതയായ നേത്രാരമ്മയേക്കുറിച്ചുള്ള പൂർവ്വസ്മരണ ഏദന്തത്തിൽ ഉദയം ചെയ്തപ്പോൾ ഗുരുസ്വാമി വേഷധാരിയായ തെക്കുംകൂർ രാജാവിന്റെ കണ്ണുകളിൽ ബാഷ്പം നിറഞ്ഞു. അദ്ദേഹം തുടർന്നുപറഞ്ഞു:—"ഞങ്ങൾ കേരളപുരം കൊട്ടാരത്തിൽവച്ചു പിരിഞ്ഞതാണ്. മരുമകൾക്കും ഉദയനനും കപ്പൽ അപകടത്തിൽ അകാലചരമം സംഭവിച്ചുവെന്നു വർത്തമാനം ഉണ്ടായല്ലൊ. അതുകേട്ടപ്പോഴേക്കു നമുക്കു കഠിന ദുഃഖം ഉണ്ടായി. ഐഹികകാര്യങ്ങളിൽ പെട്ടെന്നു വലിയ

വിരക്തിയുംവന്നു. ഒരുദിവസം വൈകുന്നേരം പതിവു പോലെ കുതിരസ്സവാരി ചെയ്തു. അന്നു വേദഗിരിമല വരെ പോയി. കുതിരയേ അവിടെവിട്ടു. രാജചിഹ്നങ്ങളും അവിടെ ഉപേക്ഷിച്ചു. വേദഗിരി ആശ്രമത്തിൽ ചെന്നു. അവിടെ ഒരു സന്യാസിശ്രേഷ്ഠൻ ഉണ്ടായിരുന്നു. അദ്ദേഹം വടക്കോട്ടു പുറപ്പെടുകയായിരുന്നു. എന്നെയുംകൂടെ കൊണ്ടുപോയി. ഞങ്ങൾ ഉത്തരഭാരതത്തിൽ പലപുണ്യഭൂമികളിലും സഞ്ചരിച്ചു. ഒടുവിൽ ആലുവായിൽ എത്തി. അവിടെ കിഴക്കു ഒരു കാട്ടിൽ സൌകര്യമായ ഒരുസ്ഥാനം കണ്ടുപിടിച്ചു. ബുദ്ധസന്യാസിമാർ പണ്ടു വിഹാരമാക്കി ഉപയോഗിച്ച ഒരു ഗുഹാപങ്ക്തി ആണു് അതു്. അവിടെ ശിഷ്യൻ ആനന്ദനുമായി താമസിച്ചു. ആനന്ദൻ ഇപ്പോഴും അവിടെത്തന്നെ ഇരിക്കുന്നു. അയാളെ നിർബ്ബന്ധിച്ചിട്ടും പോന്നില്ല. തോട്ടംമുഖത്തു് ആശ്രമത്തിൽ മരുമകൾ താമസമായശേഷം നമ്മേ കണ്ടു. ആദ്യഘട്ടത്തിൽ നമ്മേ അവൾ അറിയിച്ചില്ല. നമ്മേ ആത്മീയ ഗുരുവായി വരിച്ചശേഷം സത്യാവസ്ഥയെല്ലാം ധരിപ്പിച്ചു. നമ്മേ കണ്ടിട്ടും മനസ്സിലായില്ല. ഈ വെള്ളത്താടിയുടെയും ജടയുടെയും ഇടയ്ക്കു മുഖംകണ്ടാൽ അറിയുകയില്ല. മരുമകളുടെ ഈ പുരുഷവേഷമാണു് അത്ഭുതം. ഈ വേഷംതന്നെ അതിനെ കാത്തുരക്ഷിച്ചതും. ചെറുപ്പമല്ലേ!"

പാവൂർറാണി—"ഈ റാണി തിരുമേനി ഞങ്ങളുടെ കോവിലകത്തും രാജ്യംഒട്ടുക്കും ഒരു വലിയ വൈദ്യൻ എന്നപേരെടുത്തു കഴിഞ്ഞിരിക്കുന്നു. ആൾ

അറിഞ്ഞോ അറിയാതെയോ ഉദയനകുമാരനെ മൂന്നു പ്രാവശ്യം മരണത്തിന്റെ വായിൽനിന്നു രക്ഷിച്ചു."

ഗുരുസ്വാമി—"നമ്മുടെ പള്ളിയറവിചാരിപ്പു കണ്ടൻ കോരൻ, കണ്ടൻനായർ എന്നുപേരുംധരിച്ചു പറവൂർ എത്തി നമ്മുടെ കുമാരനെകണ്ടുകൂടി കൊട്ടാരത്തിൽ ഏർപ്പെട്ടതാണു് അത്യത്ഭുതം. ഉണ്ണിനീലിയും ദേശാന്തരം ചുററിയിട്ടു കണ്ടൻകോരന്റെ കൂടെവന്നുകൂടി."

പറവൂർരാജാ—"കണ്ടൻ—അല്ല—ക്ഷ—കണ്ടൻ കോരൻ വലിയൊരു യോദ്ധാവും അഭ്യാസിയുംകൂടെയാണെന്നു് നമുക്കു് അനുഭവപ്പെട്ടു. വളരെ സമ്മാനങ്ങൾ നാംതന്നെ കൊടുത്തിട്ടുണ്ടു്."

പറവൂർറാണി:—"നമ്മുടെ അപ്പനും വലിയൊരു യുദ്ധവീരനും അഭ്യാസിയും ആണു്. അവിടെ നടന്ന മാമങ്കത്തിൽ വലിയ സമ്മാനങ്ങൾ വാങ്ങിയിട്ടുണ്ടു്. മാംതശാസ്ത്രത്തിലും പ്രയോഗത്തിലും കുമാരൻ അദ്വിതീയൻ.

തെക്കുംകൂർ:—"എല്ലാം നമ്മുടെ പരദേവതയുടെ കൃപ. ആ പാർവ്വതിയുടെ പക്കൽ ഉണ്ണിനീലി കുഞ്ഞിനെ ഏല്പിക്കുവാനും, അവൾ നേരിട്ടു് അപ്പനെയും കൊണ്ടു കൊട്ടാരത്തിലേക്കു വരുവാനും, ഗോപ്യമായി അവിടെ സ്വീകരിച്ചു വളർത്തുവാൻ തോന്നിക്കുവാനും എല്ലാം കാരണം നമ്മുടെ ചെറുപള്ളി ഭഗവതി തന്നെ. സംശയമില്ല."

പറവൂർ രാജാ:—"അങ്ങനെതന്നെ. ആ ദേവി വലിയ ശക്തിയുള്ള അംബതന്നെ. എല്ലാം മംഗലമായി ഇങ്ങനെ ഭവിച്ചിരിക്കുന്നതു് ഈശ്വരാധീനത്താൽ തന്നല്ലൊ."

തെക്കുംകൂർ:—"ഉദയനന്റെ വാഴ്ചയുടെ ചടങ്ങുകൾ പൂർത്തിയായാലുടൻ അടുത്തു മറെറാരു ശുഭകാര്യം നടത്തുവാനുണ്ടു്. അതു് അവിടത്തെ അനുമതി കൂടി വേണ്ട സംഗതിയാണു്."

പറവൂർരാജാവു മന്ദസ്മേരവദനനായി പറഞ്ഞു:—"അതെന്താണോ? ഏതായാലും നമ്മുടെ അനുജ്ഞ അതിനു് ഉള്ളതുതന്നെ."

തെക്കുംകൂർ രാജാവും പറവൂർ റാണിയും സച്ചിദാനന്ദഗുരുപാദർവേഷാവലംബിനിയായ തെക്കുംകൂർ റാണിയും മന്ദസ്മിതം തൂകി. ദേവി കൌസല്യയും ഉദയനകുമാരനും റാണി ഇന്ദിരയും സസങ്കോചം പുഞ്ചിരിയിട്ടു.

തെക്കുംകൂർ രാജാവു പറഞ്ഞു:—"നാം സൂചിപ്പിച്ച കാര്യം അവിടെയും മനസ്സിലായല്ലോ. ഉദയനന്റെയും കൌസല്യകുമാരിയുടെയും വിവാഹം. അതാണ് നമ്മുടെ മറെറാരാശ. രാജ്യഭരണത്തിന്റെ ഭാരം ഇന്ദിരയുടെ തലയിൽ നിന്നു് ഒഴിച്ചുവയ്ക്കുന്നതോടുകൂടി അവൾക്കും അനുരൂപനായ ഒരു ഭർത്താവിനെ നാം അന്വേഷിക്കേണ്ടിയിരിക്കുന്നു."

പറവൂർരാജാ:—"അവിടത്തെ ഹിതം എങ്ങനെയോ അങ്ങനെയെല്ലാം പ്രവർത്തിക്കാൻ ഞങ്ങൾ ഒരുക്കം തന്നെ."

"കുമാരൻെറ വളർത്തമ്മയുടെയും വളർത്തച്ഛൻെറയും സ്ഥാനം വഹിച്ച നിങ്ങൾ രണ്ടുപേർക്കുള്ള മററൊരു വലിയ ചുമതല ഞാൻ ഇങ്ങനെ ലഘുപ്പെടുത്തി തന്നിരിക്കുന്നു." എന്നു പറഞ്ഞു് തെക്കുംകൂർ രാജാവു ഒന്നു ചിരിച്ചു.

അപ്പോൾ പറവൂർറാണി പറഞ്ഞു:—"ഭഗവാനേ! ഇത്ര ഉത്സാഹപൂർവ്വം ഇങ്ങനെ നാം എല്ലാവരും ഒന്നിച്ചുകൂടിയിരിക്കുവാനുള്ള സൌഭാഗ്യം ഉണ്ടാകുമെന്നു സ്വപ്നേപി നിനച്ചിരുന്നതല്ലേ. എല്ലാം ഈശ്വരാനുഗ്രഹം."

"ഇനി നമുക്കു് ഉറങ്ങാൻ ഒരുങ്ങാം. നാളെ നേരത്തെ ഉണരേണ്ടതാണല്ലൊ." എന്നു തെക്കുംകൂർ രാജാവു പറഞ്ഞു.

"അങ്ങനെതന്നെ. വർത്തമാനങ്ങൾ പറഞ്ഞിരുന്നു നേരം പോയതു് അറിഞ്ഞേ ഇല്ല. ഇപ്പോൾ രാവായി." എന്നു പറവൂർ രാജാവും പറഞ്ഞു.

---

## അദ്ധ്യായം ൨൯.

### മററൊരു രംഗം.

തെക്കുംകൂറിലെയും പറവൂരെയും രാജാക്കന്മാർ നിദ്രയ്ക്കായി പിരിഞ്ഞുവെങ്കിലും മററുചിലർക്കു് ആ രാത്രിയിൽ ലേശവും നിദ്ര ഉണ്ടായില്ല. സ്ത്രീജനങ്ങളു[illegible]ടെ വേഷം [illegible] തെക്കുംകൂ[illegible] അന്തഃപുരത്തി[illegible] സ്ത്രീ സാധാരണങ്ങളായ [illegible]

കവും മുലക്കച്ചയും ധരിച്ചു് നാലുകെട്ടിനകത്തേ പള്ളിയറയുടെ ഒരു തളത്തിൽ ഒരു ദീപത്തിനു് അരുകിൽ ഇരിക്കുന്നു. ആ രാജന്യസ്ത്രീരത്നത്തിൻെറ സവിധത്തിൽ പറവൂർ റാണിയും ദേവികൌസല്യയും ഇന്ദിരകുമാരിയും ആസനസ്ഥരായിട്ടുണ്ടു്. ഉദയനകുമാരൻ മാത്രം സവിധത്തിൽ ഒരു കളിക്കുഞ്ഞിനെപ്പോലെ ചേർന്നിരിക്കുന്ന കാഴ്ച ദർശനീയംതന്നെ.

വാത്സല്യനിധിയായ ഭവാനിത്തമ്പുരാട്ടി ആദ്യം ദേവി കൌസല്യയെയും, പിന്നീടു് ഇന്ദിരകുമാരിയെയും, മൂന്നാമതായി ഉദയനകുമാരനെയും വാത്സല്യപുരസ്സരം ആശ്ലേഷിച്ചു് അവരുടെമൂർദ്ധാവിൽ തെരുതെരെ ചുംബനങ്ങൾചെയ്തു. റാണിയുടെ നേത്രങ്ങളിൽനിന്നു ഒലിച്ചു ഹർഷാശ്രുജലത്താൽ അവരുടെ ഓരോരുത്തരുടേയും ശരീരവും മുഖവും നനഞ്ഞു. ഓടം കൊടുങ്കാററിൽ അകപ്പെട്ടതുമുതൽ നടന്നസമസ്തസംഭവങ്ങളും, നേരിട്ട അപകടങ്ങളും അനുഭവങ്ങളും സവിസ്തരം പറഞ്ഞു സ്വയം ആശ്വസിച്ചു. ആപൽഘട്ടങ്ങളിൽ ഉദയനകുമാരൻെറ പ്രാണരക്ഷചെയ്തതും അഭ്യുന്നതിക്കായി പലവിധക്ലേശങ്ങൾ സഹിച്ചു്, ഉററശ്രമിച്ചതും വൈഭവശാലിനിയായ തെക്കുംകൂർ റാണിയാണെന്നുള്ള വിശദവിവരങ്ങൾ പറവൂർ റാണിയ്ക്കും ദേവികൌസല്യയ്ക്കും മനസ്സിലായതോടുകൂടി അവർക്കു് അത്ഭുതപൂർവ്വമായ സന്തുഷ്ടിയും ആശ്ചര്യവും ആഹ്ലാദവും ഉണ്ടായി. അമാനുഷപ്രശസ്തയും അനിതരസാധാരണ ഗുണവതിയുമായ സ്വമാതാവിൻെറ വിസ്മയനീയമായ പ്രച്ഛന്നചര്യയേക്കുറിച്ചു ചിന്തിച്ചു ഉദയനൻ അത്ഭുതപരവശനായി

ത്തീൎന്നു. പരേതരെന്നു വിശ്വസിക്കപ്പെട്ടുപോന്ന രാജകുമാരനെയും റാണിയെയും സ്വപിതാവായ തെക്കുംകൂർരാജാവിനെയും ആശ്ചൎയ്യകരമായ പരിതസ്ഥിതിയിൽ കണ്ടുകിട്ടുകനിമിത്തം റാണി ഇന്ദിരയ്ക്കു് അപരിമിതമായ ആശ്വാസം ഉണ്ടായി. മാതൃവിയോഗ ദുഃഖം നിമിത്തം നിരുന്മേഷയായിത്തീൎന്നിരുന്ന ഇന്ദിരയേ അനുനിമേഷം പീഡിപ്പിച്ചുകൊണ്ടിരുന്ന ഉൾത്താപത്തിനു, സ്വജനലാഭം ശരിയായ ശമനം നൽകി. തങ്ങളുടെ സ്നേഹവാത്സല്യങ്ങൾ അപാത്രത്തിലല്ലനിപതിച്ചതെന്നും. സർവ്വഥായോഗ്യത തികഞ്ഞ ഒരു കിരീടാവകാശിയായരാജകുമാരനിലാണു് എന്നും, ബോദ്ധ്യം വരുകനിമിത്തം പറവൂർ റാണിയ്ക്കും ദേവികൌസല്യയ്ക്കും ഉണ്ടായ ചാരിതാൎത്ഥ്യം വാചാമഗോചരമായിരുന്നു.

ഉദയനകുമാരൻ ഇങ്ങനെ പറഞ്ഞു:—"കരുണാനിധിയായ ഈശ്വരൻ, മനസ്സിനുണ്ടായിരുന്ന ചില കുണ്ഠിതങ്ങൾ തീൎത്തു. ഞാൻ ആരെന്നും ഏതുവംശത്തിൽ ജനിച്ചവനെന്നും മാതാപിതാക്കന്മാരും മററും ആരൊക്കെയെന്നും എനിക്കുതന്നെ അറിവാൻ പാടില്ലായിരുന്നു. ആ അവസ്ഥ എത്ര ദയനീയം! സകല ജീവിതസൌഖ്യവും മാതാപിതാക്കന്മാരുടെ ലാളനാസൌഖ്യവും മററു് എല്ലാവിധ സന്തുഷ്ടികളും എനിക്കു് പറവൂർ കൊട്ടാരത്തിൽ ഉണ്ടായിരുന്നു. എങ്കിലും ഒരു കുറവു് ഉണ്ടെന്നു് എനിക്കുതന്നെ തോന്നിയിരുന്നു. പുരുഷവേഷത്തിലെങ്കിലും അമ്മയേ ആദ്യംകണ്ടപ്പോൾ മുതൽ വലിയ ആശ്വാസമായി. വസ്തുതകൾ

ഒക്കെ ക്രമേണ അറിഞ്ഞു. അമ്മാവൻ തിരുമേനിയെയും കണ്ടു. കണ്ടൻകോരനെയും ഉണ്ണിനീലിയെയും കണ്ടു. പാൎവ്വതിയെയും കണ്ടു. ഒരു ക്ഷത്രിയമാതാവിന്റെ വൈഭവത്തിലും ദൃഢവ്രതത്തിലും കവിഞ്ഞ ധൈൎയ്യവും സ്ഥൈൎയ്യവും തന്റേടവും, എന്നെ കാത്തുരക്ഷിക്കുന്നതിലും എനിക്ക ശ്രേയസ്സുവളൎത്തുന്നതിലും അമ്മ പ്രദൎശിപ്പിച്ചിട്ടുണ്ട്. ഇത്ര മഹതിയായ അമ്മയുടെ ഉദരത്തിൽ ജനിക്കുവാൻ ഭാഗ്യം സിദ്ധിച്ച ഞാൻതന്നെ അനുഗ്രഹീതൻ."

ഹൎഷാശ്രുക്കളോടുകൂടി ഉദയനൻ ഇങ്ങനെ പറഞ്ഞുനിൎത്തി മാതൃപാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. മനസ്വിനിയായ ആ റാണി പുത്രനെ പിടിച്ച് എഴുന്നേല്പിച്ചു, പുറത്തു മെല്ലെ തലോടി, മൂൎദ്ധാവിൽ ചുംബിച്ചു. ഹൎഷപരവശയായ റാണിയും കണ്ണീർതൂകി.

അനന്തരം രാജകുമാരൻ റാണി ഇന്ദിരയോടു പറഞ്ഞു:—"ഇനി ഇന്നത്തെ ചടങ്ങുകൾ ആവശ്യമില്ലല്ലൊ. നമ്മുടെയും രാജ്യത്തിന്റെയും ഭാഗ്യവിലാസം നിമിത്തം അമ്മാവൻ തിരുമേനി ജീവിച്ച് ഇരിക്കുന്നുവെന്നു വെളിവായി. സന്യാസിയായിട്ടെങ്കിലും നമ്മുടെ കൂട്ടത്തിൽ വന്നുചേരുകയുംചെയ്തു. പണ്ടത്തെപ്പോലെ അവിടുന്നു നാടുവാഴുകയാണല്ലോ ഇനിയും ആവശ്യം.

ഭവാനിത്തമ്പുരാട്ടിപറഞ്ഞു:—"അമ്മാവൻ തിരുമേനിക്ക് ഇനി നാടുവാഴാൻ ഇഷ്ടമില്ല. അപ്പനെ വാഴിക്കണമെന്നുതന്നെ അവിടെ മോഹം."

ഇന്ദിര:—അച്ഛന്റെ ഹിതവും കല്പനയും പോലെ പ്രവൎത്തിക്കുകയാണല്ലൊ നമ്മുടെ കടമ. ജനങ്ങളു

മന്ത്രിമാരും അവിടത്തെ ഇംഗിതം അറിയുമ്പോൾ അപ്പൻതന്നെ നാടുവാഴണമെന്നു പറയും."

പറവൂർറാണി:—"അവിടത്തെ അഭിമതം കുറെ മുമ്പേതന്നെ വെളിപ്പെട്ടുതതിയല്ലൊ. അപ്പൻതന്നെ നാടുവാഴണമെന്നു്."

കൌസല്യാദേവിയുടെ മുഖം പൂർണ്ണേന്ദുബിംബം പോലെ പ്രസന്നമായി.

---

## അദ്ധ്യായം ൩൦.

### ഗൂഢാലോചന.

തെക്കുംകൂർ നാട്ടിൽ നടന്ന വിശേഷസംഭവങ്ങളെക്കുറിച്ചുള്ള വാർത്ത കുട്ടൻരാജാവിന്റെ ശ്രവണപുടങ്ങളിൽ എത്തിയതോടുകൂടി അയാൾക്കു ഉദയനകുമാരന്റെ പേരിൽ ഉണ്ടായിരുന്ന അസൂയയും വിദ്വേഷവും ശതഗുണീഭവിച്ചു. കുമാരൻ ഒരു വലിയ രാജ്യത്തിന്റെ അധിപനായിത്തീർന്നിരിക്കുന്നുവെന്നും, തെക്കുംകൂർരാജവംശജനായ ഉദയമാർത്താണ്ഡവർമ്മയാണു് തന്റെ എതിരാളിയായി വന്നിരിക്കുന്നതെന്നും ഉള്ള സ്മരണ അയാളെ കഠിനമായി പീഡിപ്പിച്ചു. കുട്ടൻരാജാവു് പല ഉപായങ്ങളും ആലോചിച്ചു. നിത്യസഹചാരിയും പ്രച്ഛന്നസുഹൃത്തുമായ ഉക്കണ്ടവാര്യരുമായി ചർച്ചകൾ നടത്തി. അവരുടെ സംഭാഷണഗതി ഇങ്ങനെയായിരുന്നു.

—"ഉദയനൻ ആൾ അസാമാന്യൻ. അദ്ദേഹത്തോടു നേരിടുകപ്രയാസം. പഴയ ഉപായങ്ങൾ എന്തെങ്കിലും പ്രയോഗിക്കുകയേ തരമുള്ളു." എന്നു് ഉക്കണ്ടൻ പറഞ്ഞു.

കുട്ടൻരാജാ:—താൻ പ്രയോഗിച്ച ഉപായങ്ങൾ നമുക്കു ബോധിച്ചു. എന്നാൽ അവയൊന്നും ഫലപ്രാപ്തിയിൽ വന്നതേ ഇല്ല. തന്റെ ഇനിയത്തെ . പുറപ്പാടു എന്താ?"

ഉക്കണ്ട:—"അതുതന്നെ ആലോചനയായിരിക്കുന്നു. കോലോത്തെ കുടിയാന്മാരല്ലെ വിരുത്തിപ്പുടയൾളികൾ? അവരെല്ലാംകൂടി ഏകദേശം എത്ര വരും?

കുട്ടൻ:—"അഞ്ഞൂറു കുടിയാന്മാർ വരും. ഊഴിയവിരുത്തികാർ അഞ്ഞൂറു്. ചാവിരുത്തികാർ മുന്നൂറു്. പല ചില്ലറ കുടിയാന്മാർ ഇരുനൂറു്. ആകെ ആയിരംപേരെ ശരിപ്പെടുത്തി എടുക്കാം."

ഉക്കണ്ട:—"അവരേ ചേർത്തു, നേരേനിന്നു് ഒരു പോരു തന്നെ നടത്തിയാൽ എന്തു്?"

കുട്ടൻ:—"ഫേയ്! അതു വേണ്ട. രാജാവു് അറിഞ്ഞാൽ കുറവു്."

ഉക്കണ്ട:—"തെക്കുംകൂറുമായിട്ടുമതി. ഉദയനൻ ഇപ്പോൾ ഉദയമാർത്താണ്ഡവർമ്മയായി. തെക്കുംകൂർ രാജാവായി. അമ്പോ! ആ റാണിയുടെ വൈഭവമാണു കുറേക്കട്ടി! ആ സ്ത്രീ പുരുഷന്റെ വേഷത്തിൽ —സന്യാസിവേഷത്തിൽ എവിടെയെല്ലാം ഓടിനടന്നു് എന്തെല്ലാം സാഹസങ്ങൾ മകനുവേണ്ടി ചെയ്തു!"

കട്ടൻ:—"ആ കിഴവൻ—രാജേന്ദ്രവർമ്മയും ഈ കാടുകളിൽ കിടക്കുകയായിരുന്നു. ആകപ്പാടെ ഇവരുടെ കഥ വളരെ വിചിത്രമായിരിക്കുന്നു. മൂത്തരാജാവു സ്ഥാനം ഒഴിഞ്ഞിരിക്കുന്നു. മൂപ്പു മുറ ഉദയമാർത്താണ്ഡവർമ്മയ്ക്കു്. എന്ത. നാം ചെയ്യു?

ഉക്കണ്ട:—"അങ്ങു് ഇങ്ങനെപറഞ്ഞുകൊണ്ടിരിക്കും. ഉദയനൻ കൌസല്യകുമാരിയേയുംകൊണ്ടു തെക്കുംകൂറിലേക്കു പോകും. പറവൂരും തെക്കുംകൂറും അടക്കിവാഴും."

കട്ടൻ—"അടുത്തതു കൌസല്യയുടെ വിവാഹമായിരിക്കും. അതുവല്ലവിധവും നടത്താതെ തടയണം. അതിനുമുൻപു നമ്മുടെ തന്ത്രങ്ങൾ നടപ്പിൽ വരുത്തണം."

ഉക്കണ്ടൻ—"എങ്കിൽ എല്ലാം ഗോപ്യമായിട്ടുമതി. പണിപററിയിരിക്കണം. ഏതുവിധം വേണമെന്നു് വേഗം ആലോചിച്ചു് ഉറച്ചുകൊള്ളാം. ഇനി താമസിച്ചുകൂടാ."

കട്ടൻ—"ആ കണ്ടൻനായർ അടുത്തുള്ളപ്പോൾ ഒന്നും നിവൃത്തിഇല്ല. അയാൾ വലിയൊരു അഭ്യാസി".

ഉക്കണ്ടൻ—"ആകട്ടെ. എല്ലാററിനും നിവൃത്തിഉണ്ടാക്കാം. അല്പദിവസങ്ങൾകൂടി ക്ഷമിച്ചിരിക്കൂ."

കട്ടൻരാജാ—"ആകട്ടെ. എന്താതൻെറ ആലോചന? പറയൂ. കേൾക്കട്ടെ."

ഉക്കണ്ട—"അതൊന്നും മുൻകൂട്ടി പറഞ്ഞുകൂടാ. പ്രവൃത്തിയിൽ വരുമ്പോൾ അറിഞ്ഞുകൊള്ളൂ."

കട്ടൻ—"അതുമതി. ഞാൻ നിർബ്ബന്ധിക്കുന്നില്ല."

എന്നു കുട്ടൻരാജാവു പറഞ്ഞു സമാധാനപ്പെട്ടു. ആവഴിക്കു, സുഹൃത്തുക്കളുടെ പ്രസ്തുത പന്ഥാവിലുള്ള സംഭാഷണം പിന്നെയും ദീർഘസമയം തുടരെ നടന്നു. ആലോചന പൂർത്തിയായശേഷം, സാമാന്യം പുഷ്ടിയുള്ള ഒരുജാളിക നാണ്യം എടുത്തു പടത്തലവൻ സഖാവിൻെറ പക്കൽ കൊടുത്തിട്ടു പറഞ്ഞു:—"എല്ലാം ഭദ്രമായിരിക്കണം."

---

## അദ്ധ്യായം ൩൧.

### അവരോധത്തിൻെറ ചടങ്ങുകൾ

അവരോധത്തിനു നിശ്ചയിച്ചിരുന്ന ദിവസം ഉച്ചതിരിഞ്ഞു. അതിഥികളായ രാജാക്കന്മാർ, മാടമ്പിമാർ, ആദിയായവർ അവരോധമണ്ഡപത്തിൻെറ ഉഭയപാർശ്വങ്ങളിലും പുരോഭാഗത്തുമായി ആസനസ്ഥരായിക്കഴിഞ്ഞു. തെക്കുംകൂർ രാജകോയ്മയിലെ ഉദ്യോഗസ്ഥന്മാർ യഥാസ്ഥാനങ്ങളിൽ നിലകൊണ്ടു. വീരകിങ്കിണികളും വാദ്യഘോഷങ്ങളും തുടരെ കേൾക്കാറായി. വിവിധവർണ്ണാങ്കിതമായ മേനാവിൽ ആരൂഢനായി, ഗജതുരഗാദികൾ, കൊടി തഴ ചാമരം, പദാതി എന്നിവയുടെ അകമ്പടിയോടുകൂടി ഉദയമാർത്താണ്ഡവർമ്മ ചെറുപള്ളി കൊട്ടാരത്തിൽനിന്നും അവരോധമണ്ഡപത്തിലേക്കു ഘോഷയാത്രയായി പുറപ്പെട്ടു. പ്രേ

ക്ഷകജനങ്ങളുടെ ഇടയിൽനിന്നു രാജഭക്തിദ്യോതകങ്ങളായ ആശീർവ്വചനങ്ങൾ ഇടയ്ക്കിടെ പുറപ്പെട്ടുകൊണ്ടിരുന്നു. വാദ്യഘോഷങ്ങളും, ആർപ്പുവിളികളും മംഗല്യവതികളായ യോഷാമണികളുടെ കുരവയും ചീരങ്കിവെടികളും മുഴങ്ങി മാറ്റൊലിക്കൊണ്ടു. ക്രമേണ ഉദയനകുമാരൻെറ ആ രാജകീയമായ എഴുന്നള്ളത്തു നീരാഴി കൊട്ടാരത്തിലെ ആസ്ഥാനമണ്ഡപത്തിൽ ചെന്നുനിലച്ചു. ഉദയമാർത്താണ്ഡവർമ്മരാജാവു മണ്ഡപത്തിൽ പ്രവേശിച്ചു സദസ്സിനെ വണങ്ങി, ആസനസ്ഥനായി. സദസ്യർ ഭക്തിപുരസ്സരം എഴുന്നേററു നമ്രശിരസ്സുകളായി രാജാവിനെ വന്ദിച്ചു. എല്ലാവരും യഥാസ്ഥാനങ്ങളിൽ ഇരുന്നു. സദസ്സു നിശ്ശബ്ദമായി. തത്സമയം പ്രധാനമന്ത്രി രാജാവിനെയും സദസ്യരേയും വന്ദിച്ചശേഷം തിരുവെഴുത്തുവിളംബരം വായിക്കുവാൻ ആരംഭിച്ചു. ആ സന്ദർഭത്തിൽ ആദരസൂചകമായി സദസ്യർ എഴുന്നേററുനിന്നു. ഇങ്ങനെയാണു വായിച്ചതു്.—

"ഓം, ഈശ്വരകൃപയാലും നമ്മുടെ കുലദൈവമായ ചെറുവള്ളിൽ കാവിൽ ഭഗവതിയുടെ അനുഗ്രഹത്താലും തെക്കുംകൂർ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന ഉദയമാർത്താണ്ഡവർമ്മരാജാവായ നാം സ്ഥാനാരോഹണംചെയ്തു മാമൂലനുസരിച്ചു തെക്കുംകൂർ നാട്ടിൻെറ ഭരണം കൈയ്യേററിരിക്കുന്ന ഈ ഗഡുവിൽ ബഹുമാനപ്പെട്ട നമ്മുടെ അയൽരാജാക്കന്മാരും മാടമ്പിമാരും സാമന്തപ്രഭുക്കന്മാരും ജനങ്ങളും അറിയേണ്ടും അവസ്ഥയെന്തെന്നാൽ നാം കൈയ്യേററിരിക്കുന്ന ഈ വലുതായ ഭാരവും ചുമതലയും നമ്മുടെ ബുദ്ധിശാലികളായ പൂർവ്വി

കന്മാരുടെ കാലടികളെത്തുടൎന്നു, മാമൂലിനും ദേശാചാര ത്തിനും മൎയ്യാദയ്ക്കും വിരോധമല്ലാത്തരീതിയിലും നില യിലും, ജനങ്ങളുടെ ക്ഷേമം നമ്മുടെ ക്ഷേമം എന്നുള്ള തത്വത്തിന്മേലും, നമ്മുടെ ശക്തിക്കു ഒത്തതിൻവണ്ണം നിറവേററുന്നതിനും, നാം ജാഗരൂകനായിരിക്കുകയും ചെയ്യും. നമ്മുടെ ഈ വലിയ ഉദ്ദേശം നിറവേററാൻ ഈശ്വരാനുകൂല്യവും നമ്മുടെ ജനങ്ങളുടെയും മാടമ്പി മാരുടെയും കാൎയ്യക്കാരന്മാരുടെയും പിൻതുണയും നമുക്കു ഉണ്ടാകുമെന്നു നാം വിശ്വസിക്കുകയും ആശിക്കുകയും ചെയ്യുന്നു. നമ്മുടെ ജനങ്ങളോടു നമുക്കുള്ള കൂറിന്റെ അടയാളമായി ഈ നാട്ടിൽ നിലവിലിരിക്കുന്ന ചുങ്ക ങ്ങളിലും രാജഭോഗങ്ങളിലും നാലിലൊരംശം നാം സ്വമനസ്സാലെ ഇളവുചെയ്തിരിക്കുന്നതുമാകുന്നു. ഈ വി ളംബരത്തിൽ നമ്മുടെ കൈയ്യൊപ്പും മുദ്രയും പതിച്ചി രിക്കുന്നു. സ്വസ്തിപ്രസ്തു.

വായന പൂൎത്തിയായി. സദസ്യർ സ്വസ്ഥാന ങ്ങളിൽ വീണ്ടും ഇരുന്നു. തദനന്തരം ഉദയമാൎത്താണ്ഡ വൎമ്മരാജാവു സദസ്യരോട് ഇങ്ങനെ കല്പിച്ചു:—"സ്നേ ഹിതന്മാരേ, അയൽരാജാക്കന്മാരെ, മാടമ്പിമാരേ, സാ മന്തപ്രമുഖന്മാരെ, എന്റെ ജനങ്ങളേ, ഉദ്യോഗസ്ഥന്മാ രേ, ഇനിയും ഒരു സന്തോഷവാൎത്ത നിങ്ങളെ അറിയി ക്കുവാനുണ്ടു്. ഞാൻ നിങ്ങളോടു പറയുവാൻപോകുന്ന വൃത്താന്തം കേൾക്കുമ്പോൾ നിങ്ങൾ അത്ഭുതപരവശ [illegible] ആഹ്ലാദം നിമിത്തം [illegible] ത്തിനും വിഷാദം ഉണ്ടാക്കു ള്ള എന്നു, മുന്നറിവുനൽകിക്കൊള്ളുന്നു. നമ്മുടെ പ്രി

യപ്പെട്ട മാതാവു് ഒരിടം മറിഞ്ഞു ചരമം പ്രാപിച്ച തായി ഞങ്ങൾ വിശ്വസിച്ചിരുന്നു. അതുപോലെതന്നെ നമ്മുടെ പ്രിയപ്പെട്ട അമ്മാവൻ തിരുമേനിയെ കാട്ടിൽ വച്ചു ദുഷ്ടമൃഗങ്ങൾ കൊലപ്പെടുത്തിയതായും നിങ്ങൾ വിശ്വസിച്ചിരുന്നു. അവർ രണ്ടുപേരും ചരമംപ്രാപിച്ചിട്ടില്ല. ദൈവഗത്യാ എനിക്കു് അവരെ കണ്ടുകൂടുവാൻ സാധിച്ചു. അവർ ഇവിടെ എത്തിയിട്ടുണ്ടു്. അമ്മയും അമ്മാവൻതിരുമേനിയും വളരെക്കാലമായി സന്യാസവൃത്തിയിൽ ജീവിക്കുകയാണു്."

അനന്തരം രാജേന്ദ്രവർമ്മരാജാവു ജനങ്ങൾക്കു ദർശനം നൽകി. അദ്ദേഹം അവരോടു് ഇങ്ങനെ കല്പിച്ചു:—"വത്സരേ, സ്നേഹിതന്മാരെ, ഇന്നു നിങ്ങളെ എല്ലാവരെയും ഇവിടെ ഒക്കെ കാണാൻ ഇടവന്നതു വലിയൊരുഭാഗ്യംതന്നെ. നമ്മെയും നമ്മുടെ കുടുംബത്തെയും ബാധിച്ചിരുന്ന ദൈവപ്രാതികൂല്യം നിശ്ശേഷം നീങ്ങിയിരിക്കുന്നു. ഈശ്വരകൃപയാൽ നല്ലകാലത്തിന്റെ ഉദയമായി. ഇനി നന്മതന്നെ തുടർന്നുഭവിക്കും. അതുകൊണ്ടു രാജ്യത്തിനും ജനങ്ങളായ നിങ്ങൾക്കും നന്മതന്നെ സിദ്ധിക്കും. നമ്മുടെ പൂർണ്ണസന്തോഷംകൊണ്ടുതന്നെയാണു് ഉദയമാർത്താണ്ഡവർമ്മയായ—നമ്മുടെ പ്രിയപ്പെട്ട ഭാഗിനേയനെ—രാജാവായി ഇന്നു വാഴിച്ചിട്ടുള്ളതു്. നാം സ്വസ്ഥവൃത്തിയിൽ ജീവിക്കുവാൻ ആഗ്രഹിക്കുന്നു. നിങ്ങൾക്കു മംഗളം ഭവിക്കട്ടെ."

പിന്നീടു് ആലങ്ങാട്ടുരാജാവു് എഴുന്നേററു സദസ്യർക്കുവേണ്ടി ഇങ്ങനെ അറിയിച്ചു:—"ഇന്നു് ഇവിടെ അനുഭവപ്പെട്ടിരിക്കുന്ന സംഭവങ്ങൾ നമ്മളാരും പ്ര

തീക്ഷിച്ചിരുന്നവയല്ല. നമുക്ക് വലിയ ആനന്ദവും ആശ്ചര്യവും ഉണ്ടാകുന്നു. ഉദയമാർത്താണ്ഡവർമ്മരാജാവു തിരുമനസ്സുകൊണ്ടു വളർന്നതു പറവൂർ കൊട്ടാരത്തിലാണു്. പറവൂർരാജാവു തിരുമനസ്സിലെയും അവിടത്തെ സൌഭാഗ്യവതിയായ സാവിത്രിറാണി തിരുമേനിയുടെയും മേൽനോട്ടത്തിൽ അവിടുന്നു വളർന്നു. ബാല്യംമുതൽക്കേ എനിക്കു് അവിടത്തെ നേരിട്ടു പരിചയം ഉണ്ടു്. തികഞ്ഞ ബുദ്ധിശാലിയും യോദ്ധാവും സമർത്ഥനായ ഭരണകർത്താവുമാണു് അവിടുന്നു്. ഇങ്ങനെ സർവ്വയോഗ്യതകളും തികഞ്ഞ ഒരു രാജാവിനെ ലഭിച്ചതു നമുക്കു വലിയൊരു നേട്ടമാകുന്നു. അവിടത്തെ അമ്മ തിരുമേനിയും അമ്മാവൻ തിരുമേനിയും ലൌകികകാര്യങ്ങളിൽനിന്നു വിരക്തരായിട്ടാണെങ്കിലും ജീവനോടെ വീണ്ടും ഈ നാട്ടിൽ നമ്മുടെ ഇടയിൽ വരുവാൻ ഇടയായതും വലിയൊരു ഭാഗ്യംതന്നെ. അവരുടെ സാന്നിദ്ധ്യം നമ്മുടെ ആത്മചൈതന്യത്തെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കും. നാടുവാഴുന്ന മഹാരാജാവിനും; രാജകുടുംബാംഗങ്ങൾക്കും, പ്രശസ്തിപെററ ഈ രാജകുടുംബത്തിനും, സർവ്വഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു."

ആലങ്ങാട്ടുരാജാവു് ഇരുന്നു. അനന്തരം സദസ്യരിൽ പ്രാമാണ്യമുള്ള ചിലരെല്ലാം ഓരോരുത്തരായി സിംഹാസനവേദിയുടെ പുരോഭാഗത്തേക്കു നീങ്ങിനിന്നു നമ്രശിരസ്സായി രാജാവിനേ വണങ്ങി. ഈ ചടങ്ങു നിലച്ചശേഷം രാജാവു തിരിച്ചെഴുന്നള്ളത്തു പുറപ്പെട്ടു.

# അദ്ധ്യായം ൩൨.

## ഹോമപ്പുരയിൽ

കൌസല്യകുമാരിയുടെ വിവാഹത്തിനു വേണ്ട സജ്ജീകരണങ്ങൾ സമസ്തവും പൂർത്തിയായി. ഉദയമാർത്താണ്ഡവർമ്മ രാജാവും പരിവാരങ്ങളും, അമ്മറാണിയും സ്ഥാനത്യാഗം ചെയ്ത അമ്മാവൻ തമ്പുരാനും, പറവൂർ എത്തി പുത്തൻ തോപ്പുകൊട്ടാരത്തിൽ വാസം ആക്കിയിരിക്കുന്നു. കണ്ടൻകോരമാരാരും ഉണ്ണിനീലിയും അവരോടൊന്നിച്ചു തന്നെ വന്നു ചേർന്നിട്ടുണ്ടു്. പള്ളിക്കെട്ടിൻെറ മേൽവിചാരം വഹിക്കുവാൻ കുട്ടൻരാജാവിനെത്തന്നെ, പറവൂർ രാജാവു പ്രത്യേകം നിയോഗിച്ചിരിക്കയാണു്. തന്നിമിത്തം പടത്തലവൻ ഉജ്ജ്വസചലചിത്തനായി കാര്യവിചാരം ചെയ്തുവരുന്നു. യാതൊരു ചടങ്ങിലും കാര്യങ്ങളിലും ഒരുവിധമായ വിലോപവും വരാതെ ഇരിക്കുവാൻ ആ ഉദ്യോഗസ്ഥൻ ജാഗരൂകനായിരുന്നു.

വിവാഹത്തിൻെറ തലേന്നാൾ രാത്രിയിൽ കൊട്ടാരംവക ഹോമപ്പുരയിൽ പ്രത്യേക ഹോമങ്ങൾക്കു് ഏർപ്പാടു ചെയ്തിരുന്നു. രാത്രിയിൽ അഞ്ചുനാഴിക ചെല്ലുമ്പോൾ വധൂവരന്മാർ ഹോമശാലയിൽ ചെന്നു ഹോമദർശനം നടത്തി പ്രസാദം വാങ്ങണമെന്നായിരുന്നു നിശ്ചയം. രാജകുടുംബത്തിലെ മാമൂലനുസരിച്ചു പ്രസ്തുത ചടങ്ങു് അനുഷ്ഠിക്കണമെന്നുള്ളതു് അപരിത്യാജ്യമായിരുന്നു.

ഹോമപ്പുരയിൽ ദർശനത്തിന്ന പുറപ്പെടുവാൻ ഒരു നാഴികയുള്ള സന്ദർഭത്തിൽ കണ്ടൻകോരമാരാർ ഉദയമാർത്താണ്ഡവർമ്മരാജാവിൻെറ സന്നിധിയിൽ എത്തി. അംഗരക്ഷകനും നിത്യസഹചാരിയുമായ ആ യുവാവിൻെറ ആഗമനത്തിന്ന് എന്തോ വിശേഷവിധിയായ കാരണം ഉണ്ടെന്ന് ഊഹിച്ചുകൊണ്ടു രാജാവു ചോദിച്ചു:—"എന്താ! കണ്ടൻകോരാ! ഇത്ര നേരത്തേ പുറപ്പെട്ടതു്? ഹോമശാലയിലേക്കു് യാത്രയ്ക്കു മുഹൂർത്തം ആയില്ലല്ലൊ."

കണ്ടൻകോരമാരാർ വിനീതനായി അഞ്ജലികൂപ്പി അറിയിച്ചു:—"അടിയൻ! പ്രത്യേകമായി ഒരു കാൎയ്യം തിരുമനസ്സുണർത്തിക്കുവാൻ ഉണ്ടു്. ഇപ്പോൾ കിട്ടിയ അറിവാണു്. വളരെ ഗോപ്യവുമാണു്."

ഉദയ:—"എൻെറ അടുക്കൽ കണ്ടൻകോരന്ന് എന്തും എപ്പോഴും വന്നു പറയുവാൻ സ്വാതന്ത്ര്യം ഉണ്ടല്ലൊ. പറയാമല്ലൊ. ഇവിടെ മററാരും ഇല്ലതാനും."

കണ്ടൻകോ:—"അടിയൻ! ഇന്നു ഹോമപ്പുരയിൽ കല്പിച്ചു് എഴുന്നള്ളിക്കൂടാ. കൊച്ചുതമ്പുരാട്ടിയും അമ്മതമ്പുരാക്കന്മാരും, വലിയ തമ്പുരാക്കന്മാരും ആരും തന്നെ."

ഉദയ:—"അതിന്ന കാരണം എന്താണോ?"

കണ്ടൻകോരൻ:—"അടിയൻ," കാരണം കല്പിച്ചുചോദിച്ചാൽ അടിയന്ന് ഉണർത്തിക്കുവാൻ വിഷമം. വലിയവർ പലർക്കും കണ്ടൻകോരൻെറ പേരിൽ പരിഭവം തോന്നിയേക്കും. അതു് ഏടാകൂടങ്ങൾക്കും ഇടവരുത്തിയേക്കും."

ഉദയ:—"എന്താ പഴയചതി വല്ലതും വല്ലവരും പ്രയോഗിച്ചിട്ടുണ്ടോ?"

കണ്ടൻ:—"അതെല്ലാം ക്രമേണ പുറത്താകും. തിരുമേനിമാർ ആരും ഹോമപ്പുരയിൽ ഇന്നു് എഴുന്നള്ളിക്കൂടാ. കരുമനചെയ്യുവർ ആരായാലും അതിൻെറ ഫലം അനുഭവിച്ചേ മതിയാകൂ."

ഉദയ:—"കണ്ടൻ കോരൻെറ വാക്കു നമുക്കു നിരസിക്കുവാൻ നിവൃത്തി ഇല്ല. ഉടനേ ഗൂഢമായി എല്ലാവരെയും അറിയിച്ചേക്കാം."

കണ്ടൻകോരൻ:—"അടിയൻ തന്നെ എല്ലായിടത്തും ചെന്നു തിരുമനസ്സ് ഉണർത്തിച്ചിട്ടുണ്ടു്."

ഉദയ:—"അതു് ഏതായാലും നന്നായി. എന്താണു വിശേഷം?"

കണ്ടൻകോ:—"അതെല്ലാം വഴിയേ തിരുമേനിമാർക്കു് അറിയാറാകും." തിരുമനസ്സുകൊണ്ടു് ഇവിടെത്തന്നെ കല്പിച്ചു് എഴുന്നള്ളിയിരിക്കണം. അടിയനും ഇവിടെത്തന്നെ നിന്നുകൊള്ളാം."

രാജാവും അംഗരക്ഷകനും ഏതാദൃശമായ സംഭാഷണത്തിൽ ഏർപ്പെട്ടുംകൊണ്ടിരുന്നു. നേരം അഞ്ചുനാഴികരാവായി. ആ ഗഡുവിൽ ഹോമപ്പുരയുടെ സമീപത്തായി ഒരു ഭീകരദ്ധ്വനി കേൾക്കാറായി. അഗ്നിപർവ്വതം പൊട്ടിയാൽ ഉണ്ടാകാറുള്ളതുപോലെ ഭൂതലത്തിൻെറ ഉപരിഭാഗം പൊട്ടി മേല്പോട്ടു തെറിച്ചു നാലുപാടും വ്യാപിച്ചു. ദുസ്സഹമായ ധൂമപടലം കാർമേഘസഞ്ചയംപോലെ അംബരതലത്തിലും ഭൂമിയുടെ ഉപരിതലത്തിലുംവ്യാപിച്ചു. ഗന്ധകം, വെടിയുപ്പു് ആദിയായ

അമ്ലലവണാദികൾ കത്തുമ്പോൾ ഉണ്ടാകാറുള്ള അരോചകഗന്ധം അന്തരീക്ഷത്തിൽ സർവ്വത്രപ്രസരിച്ചു. ജനങ്ങൾ ഭയവിഹ്വലരായി, യാദൃച്ഛികസംഭവത്തിന്റെ രൂപവും ഹേതുവും മനസ്സിലാകാതെ നാലുപാടും ഓട്ടംതുടങ്ങി. ഹോമപ്പുരയും അതിന്റെ സമീപത്തുള്ള ചില കെട്ടിടങ്ങളും കുളപ്പുരയും, ഹോമപ്പുരമുതൽ കുളത്തിലേക്കുള്ള ഓടവരെയുമുള്ള ഭൂമിയുടെഉപരിതലവും ആകെതകർന്നു പൊടിഞ്ഞു ദൂരെതെറിച്ചു പോയിരുന്നു. ഹോമപ്പുരയിൽനിന്നു ഹോമദ്രവ്യങ്ങളും കരിക്കട്ടയും ചാമ്പലും മററും ഒഴുകി ദൂരെയുള്ള ഒരു കുളത്തിൽ വീഴത്തക്കവിധംസാമാന്യം വലിപ്പവും വിസ്താരവുംഉള്ള ഒരു ഓട ഭൂമിക്കു് അടിയാൽകൂടി പണിയിച്ചു സജ്ജമാക്കപ്പെട്ടിരുന്നു. ആ ഓടയും അതിന്റെ ഉപരിതലവും തകർന്നുപോയതായി പരിശോധനയിൽ ബോദ്ധ്യപ്പെട്ടു. കത്തിയ വെടിമരുന്നിന്റെയും കത്തിയെരിഞ്ഞവഴിത്തിരിയുടെയും അവശിഷ്ടങ്ങൾ നഷ്ടശിഷ്ടങ്ങളുടെഇടയിൽ കാണപ്പെടുകയുണ്ടായി.

പ്രസ്തുത സംഭവത്തിന്റെ ഹേതു അറിയാതെ ജനങ്ങൾ പരിഭ്രാന്തിപൂണ്ടു് ഉഴന്നു. ഹോമപ്പുരയിലെ ശാന്തിക്കാരൻ എമ്പ്രാനെയും പരികർമ്മിയെയും കാണാൻ ഉണ്ടായിരുന്നില്ല. അവർ അത്യാഹിതത്തിൽ പെട്ടു മൃതിയടഞ്ഞതായും അവരുടെ ജഡങ്ങൾ നഷ്ടശിഷ്ടങ്ങളുടെ അന്തരാളത്തിൽ അകപ്പെട്ടു മറഞ്ഞു പോയതായും എല്ലാവരും ഊഹിച്ചു.

ദീപയഷ്ടികളുടെയും പന്തക്കുഴകളുടേയും അവലംബത്തോടുകൂടി രാജാവിന്റെ ഉദ്ദ്യോഗസ്ഥന്മാരും പട

യാളികളും ആ അനിഷ്ടസംഭവംനടന്ന ഭാഗത്തു ക്രമീകരണങ്ങൾ ചെയ്യാൻ പുറപ്പെട്ടു.

അടുത്തദിവസം നേരംപ്രഭാതമായപ്പോൾ പ്രധാനമന്ത്രി രാജസന്നിധിയിൽ എത്തി ഇങ്ങനെ അറിയിച്ചു:—"നഷ്ടപ്പെട്ടുപോയ ഹോമപ്പുരയും ചുററമുള്ള കെട്ടിടങ്ങളും പഴയപടി എല്ലാം പണിതു് ഉണ്ടാക്കിച്ചു കഴിഞ്ഞു തമ്പുരാനേ!"

രാജാ—"അതുവ്വോ! ഇതു പെട്ടെന്നോ? നമ്മുടെ ജനങ്ങളിൽ ആർക്കെങ്കിലും ഇന്നലെ ആ പോട്ടൽ കൊണ്ടു് ആപത്തു് ഒന്നും സംഭവിച്ചില്ലല്ലൊ."

മന്ത്രി—"വലിയ പടത്തലവൻ തമ്പുരാനെ എങ്ങുംകാണാനില്ല. ഉക്കണ്ടവാര്യർ എന്നൊരു ചെറുപ്പക്കാരനെയും."

രാജാ—"അവർ എവിടെപോയി? ഉക്കണ്ടൻ—അവനേ നാം അറിയും. ആ കുട്ടന്റെ കൂട്ടുകാരൻ."

മന്ത്രി—"അടിയൻ! രൂപഭേദംഭവിച്ച നാലു ജഡങ്ങൾ മണ്ണിനടിയിൽനിന്നു് എടുത്തിട്ടുണ്ടു്. നാ പൂച്ച കന്നാലികൾക്കും മറെറാന്നിനു പോലും കെടമതി ഭവിച്ചിട്ടില്ല തമ്പുരാനേ!"

രാജാ—"ആ ശവങ്ങൾ ആരുടെതെല്ലാമെന്നു വല്ലതുമ്പും കിട്ടിയോ?"

മന്ത്രികുണ്ഠഭാവത്തോടെ അറിയിച്ചു:—"വിഷ്ണു എമ്പ്രാന്റെയും പരികർമ്മി ശിവൻ എമ്പ്രാന്റെയും അങ്ങനെ രണ്ടു്; കുട്ടൻരാജാവിന്റെയും ഉക്കണ്ടവാര്യരുടെയും അങ്ങനെ രണ്ടു്. ആകെ നാലു്."

രാജാ:—"ഇതുകൊണ്ടൊന്നും കാൎയ്യവിഘ്നങ്ങൾ ഉണ്ടാവില്ല. തൻവിനതന്നെച്ചുററി. അത്രേഉള്ളൂ. സംഗതികളുടെ സൂക്ഷ്മാവസ്ഥനാംനേർത്തേധരിച്ചിരിന്നു! നാമായിട്ടുശിക്ഷിക്കാതെ ദൈവംതന്നെശിക്ഷിച്ചു. ദുർബ്ബുദ്ധികൾ!"

മന്ത്രി—"അടിയൻ! എല്ലാംഭംഗിയായിനടക്കും. നടന്ന സംഭവംകൊണ്ടു് ഒന്നും തിരുമനസ്സിൽ കരുമന ഉണ്ടാകേണ്ട. ദുഷ്ടന്മാർ നശിക്കട്ടെ: സജ്ജനങ്ങൾക്കു രക്ഷകിട്ടട്ടെ."




## അദ്ധ്യായം ൨൩.

രാജദമ്പതികൾ.

മുൻനിശ്ചയമനുസരിച്ചു് ശുഭമുഹൂർത്തത്തിൽ ഉദയമാർത്താണ്ഡവർമ്മ കൌസല്യാദേവിയേ മംഗല്യസൂത്രം അണിയിച്ചു് അഗ്നിസാക്ഷിയായി പരിഗ്രഹിച്ചു. വിവാഹത്തിൻെറ ചടങ്ങുകളും ആഘോഷങ്ങളും തുടരെ ഏഴുദിവസംവരെ ഉണ്ടായിരുന്നു. രാജകീയങ്ങളായ സർവവിധാഡംബരങ്ങളോടുകൂടിയുള്ള പട്ടണപ്രദിക്ഷണവും നടന്നു.

അനന്തരം ചിലനാൾ കഴിഞ്ഞു മധുവിധുവിൻെറ കാലമായി. ഉദയനരാജാവും കൌസല്യാദേവിയുംകൂടി തളിക്കോട്ട എന്ന രാജധാനിയിൽ എഴുന്നള്ളിപ്പാർക്കു

കയായിരുന്നു. ആ ഘട്ടത്തിൽ ഒരു സായാഹ്നത്തിൽ ആ രാജമിഥുനങ്ങൾ ഹൃദ്യങ്ങളായ ഓരോവിധ സല്ലാപങ്ങളിൽ ഏർപ്പെട്ടിരുന്നു. അങ്ങനെ വിശ്രമിക്കവെ, സന്ദർഭവശാൽ ഉദയമാർത്താണ്ഡവർമ്മ പ്രാണപ്രിയതമയോടു പ്രണയമസൃണമായി ഇങ്ങനെ പറഞ്ഞു:—"പൂർവകാലത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ പല സ്തോഭങ്ങളും ഉദിക്കുന്നു. ആവൂ! ദേവിയെ എനിക്കു ലഭിക്കുവാനും ഈവിധമുള്ള സൗഭാഗ്യം അനുഭവിക്കുവാനും ഇടവരുമെന്നു് ആരു നിനച്ചിരുന്നു? നിഷ്കാമമായ എന്റെ പ്രാർത്ഥന പരമകാരുണികൻ കൈക്കൊണ്ടു എന്നേ പറയേണ്ടു."

കൌസല്യ:—"അങ്ങനെയല്ല; എന്റെ പ്രാർത്ഥന അവിടുന്നു കൈക്കൊണ്ടു്, ഈവിധം അനുഗ്രഹിച്ചു. നമ്മുടെ ബന്ധം ദുസ്സാധമെന്നുള്ള ശങ്ക ആദ്യകാലം എനിക്കു് ഉണ്ടായതേ ഇല്ല. എന്നാൽ എന്റെ പ്രസാദൻ തെക്കുംകൂറിലെ ഇളയരാജാവാണെന്നു വെളിപ്പെട്ടതോടുകൂടി അല്പം ശങ്ക ഉണ്ടാകാതെ ഇരുന്നില്ല. എങ്കിലും പരമകാരുണികനായ അവിടുന്നു് ഈ അബലയുടെ പ്രാർത്ഥന കൈക്കൊള്ളുകതന്നെ ചെയ്തു."

ഉദയനരാജാവു പുഞ്ചിരിതൂകി: അദ്ദേഹം പറഞ്ഞു:—"അങ്ങനെയെങ്കിൽ രണ്ടുപേർക്കും സമാവകാശമല്ലേ? ഞാനും പ്രാർത്ഥിച്ചു; ദേവിയും പ്രാർത്ഥിച്ചു. ഫലം സിദ്ധിച്ചു. അതു് ഒരാളുടെ തന്നതെന്നു ശഠിക്കുന്നതു നീതിയോ? അതു് ഈ ഉദയനമഹാരാജാവു സമ്മതിക്കുമെന്നു വിചാരിക്കുന്നോ?"

അപ്പോൾ കൌസല്യാദേവി പ്രണയപാരവശ്യത്തോടു് ഇണങ്ങിയ മുഖപ്രസന്നതയോടും പദവിന്യാസത്തോടുംകൂടി പറഞ്ഞു:—"ന്യായം എന്റെ ഭാഗത്തെന്നു തെളിവു തന്നാൽ സമ്മതിച്ചുതരുമോ? നാം രണ്ടാളും ഒരേ സ്ഥാനത്തേക്കാണു പ്രാർത്ഥന സമർപ്പിച്ചതെന്നു് അവിടുന്നു തെററിദ്ധരിച്ചിരിക്കുന്നു. പരമാർത്ഥം അങ്ങനെയല്ല. എന്റെ പ്രസാദൻ ഈശ്വരനോടു പ്രാർത്ഥിച്ചുവെന്നു സമ്മതിച്ചു കഴിഞ്ഞു."

ഉദയന:—"ഈശ്വരൻ നമുക്കു രണ്ടാൾക്കും പൊതുവിൽ ഉള്ളതു തന്നല്ലോ."

കൌസല്യ;—"അതു ശരിതന്നെ. എന്നാൽ എന്റെ പ്രാർത്ഥനാസമസ്തവും അങ്ങയുടെ ഹൃദയാന്തർഭാഗത്തേക്കാണു ഞാൻ സമർപ്പിച്ചതു്. ഒരു പതിവ്രതയ്ക്കു് അവൾ മനസാവരണം ചെയ്ത പ്രാണവല്ലഭൻ തന്നെ പ്രത്യക്ഷദൈവതം. അതിനിലയ്ക്കു, ഞാൻ നടത്തിയ മാനസപൂജയ്ക്കു ശക്തിയും മെച്ചവും ഇല്ലെന്നു ഖണ്ഡിക്കുവാൻ ആർക്കു് ഇന്നു സാധിക്കും? എന്നു്! ഈ അഭിപ്രായം ശരിയല്ലെന്നു് എന്റെ പ്രസാദനു തോന്നുന്നുണ്ടോ?"

ഉദയനമഹാരാജാവു മന്ദസ്മേരവദനനായി സകൌതുകം പ്രാണനാഥയെ കടാക്ഷിച്ചു. അദ്ദേഹം രാജകുമാരിയെ ഗാഢാശ്ലേഷംചെയ്തു മൂർദ്ധാവിലും ഗണ്ഡസ്ഥലങ്ങളിലും ഫാലദേശത്തും അധരപുടങ്ങളിലും മാറിമാറി തെരുതെരെ ചുംബനം നൽകി. നവോഢാസഹജമായ വ്രീളാസങ്കോചാദിഭാവരസങ്ങൾ പ്രകാശിപ്പിച്ചുകൊണ്ടു കുമാരി പറഞ്ഞു:—"ആ കുട്ടൻരാജാവിന്റെ ഓരോ വി

ക്രിയകളെയും കുറിച്ചു് സ്മരിക്കുന്തോറും ഭയമാകുന്നു. അയാളം അവസാനമായി, നമ്മേ രണ്ടുപേരേയുംകൂടി ഒന്നിച്ചു നശിപ്പിക്കുവാൻ പ്രയോഗിച്ച ചതി എന്തു ഭയങ്കരം! നമ്മുടെ കണ്ടൻകോരൻെറ സ്വാമിഭക്തി ഒന്നു നിമിത്തം നാം എല്ലാം രക്ഷപ്പെട്ടു."

കുട്ടൻരാജാവിൻെറവൈരാഗ്യബുദ്ധിയ്ക്കോ, കണ്ടൻ കോരൻെറ സ്വാമിഭക്തിയ്ക്കോ, ഏതിനാണു ഗുരുത്വം കൂടുതലെന്നു നിർണ്ണയിക്കുക പ്രയാസംതന്നെ.

കൌസല്യ:—"ആ കുട്ടൻരാജാവു് എത്രഎത്രപ്രാവശ്യം അവിടത്തെ കൊലപ്പെടുത്താൻ ശ്രമിച്ചു. അപ്പോഴൊക്കെയും കണ്ടൻകോരൻതന്നെ അവിടത്തെ പ്രാണനെ രക്ഷിച്ചു. ഇത്തരം ഭൃത്യന്മാരാണു വാസ്തവത്തിൽ ഉപ്പുകൂട്ടി ഭക്ഷിക്കുന്നവർ."

ഉദയന:—"കണ്ടൻകോരനെയും ആ ഉണ്ണിനീലിയെയും പാർവ്വതിയെയും നമുക്കു് ഒരിക്കലും വിസ്മരിക്കാവുന്നതല്ല. നമ്മുടെ രാജവംശവും അവരുടെ കുടുംബവും നിലനിൽക്കുന്നകാലമത്രയും അവർക്കു് ഉപകരിക്കത്തക്കവിധം എന്തെങ്കിലും കുടുംബപ്രതിയായി ദാനംചെയ്യണമെന്നു ഞാൻ ആലോചിച്ചിരിക്കുകയാണു്."

രാജകുമാരി—"അങ്ങനെ എന്തെങ്കിലും ചെയ്യേണ്ടതു നമ്മുടെ കടമയാണല്ലൊ."

ഉദയന:—"നിഷ്കാമമായസേവനവും സ്വാമിഭക്തിയും ലോകത്തിൽനിന്നു മറഞ്ഞുപോയിരിക്കുകയാണു്. എന്നാൽ അതുനമ്മുടെ കണ്ടൻകോരനിലും ഉണ്ണിനീലിയിലും പാർവ്വതിയിലും ഞാൻ ധാരാളമായി

കണ്ടുകൊണ്ടിരിക്കുന്നു. അവർ നമ്മുടെ ബഹുമാന
ത്തിനും അഭിനന്ദനത്തിനും അർഹർ തന്നെ. സന്ദേ
ഹമില്ല."

രാജകുമാരി—"ഹോമശാലയിലെ കമ്പത്തിനുശേഷം
നാണിയേ പറവൂരെങ്ങും കണ്ടിട്ടില്ല."

ഉദയനൻ—"കുട്ടന്റെയും ഉക്കണ്ടന്റെയും അപമൃത്യുവി
ന്റെ വൃത്താന്തം കേട്ടപ്പോൾ അവൾ ആത്മഹ
ത്യചെയ്തിരിക്കാം. അഥവാ വസ്തുതകൾ പുറ
ത്താകുമ്പോൾ രക്ഷയില്ലാതെവരുമെന്നാകണ്ടു് നാടു
വിട്ടു് ഓടിയിരിക്കാം."

രാജകുമാരി—"നമ്മുടെ അമ്മാവിനും എന്തെങ്കിലും പ്ര
ത്യേകത ചെയ്തുകൊടുക്കണം."

ഉദയനൻ—"അതിനെന്തു സന്ദേഹം? അവളും നമ്മുടെ
പ്രത്യേക കരുണയ്ക്കു് അർഹതയുള്ളവൾതന്നെ.
നമ്മുടെ അമ്മാവൻ തിരുമേനിയുടെയും അമ്മതിരു
വടികളുടെയും ദയാദൃഷ്ടിയാൽ സർവ്വകാര്യ
ങ്ങളും മംഗളമായി സാധിച്ചു. മേലും നന്മതന്നെ
ഭവിയ്ക്കും."




Vidya Vilasam Press: Trivandrum 1948.

